# തിരുമന്ത്രം മൂവായിരം

( പ്രമാണഗ്രന്ഥം )

തിരുവല്ലം ഭാസ്കരൻ നായർ

വിതരണം

കേരള വിദ്യാപീഠം

വില: പത്ത് രൂപ

Malayalam

# THIRUMANTRAM MOOVAYIRAM

(Malayalam Merrical Version of the original
in Tamil by the great sage TIRUMOOLAR

By

THIRUVALLAM BHASKARAN NAIR
Trivandrum–24

First published in October 1976

Copies 4000

Printed at
VIJNANA BHAVAN PRINTERS
Phone 5260
Manacaud, Trivandrum–9

Price Rs. 10–00



Published by the Author

Printed with the financial assistance from the Government of Kerala

Paper used for the printing of this book has been made available by the Government of India at concessional rate.

# അവതാരിക

ശ്രീ തിരുവല്ലം ഭാസ്കരൻനായർ സാംസ്കാരിക പ്രവർത്തനംകൊണ്ട് വിശേഷിച്ച് പ്രാചീന തമിഴ് സാഹിത്യത്തിലെ അമൂല്യകൃതികളുടെ മലയാള പരി[illegible] കേരളീയർക്കെല്ലാം തമിഴ് നാട്ടുകാരുടെ [illegible] മന[illegible]ർജിച്ചിട്ടുള്ള [illegible] ഇ[illegible] [illegible] ട്ടുള്ള കൃതികൾ മലയാള[illegible] [illegible] തിരുക്കുറൾ, [illegible] ടികൾ, [illegible] ജ്ഞാനങ്ങൾ മുതലായ കൃതികളുടെ (വ്യാഖ്യാനസഹിതം) പരിഭാഷകൾ [illegible] ഭാഷാഭിമാനികൾക്കാണ് [illegible] സാധ്യമാവുക ? തമിഴ്- മലയാള പരസ്പര ബോധവർദ്ധനത്തിനു ശ്രീ ഭാസ്കരൻനായരെക്കാൾ കൂടുതൽ സംഭാവനം നൽകിയിട്ടുള്ള ഒരു സാഹിത്യകാരൻ മലയാളക്കരയിൽ ഉണ്ടായിട്ടില്ലെന്നു പറയാം. ഈ വിഷയത്തിൽ അദ്ദേഹത്തിന്റെ പരിശ്രമങ്ങൾക്ക് എന്നും വിജയമാശംസിച്ചിട്ടുള്ള കൂട്ടത്തിലാണു ഞാൻ.

മുകളിൽ വിവരിച്ചിട്ടുള്ള കൃതികളിൽ നിന്നുതന്നെ അദ്ദേഹത്തിന്റെ സാഹിത്യ പരിശ്രമങ്ങളെപ്പററി സാമാന്യ ബോധമുണ്ടാവുമല്ലോ. പാണ്ഡിത്യവും പരിശ്രമവും മാത്രമല്ലാ വളരെ ധനവ്യയവും വിപുലമായ പ്രവർത്തനങ്ങളുമാണ് അദ്ദേഹം കൈകൊള്ളുന്നത്.

ഇപ്പോൾ അദ്ദേഹം ഏറെറടുത്തിട്ടുള്ള തിരുമൂലർ തിരുമന്ത്രം പരിഭാഷ അദ്ദേഹത്തിന്റെ ഇന്നോളമുള്ള പരിശ്രമങ്ങൾക്കു പൂർണ പ്രാതിനിധ്യം വഹിക്കുന്ന ഒരു മഹാഗ്രന്ഥമാണ്. തിരുക്കുറൾ കർത്താവായ തിരുവള്ളുവരുടെ

മൂൻഗാമി എന്നു തമിഴർ കരുതി പൂജിച്ചുവരുന്ന ഒരു മഹാത്മാവാണ് തിരുമൂലർ മഹർഷി. അദ്ദേഹത്തിന്റെ കാലം ക്രിസ്തബ്ദം ഏഴാം ശതകത്തിലാണെന്നു വിചാരിക്കുന്ന പണ്ഡിതൻമാരുമുണ്ട്. ഏതായാലും തിരുമൂലർ തിരുമന്ത്രം എന്ന മഹത്തായ കൃതി തമിഴിലെ ശൈവ സിദ്ധാന്ത കൃതികളിൽ ആദ്യത്തേതെന്നപോലെ ഉള്ളടക്കംകൊണ്ട് അദ്വിതീയവുമാണ്. വൈദികവും യൗഗികവും ശൈവസിദ്ധാന്തപരവും ആദ്ധ്യാത്മികവും ഭക്ത്യാത്മകവും ആയ പ്രസ്തുത ബൃഹത്കൃതിയിൽ ഒമ്പതു തന്ത്രങ്ങളും കലിവിരുത്തങ്ങളിലുള്ള മൂവായിരം മന്ത്രങ്ങളും ഉൾക്കൊള്ളുന്നു. ശൈവാഗമസംബന്ധമായ തത്വസിദ്ധാന്തങ്ങളുടെ ഒരു മഹാരത്നാകരമാണ് 'തിരുമൂലർ തിരുമന്ത്രം' എന്ന് നിസ്സന്ദേഹമായി പറയാം. അതിലുള്ള എല്ലാ തന്ത്രങ്ങളിൽ നിന്നും അത്യാവശ്യമല്ലാത്ത ഭാഗങ്ങൾ മാത്രം വിട്ടുകൊണ്ടു കൈക്കൊണ്ടിട്ടുള്ള പകുതിയോളം ഭാഗത്തിന്റെ സമുചിതമായ ഒരു പരിഭാഷയാണ് ശ്രീ ഭാസ്കരൻനായർ മലയാള കവിതാരൂപത്തിൽ അവതരിപ്പിക്കുന്നത്.

പരിഭാഷ വൃത്താനുവൃത്തമാണ്. ഇതിൽ നൂററിഎഴുപത്തിനാലദ്ധ്യായങ്ങളും 1387 പദ്യങ്ങളുമുൾക്കൊള്ളുന്നതാണീ പരിഭാഷ. ഇതിന്റെ വലിപ്പവും വൈശിഷ്ട്യവും നമ്മുടെ വലുതായ ആദരവും അവകാശപ്പെടുന്നു. നമ്മുടെ ആദ്ധ്യാത്മിക ശാഖയ്ക്കെന്നപോലെ ദ്രാവിഡസാഹിത്യ വിവർത്തനശാഖയ്ക്കും ഇത് വിലപ്പെട്ട ഒരു സംഭാവനയാണ്. പ്രശംസനീയമായ സാഹിത്യസപര്യ നിർവ്വഹിക്കുന്ന ശ്രീ തിരുവല്ലം ഭാസ്കരൻനായർക്കും ഈ വിശിഷ്ട കൃതിക്കും സകല വിജയവും ആശംസിച്ചുകൊള്ളുന്നു.

തിരുവനന്തപുരം
12-9-1976

ശൂരനാട്ടു കുഞ്ഞൻപിള്ള
(ഒപ്പ്)

# പ്രസ്താവന

തിരുമന്ത്രം അഥവാ തമിഴ് മൂവായിരം എന്നു പറഞ്ഞു വരുന്ന തമിഴ് ആഗമമാണ് ഈ ഭാഷാനുവാദത്തിന്റെ മൂല ഗ്രന്ഥം. ഇത് ഇന്നറിയപ്പെടുന്ന എല്ലാ പ്രാചീന തമിഴ് ഗ്രന്ഥങ്ങളെക്കാളും വളരെ മുൻപേ നിർമ്മിക്കപ്പെട്ടതെന്നാണു വിശ്വസിച്ചു പോരുന്നത്. ശിവപ്രോക്തമായ ആഗമം ഒരിക്കൽ ലോകത്തിനു നഷ്ടപ്പെട്ടുപോയത്രെ. അവയെ പിന്നീടു ശിവാജ്ഞയാൽ നന്ദിദേവൻ കൈലാസവാസിയായ സുന്ദരനാഥനുപദേശിക്കയും അദ്ദേഹം മലയാചലം വഴി തമിഴ്നാട്ടിൽ ആവാടുതുറയിൽ തിരുമൂലർ നായിനാർ എന്ന അഭിധാനത്തോടുകൂടി താപസവൃത്തി കൈക്കൊണ്ടിരുന്നു വിരചിക്കുകയും ചെയ്തിട്ടുള്ളതാണത്രെ തിരുമന്ത്രം അഥവാ തമിഴ്മൂവായിരം. തമിഴ് നാട്ടിനപ്പുറം കണ്ടിട്ടില്ലാത്ത പ്രാചീന തമിഴ്ഗ്രന്ഥരത്നങ്ങൾ അനവധിയുണ്ട്. ഈ കുറവ് തിരുക്കുറൾ അൽപം നികത്തിയിട്ടുമുണ്ട്. തിരുക്കുറളിന്റെ ഈ സാർവ്വത്രികത്വം അനവർത്ഥവുമാണ്. തിരുക്കുറളെന്ന അൽഭുതശിൽപം നിർമ്മിക്കാൻ തക്ക ഊക്കം വീര്യവിശേഷവും തൽക്കർത്താവിനു ബാല്യത്തിലേ പകർന്നുനിന്ന തിരുമന്ത്രം ഇന്നും ഒരു 'ഘടദീപ'മായവശേഷിക്കുന്നല്ലോ എന്നു വേദനിച്ചു പോകുന്നത് അതു ലോകമെങ്ങും പ്രകാശിക്കേണ്ടതായിരുന്നു എന്നറിയുമ്പോഴാണ്"

ഈ മഹത്ഗ്രന്ഥം ആംഗലവാണിയിലൊഴിച്ച് മറേറതെങ്കിലും ഭാരതഭാഷയിലെങ്കിലും പരിഭാഷപ്പെടുത്തപ്പെട്ടിട്ടുണ്ടോ എന്നു സംശയമാണ്. ഗ്രന്ഥവൈശിഷ്ട്യം വായനക്കാർക്കു നേരിട്ടറിയാവുന്നതായതിനാൽ ഞാൻ അതറിയിക്കാൻ പ്രത്യേകം മുതിരുന്നില്ല. മൂലഗ്രന്ഥത്തിന്റെ സമ്പാദനത്തിലും ഈ പരിഭാഷയുടെ പ്രകാശനത്തിലും വേണ്ട

അനുഭവം കാണിച്ച് ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തിനു സാമ്പത്തികമായുംകൂടി സഹായിച്ചിട്ടുള്ള വിജ്ഞാനഭക്തനും വ്യവസായപ്രമുഖനും ആയ ശ്രീ എസ്. താണുപിള്ള അവർകളോടും ഇതിന്റെ പ്രസിദ്ധീകരണാർത്ഥം സാമ്പത്തിക സഹായം ചെയ്ത ബഹുമാനപ്പെട്ട കേരളാ ഗവൺമെന്റിനോടും സഹൃദയാഗ്രേസരനായ ശ്രീ എൻ. ആർ. പ്രഭാകരൻ (Mg Partner, Varma & Varma Chartered Accountants, Ernakulam) അവർകളോടും എനിക്കുള്ള കൃതജ്ഞതയെ രേഖപ്പെടുത്തിക്കൊള്ളട്ടെ. ഈ അപൂർവ്വഗ്രന്ഥം [illegible] തമിഴ് ഭാഷയിൽ ഒരു ഒതുങ്ങിനിന്ന [illegible] രുന്ന [illegible] [illegible] [illegible] കടപ്പാടു സീമാതീതമാണ്.

എന്ന് സജ്ജനഭക്തനായ അനുവാദകൻ

7

## തമിഴ് വിശ്വവിജ്ഞാനകോശം—തിരുമൂലരെപ്പറ്റി

''കൈലാസത്തിൽ അധിവസിച്ചിരുന്ന മുനി, പരാശക്തിയിൽ നിന്നും ജ്ഞാനോപദേശം ലഭിച്ചയാം. അണിമാ മുതലായ സിദ്ധികൾക്കുടമസ്ഥനായിരുന്നയാം. പൊതിമലയിൽ അധിവസിച്ചിരുന്ന അഗസ്ത്യരെ കാണാൻ തെക്കേ ഇൻഡ്യയിലേക്കു വന്നു. മാർഗ്ഗമദ്ധ്യേ തിരുവാവാടുതുറയിൽ തമസിച്ചിട്ടു മടങ്ങുമ്പോൾ ഒരു പററം പശുക്കൾ ദുഃഖിച്ചു കരഞ്ഞുകൊണ്ടുനിന്നതിനെ കണ്ടു. അവയെ തീററിക്കൊണ്ടിരുന്ന മൂലൻ എന്നയാൾ മരിച്ചുപോയതാണു കാരണം. സിദ്ധിയുള്ള ആളായതിനാൽ സ്വന്തം ശരീരം പ്രത്യേകം സൂക്ഷിച്ചിട്ടു മൂലന്റെ ശരീരത്തിൽ പ്രവേശിച്ച് എല്ലാ പശുക്കളെയും സന്തോഷിപ്പിച്ചു. വീണ്ടും സ്വന്തം ശരീരത്തെ അന്വേഷിച്ചപ്പോൾ കിട്ടായ്കയാൽ തിരിയെ തിരുവാവാടുതുറയിൽ പോയി തപസ്സിലിരുന്നു. അതുമുതൽ തിരുമൂലർനാമം സ്വീകരിക്കുകയുണ്ടായി. അവിടെ വച്ചുള്ള ദീർഘകാല തപസ്സിനുശേഷം ഉണ്ടായ ബ്രഹ്മബോധത്തിന്റെ ഫലമായി ''ഒരുവൻതാനേ'' എന്നു തുടങ്ങി 3000 തമിഴ് മന്ത്രങ്ങളാൽ ''തിരുമന്ത്രം'' എന്ന തമിഴാഗമശാസ്ത്രം രചിച്ചിട്ട് വീണ്ടും കൈലാസത്തിലേക്കു മടങ്ങിപ്പോയി.

തിരുമൂലർ പരാശക്തിയുടെ ജ്ഞാനോപദേശം ലഭിച്ച ആളായിട്ടാണു തിരുമന്ത്രത്താൽ അറിയപ്പെടുന്നത്. സനൽക്കുമാരൻ, സനാതനൻ, സനകൻ, സനന്ദനൻ, ശിവയോഗമാമുനി, പതഞ്ജലി, വ്യാഘ്രപാദർ, തിരുമൂലർ എന്നീ എട്ടു പേർക്കാണ് പരാശക്തിയുടെ അനുഗ്രഹം സിദ്ധിച്ചിട്ടുള്ളത്.''

''തമിഴകത്ത് ഈ മന്ത്രത്തിനെ 'ആദിജ്ഞാനശാസ്ത്രം, ആദിജ്ഞാനനിലയം, തിരുമൂലർ മറ' എന്നും പറഞ്ഞു വരുന്നുണ്ട്.''

(തമിഴ് വിശ്വവിജ്ഞാനകോശം)

## പ്രസ്തുത തമിഴ് മൂവായിരത്തെപ്പററി തൊൽകാപ്യം പൊരുളധികാരം 460–ൽ ഇപ്രകാരം പറയുന്നു

''ആരിയനൻറു തമിഴ്തീതെന ഉരൈത്ത
കാരിയത്താർ കാലക്കിട് പട്ടാനൈച്
ചീറിയ അന്തൺ പൊതിയിൽ അഗസ്ത്യനാർ
ആണൈയാർ ചെന്തമിഴ തീർക്ക ശിവ മുരണിൽ–
പൊതിയിൽ മുതർ പൂത്തോം വാഴി''.

സുമാർ 1000 വർഷങ്ങൾക്ക് മുൻപ് തമിഴ് നാട്ടിൽ യതികുല ചക്രവർത്തിയായിരുന്ന തിരുജ്ഞാന സംബന്ധർ ഇപ്രാരം പാടിയിട്ടുണ്ടു.

'അത്തിമുവായിൽ തന്നിൽ അറൈറനാൽ തൊടങ്കിനേരേ
മെയ്ത്തിരുമറൈകൾപോലെ മേദിനിപുക്കു പോററ
വൈയ്ത്തെതിർ വഴക്കം ചെയ്ത വരമ്പിലാപ്പെരു
മൈയോരൈ കൈത്തലം കുവിത്തു താഴ്ത്തു–
വാഴ്ന്തതു കടൽ ചൂഴ്വൈയം'

## സുപ്രസിദ്ധ സിദ്ധയോഗിയായ തായുമാനവർ തിരുമൂലരെപ്പററി പാടുന്നതിപ്രകാരമാണു

ചക്രവർത്തിയും ശിവരാജ യോഗിയും ജ്ഞാന
മുഖ്യരും വാഴ്ത്തും താരുമൂലരെ ക്കാണ്മതെന്നാളേ

൧

# ആമുഖം

ആഗമങ്ങളെല്ലാം ശിവപ്രോക്തങ്ങളെന്നാണു കരുതപ്പെടുന്നത്. ബ്രഹ്മജ്ഞാനവും ചെന്തമിഴും ഉയിരും ഉടലും പോലെ പ്രശോഭിക്കുന്നു. മാനവരാശിയുടെ ജൻമസാഫല്യത്തിന് തത്വാതീതമായ ബ്രഹ്മജ്ഞാനത്തെയും തദ്വാരാ ജനിമൃതിനിവൃതിയായ നിത്യസൗഖ്യത്തെയും ഉപദേശിച്ച്, ലക്ഷ്യപ്രാപ്തിക്ക് ശാസ്ത്രീയവും പരിവർത്തനാത്മകവുമായഉപായങ്ങളും പകിട്ടേറിയ പരമജ്ഞാനവും സംഭാവനകളും തമിഴ്വാണിയെപ്പോലെ മറേറതങ്കിലും ഭാഷാലോകത്തിന് കാഴ്ച വച്ചിട്ടുള്ളതായറിയുന്നില്ല. അക്കൂട്ടത്തിൽ ഏകദേശം 200—ൽപരം ഉപപിരിവുകളോടുകൂടി മറെറല്ലാ യോഗജ്ഞാനശാസ്ത്രഗ്രന്ഥങ്ങളെയും സ്പർശിച്ചും ഉൾക്കൊള്ളിച്ചും അതേസമയം അവയ്ക്കെല്ലാം ഉപരിയായും നിന്നു ഒഴുകുന്നിടങ്ങളെയെല്ലാം കുളിർപ്പിക്കുന്ന ഗംഗാപ്രവാഹം പോലെ, മനുഷ്യരാശിയുടെ ബുദ്ധി കേന്ദ്രങ്ങളെ തണുപ്പിക്കുന്ന അമൃതവാണിപ്രവാഹത്തോടുകൂടിയ മറെറാരു ബൃഹത് ശാസ്ത്രജ്ഞാനഗ്രന്ഥരത്നം തിരുമന്ത്രം മൂവായിരത്തെപ്പോലെ തമിഴിലും ഇല്ലതന്നെ.

മേൽ പ്രസ്താവിച്ചതിന് കാരണം പറയേണ്ടതുണ്ട് ആഗമങ്ങൾ മൊത്തത്തിൽ ഇരുപത്തിയെട്ടാണെന്നു പറഞ്ഞു വരുന്നു. എന്നാൽ അതിപുരാതനകാലത്തു ജീവിച്ചിരുന്ന തിരുമൂലനായനാരുടെ പ്രവചനപ്രകാരം ആഗമങ്ങൾ ഒൻപതാണ് ഇവ തനിത്തനിപ്പേരുകളോടുകൂടി ഇരുപത്തെട്ടായി പിരിക്കപ്പെട്ടിട്ടുണ്ട് ഈ 28-ൽ ഓരോന്നും വീണ്ടും കർമ്മകാണ്ഡം, ജ്ഞാനകാണ്ഡം, ഉപാസനാകണ്ഡം എന്നു മുമ്മൂന്നായി അംശിക്കപ്പെട്ടിട്ടുണ്ടു. ഇപ്രകാരം മൂലാഗമങ്ങളായി പരിഗണിക്കേണ്ട ഒൻപതിനേയും തിരുമൂലർ ഒൻപതുതന്ത്രങ്ങളാക്കി തിരുമന്ത്രത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ടു. ഇക്കാര്യം തിരുമലർ തന്നെ ആഗമമാഹാത്മ്യത്തിൽ (പദ്യം 35) പ്രസ്താവിച്ചു കാണുന്നു.

ആഗമങ്ങളീമൊത്ത മൊൻപതെന്നോതീടുന്നീ
യോഗവും പിരിഞ്ഞു പിന്നിരുപത്തെട്ടായ്ത്തീർന്നു
പിന്നും പിരിഞ്ഞു, തത്വ, വേദാന്ത, സിദ്ധാന്തങ്ങ
ളെന്നു മുമ്മൂന്നായ്, ത്തീർന്നു പരിശുദ്ധ ശൈവമായി

വേദം സാമാന്യവും ആഗമം വിശേഷവുമാകുന്നു. തമിഴ്മൂവായിരം (തിരുമന്ത്രം 3000) എന്ന പേരിൽ ഒൻപതാഗമങ്ങളും ഇദംപ്രഥമായി തിരുമൂലരാണ്, തമിഴ്ഭാഷയിൽ, പ്രകാശിപ്പിച്ചതെന്നു താഴെ കാണുന്ന 84-ാം പദ്യത്താൽ മനസ്സിലാക്കേണ്ടിയിരിക്കുന്നു.

നന്ദിതൻ പദമലർ മൗലിയിൽചേർത്തു ഞാനും
ബുദ്ധിയാൽ ചിന്തചെയ്തെന്നുള്ളിൽ പിൻ
പ്രതിഷ്ഠിച്ച്
നിത്യവും നരപാദയുഗ്മങ്ങളേയും വന്ദി-
ച്ചുത്തമമാം ശിവാഗമങ്ങളെപ്പറഞ്ഞിടാം.

വീണ്ടും

പിന്നെന്നെ നല്ലപോലെ സൃഷ്ടിച്ചിതാഗമത്തെ-
ച്ചൊന്നിടാനുന്നമെന്യേയുള്ളതിനൊത്തപോലെ
നൽതമിഴിങ്കൽകൂടിയീവിധം കേട്ടതെല്ലാം
ശാസ്ത്രങ്ങളാക്കിച്ചെയ്തീടുന്നു ഞാൻ
ലോകത്തിനായ് 97

എന്നു പറഞ്ഞിരിക്കുന്നതിൽകൂടിയും ഇതു മനസ്സിലാക്കാം.

## തമിഴ്മൂവായിരത്തിന്റെ ഐതിഹ്യം

പണ്ട് ചീകാഴിയിൽ ജീവിച്ചിരുന്നതായി പറയപ്പെടുന്ന ജ്ഞാനസംബന്ധർ ഒരിക്കൽ ശിവപീഠം വന്ദിച്ചെഴുന്നേററപ്പോൾ തമിഴ്മണം തോന്നിയതായും താഴെ നോക്കിയപ്പോൾ പീഠത്തിനടിയിൽ തിരുമന്ത്രം സൂക്ഷിച്ചിരുന്ന പേടകം കാണപ്പെട്ടതായും അദ്ദേഹം അതിനെ ലോകത്തിനു കാഴ്ച വച്ചതായും പറയപ്പെടുന്നു. ഈ കഥ തിരുവാവാടുതുറ പുരാണത്തിൽ കാണാം. ഏതായാലും തിരുമന്ത്രം (തമിഴ്മൂവായിരം) നീണ്ടകാലം നിഗൂഢമായിരുന്ന്, പിന്നീട് വെളിപ്പെട്ടതാണെന്നുള്ളതിനാക്ഷേപമില്ല.

തമിഴിൽ മഹത്തായ പെരിയപുരാണം ചമച്ച് ജ്ഞാന മുടി ചൂടിയ ശേക്കിഴാരടികരം, തമിഴുഭാഷയുടെ അനശ്വര ത്വത്തിനു ഹേതുവായി പറയുന്ന ഗ്രന്ഥരത്നങ്ങളുടെ കൂട്ടത്തിൽ ഏററവും മുഖ്യസ്ഥാനമാണു തിരുമന്ത്രത്തിനു ള്ളതെന്നു പറയുന്നു. ഗീർവാണഭാഷയോടൊപ്പമെങ്കിലും പഴക്കമുള്ള തമിഴുഭാഷയിലെ ആദിത്തമിഴ്വേദമെന്ന സ്ഥാ നവും തിരുമന്ത്രത്തിനുണ്ട്.

**മന്ത്രം (മന്തിരം)** തമിഴിൽ മാന്തൽ എന്ന വാക്കിന് ഉരം ക്കൊള്ളുക എന്നർത്ഥം. മാന്തൽ — മാന്തർ — മാന്തിരം, മന്തിരം—മന്ദിരം എന്നീ രൂപഭേദങ്ങരം നോക്കുക. മാന്തർ മനുഷ്യരേയും മന്തിരം വീടിനേയും കുറിക്കും. മാന്തരേയും മന്തിരത്തേയും ഉരംക്കൊള്ളിച്ചുകൊണ്ട് തൊൽകാപ്യർ ഇപ്ര കാരം നിർവ്വചിക്കുന്നു.

നിറൈമൊഴിമാന്തർ ആണയിർക്കിളർന്ത
മറൈമൊഴിതാനേ മന്തിരം എൻപ
(പൊരുളതികാരം 480)

ഇതിനെ തിരുക്കുറളും,

''നിറൈ മൊഴിമാന്തർ പെരുമൈ നിലത്തു
മറൈ മൊഴികാട്ടി വിടും''

എന്നംഗീകരിക്കുന്നുണ്ട്. (വാഗീശ്വരരായ മനുഷ്യരുടെ ഉള്ളിൽനിന്നും പുറപ്പെടുന്ന വേദമൊഴികളാണ് മന്ത്രം എന്നു സാരം)

ആഗമങ്ങളെല്ലാം നശിച്ചുപോയിരുന്ന ഒരു കാലത്ത് ശിവകൽപന പ്രകാരം കൈലാസവാസിയായ ശ്രീകണ്ഠരു ദ്രർ തനിക്കു ലഭിച്ച ഒൻപതാഗമങ്ങളേയും തൻെറ എട്ടു ശിഷ്യൻമാർക്കുപദേശിച്ചുവത്രെ. സനകർ, സനന്ദനർ, സനാതനർ, സനൽക്കുമാരൻ ശിവയോഗമാമുനി, പതഞ്ജ ലി, വ്യാഘ്രമർ, സുന്ദരർ (തിരുമൂലർ) എന്നിവരാണ് എട്ടു ശിഷ്യൻമാർ. ഈ ശ്രീകണ്ഠരുദ്രരെയാണ് തിരുമൂലർ തിരുമന്ത്രം മൂവായിരത്തിൽ നന്ദിദേവൻ എന്നു തൻെറ ഗുരുസ്ഥാനത്തു വാഴ്ത്തിപ്പോരുന്നത്. ശിഷ്യൻമാർ എട്ടു പേരും തങ്ങരംക്കു ലഭിച്ച ശിവജ്ഞാനത്തെ ലോകത്തിനായി

ക്കൊണ്ട് മഠങ്ങൾ സ്ഥാപിച്ച് ശിഷ്യൻമാരെ ചേർത്തു അതിൽ പകവൻമാർക്കായി ഉപദേശിച്ചുവന്നു. സനൽകുമാരരുടെ ശിഷ്യൻ സത്യജ്ഞാനദർശിനിയും അദ്ദേഹത്തിൻെറ ശിഷ്യൻ പരംജ്യോതിമുനിയുമായിരുന്നു. ഇദ്ദേഹത്തിൻെറ പരമ്പരയിൽപെട്ട മഠങ്ങളാണ് തിരുവാവാടുതുറ, ധർമ്മപുരി മുതലായവ. പതഞ്ജലി, വ്യാഘ്രപാദർ, രണ്ടു പേരും ഉത്തരഭാഗത്തിൽ മഠങ്ങൾ സ്ഥാപിച്ചതിനു പുറമെ ചിദംബരത്തും സ്ഥാപിക്കുകയുണ്ടായി. അവർ ചിദംബരത്തുതന്നെ ശിവനടനം ദർശിച്ച് ശിവരൂപത്തോടൈക്യം പ്രാപിക്കുകയുണ്ടായി എന്നും അറിയപ്പെടുന്നു.

തിരുവാവാടു തുറയിൽ തങ്ങിയിരുന്ന തിരുമൂലർ തമിഴ് മൂവായിരം എന്ന തിരുമന്ത്രം ചമച്ച് ഏഴുശിഷ്യൻമാരെ പഠിപ്പിച്ച് ആഗമാർത്ഥങ്ങളെ അവർ മുഖേന പ്രചരിപ്പിച്ചുവന്നു. കാലാങ്കർ, ഗഞ്ചർ, മലയമാൻ, ഗന്തുരു, സോമൻ, പിരമൻ, രുദ്രർ എന്നിവരാണീ ഏഴുപേരും. നന്ദിദേവനിൽനിന്നും താൻ ബോധിച്ച ശാസ്ത്രാഗമങ്ങളെ തിരുവാവാടു തുറയിൽ അരശ്വംചുട്ടിൽ തപസ്സിരുന്ന് സ്വന്തം ചിന്തയിൽകൂടി ദൃഢപ്പെടുത്തിയ ശേഷം പ്രസ്തുത ഏഴു ശിഷ്യൻമാർക്കും ഉപദേശിച്ചിട്ടുള്ളതാണെന്നു തിരുമൂലർ തന്നെ പറയുന്നു.

ചേർന്നിരുന്നേൻ ഞാൻ ശിവമങ്കതൻ കാന്തനെക്കേരം
ചേർന്നിരുന്നേൻ ശിവനെയാവാടുതുറയിൽ മുന്നം
ചേർന്നിരുന്നേൻ ശിവബോധിതൻ ഛായതന്നിൽ
ചേർന്നിരുന്നേൻ ശിവനാമങ്ങളുച്ചരിച്ചും 92

ഒൻപതാഗമങ്ങളും ഒൻപതു തിരുമന്ത്രങ്ങളും

ആദിയിൽ കല്ലാൽ തണലിലിരുന്നും മഹേന്ദ്രമലയിലിരുന്നും തിരുപ്പുറമ്പയത്തിലിരുന്നും ഓരോരുകാലത്തു ശിവപ്രോക്തങ്ങളായി വെളിപ്പെട്ട ആഗമങ്ങൾ കാലാന്തരത്തിൽ നശിച്ചുപോയെന്നാണ് കരുതപ്പെടുന്നത്. പിൽക്കാലത്തു ഈശ്വരേച്ഛയാൽ നന്ദിദേവൻ എന്ന ശ്രീകണ്ഠരുദ്രർ മുഖേന തിരുമൂലർക്കു സിദ്ധിച്ച ഒൻപതാഗമങ്ങളെയും അദ്ദേഹം തിരുമന്ത്രത്തിൽ കൂടി ഒൻപതു തന്ത്രങ്ങളാക്കി വെളിപ്പെടുത്തിട്ടുള്ളതിപ്രകാരമാണ്.

| ആഗമം | തന്ത്രം |
|---|---|
| കാരണം | ഒന്നാം തന്ത്രം |
| കാമ്യം | രണ്ടാംതന്ത്രം |
| വീരം | മൂന്നാം തന്ത്രം |
| ചിന്ത | നാലാം തന്ത്രം |
| വാതുളം | അഞ്ചാം തന്ത്രം |
| വ്യാമളം | ആറാം തന്ത്രം |
| കാലോത്തമം | ഏഴാം തന്ത്രം |
| ശുദ്ധഭേദം | എട്ടാം തന്ത്രം |
| മകുടം | ഒൻപതാം തന്ത്രം |

ഈ ആഗമങ്ങളം ഒൻപതിനെയും 28 വിഭാഗങ്ങളാക്കപ്പെട്ടിട്ടുള്ളതിൽ സദാശിവമൂർത്തിനായനാർ ഓരോ ആഗമം വീതം ഓരോ ശിഷ്യനുപദേശിച്ചിട്ടുള്ളതായി ഐതിഹ്യമുണ്ട്.

''മൂലൻ കനിഞ്ഞുരച്ച മൂവായിരം തമിഴും''

എന്ന തിരുമൂലരുടെ ശിഷ്യന്റെ വാക്കിനാലും

''ഒന്നെന്നു നിന്നോൻ താനേ'' എന്നിപ്രകാരം തിരുമൂലർ സ്വന്തമായി തിരുമന്ത്രം ആരംഭിച്ചിരിക്കുന്നു എന്നു പെരിയ പുരാണത്തിൽ ചേക്കിഴാരടികൾ പറയുന്നതിനാലും തിരുമൂലർ നന്ദിദേവനിൽനിന്നും ശ്രവിച്ച് തമിഴിൽ ആഗമങ്ങളെ സ്വന്തമായിത്തന്നെ ചമയ്ക്കുകയുണ്ടായി എന്നു വ്യക്തമാണ്.

**പതഞ്ജലിമാർ** നന്ദിദേവന്റെ എട്ടു ശിഷ്യൻമാരിൽ ഒരാളും തന്റെ സഹശിഷ്യനുമായിരുന്ന പതഞ്ജലിയെ തിരുമൂലർ തന്റെ ഗ്രന്ഥത്തിൽ അനുസ്മരിക്കുന്നുണ്ട്. എന്നാൽ അക്കാലത്തു ഒന്നിൽ കൂടുതൽ പതഞ്ജലിമാർ ഉണ്ടായിരുന്നതായി രേഖകൾ ഉണ്ട്. അതിനാൽ തിരുമൂലർ തന്റെ സഹപാഠിയെ വ്യാഘ്രപാദനോടു ചേർന്ന പതഞ്ജലി എന്നു വിശേഷിപ്പിച്ചിട്ടുണ്ട്. ഇപ്രകാരം തിരുമൂലർ അനുസ്മരിപ്പിക്കുന്ന പതഞ്ജലിയും ഗീർവ്വാണ മഹാഭാഷ്യം എഴുതിയ യോഗസൂത്രധാരനായ പതഞ്ജലിയും വെവ്വേറാണെന്നു മനസ്സിലാക്കേണ്ടതാണ്.

**അഗസ്ത്യൻമാർ** അഗസ്ത്യൻ എന്ന നാമധേയത്തിൽ ജീവിച്ചിരുന്നവരും പലരാണ്.

1 ത്രിപുരാദികളുടെ കാലത്തു പൊതിയമലയിൽ ജീവിച്ചിരുന്ന അഗസ്ത്യർ.

2 ചെങ്കോവിൽ കാലത്തു ജീവിച്ചിരുന്ന മുത്തൂർ അഗസ്ത്യർ.

3 കുരവൻകാലത്തു ജീവിച്ചിരുന്ന വാതാപി അഗസ്ത്യർ

4 പരശുരാമൻെറ കാലത്തു ജീവിച്ചിരുന്ന കുടകുമല അഗസ്ത്യർ.

5 രാമായണകാലത്തു ജീവിച്ചിരുന്ന പഞ്ചവടിഅഗസ്ത്യർ

6 ഭാരതകാലത്തു ജീവിച്ചിരുന്ന ലോപാമുദ്രയെ വിവാഹം ചെയ്ത ധാരാപതി അഗസ്ത്യർ.

7 പതിനെട്ടു സിദ്ധൻമാരിൽ ഒരാളായ അഗസ്ത്യർ.

8 വൈദ്യശാസ്ത്രം നിർമ്മിച്ച അഗസ്ത്യർ,

9 കാമ്പോഡിയാ (Cambodia) നാട്ടിൽ യശോമതിയെ വിവാഹം ചെയ്ത അഗസ്ത്യർ.

ഇപ്രകാരം അഗസ്ത്യൻമാർ പലരുണ്ടെന്നിരിക്കെ പുരാണകർത്താക്കൾ ഒരാളിൻെറ ചരിത്രത്തെ മറെറാരാളിനു കൽപിക്കുകയും തെററായ ചരിത്രങ്ങൾ എഴുതിപ്പിടിപ്പിച്ചു കാടുകേറിട്ടുണ്ടെന്നും കാണാം.

## തിരുമൂലർ നാമധേയം

തിരുമൂലരുടെ സാക്ഷാൽ നാമധേയം സുന്ദരനാഥൻ എന്നാണ്. ~~സുന്ദരനാഥരും~~ വ്യാഘ്രപദരുമായി തിരുമൂലർ ദക്ഷിണനാടു സന്ദർശിച്ചിട്ടു മടങ്ങിപ്പോവുകയുണ്ടായി പിന്നീടു തിരുമൂലർ കൈലാസത്തുനിന്നും മലയാചലത്തെ ലക്ഷ്യമാക്കി വരുമ്പോൾ ചോഴനാട്ടിൽ ചാത്തന്നൂർ ഗോകുലത്തിൽ മൂലൻ എന്നയാൾ മരിച്ചുകിടക്കുന്നതു കണ്ടു. ദുഃഖിച്ചുനിന്ന പശുക്കളെ ആശ്വസിപ്പിക്കുന്നതിനുവേണ്ടി സ്വന്തം ഉടലിനെ ഒരരശു മരപ്പൊത്തിൽ സൂക്ഷിച്ചിട്ട് അദ്ദേഹം തൻെറ ജീവനെ മൂലൻെറ ശരീരത്തിൽ പ്രവർത്തി

പ്പിച്ചു. വർഷങ്ങൾ കഴിഞ്ഞ് താൻ സൂക്ഷിച്ചിരുന്ന സ്വന്തം ശരീരത്തെ കാണാതെ പോയതുകൊണ്ടു അദ്ദേഹം മൂലനായിത്തന്നെതുടർന്നു. താൻ മുപ്പതുപദേശവും മുന്നൂറു മന്ത്രങ്ങളും മൂവായിരം തമിഴെന്ന പ്രസ്തുതഗ്രന്ഥവും വിരചിക്കുമ്പോഴും തിരുമൂലനായിനാർ എന്ന പേരുതന്നെ സ്വീകരിച്ചിരുന്നതായിക്കാണാം. അതിനാൽ ഈ ഗ്രന്ഥത്തെ സുന്ദരാഗമമെന്നും പറയാറുണ്ടു. ഗ്രന്ഥമാഹാത്മ്യം ഒന്നാം പദ്യം നോക്കുക.

## തിരുമന്ത്രവും ശൈവസിദ്ധാന്തവും

തെക്കേ ഇൻഡ്യയിൽ വിശേഷിച്ചും തമിഴ്നാട്ടിൽ അതിപുരാതിനകാലം മുതൽക്കേ പ്രശസ്തമായി പ്രശോഭിക്കുന്നതാണ് ശൈവസിദ്ധന്തമതം ഈ അപൂർവ്വമതം മറ്റൊരു ഭൂവിഭാഗത്തിലും ഒരുകാലത്തും നിലവിലിരുന്നതറിയാനുമില്ല. ഈ ദിവ്യസിദ്ധാന്തത്തിന്റെ ആദിമഭാവം തിരുമന്ത്രത്തിൽ കാണാം ശൈവമതം ആഗമാനുസാരിയുമാണ്. സനാതനധർമ്മത്തെ പ്രഖ്യാപിക്കുന്ന ഏകമതം ഹിന്ദുമതം. എന്നാൽ ആപ്രാപ്തിയെ പ്രദാനം ചെയ്യുന്നതായി പറയപ്പെടുന്ന ത്രിമൂർത്തികളും സഗുണങ്ങളെന്ന നിലക്ക് നശ്വരങ്ങളാണുതാനും. അതിനാൽ ഉപായമായി നിർഗുണത്തേയും ബ്രഹ്മ (ശിവ) ജ്ഞാനത്തെയും അനുശാസിച്ച് ഹിന്ദുമതത്തിന്റെ സവിശേഷതയായ സനാതനധർമ്മത്തെ അന്വർത്ഥമാക്കിത്തീർക്കുന്നതു ശൈവസിദ്ധാന്തമാണ് ആഗമങ്ങളെ പ്രതിനിധീകരിക്കുന്ന ഇതിലെ തന്ത്രങ്ങളെ ഓരോന്നായി താഴെ വിവരിക്കുന്നു

### ഒന്നാം തന്ത്രം

ഇത് കാരണാഗമമാണ്. ശരീരാദി പ്രപഞ്ചം നശ്വരമാണെന്നും അനശ്വരപ്രാപ്തിക്ക് ഏകോപായം ധർമ്മമാണെന്നും പ്രസ്താവിക്കുന്നു. ധർമ്മത്തിന്റെ അനുപമ പദവിയെപ്രത്യേകം ഘോഷിക്കുന്നുമുണ്ട്. ഈ ധർമ്മപ്രാപ്തിക്ക് അഹിംസ, മാംസവർജനം, പരസ്വവിരതി, സ്നേഹം സഹവർത്തിത്വം, എന്നീ ഗുണങ്ങളെ കാരണമാക്കിയും പറയുന്നു.

**രണ്ടാം തന്ത്രം (കാമ്യാഗമം)** 23 വിഭാഗങ്ങൾ ഉൾപ്പെടുന്നു അഴിയാത്ത വിഭൂതി അറിവൊന്നു മാത്രം. ആഗ്രഹിക്കേണ്ട വിഭൂതി, ജ്ഞാനശ്രവണം. അനുഗൃഹീതമായ വിഭൂതി അരുൾ. പ്രാപിക്കേണ്ട പരിപൂർണവിഭൂതി ബ്രഹ്മം എന്നു മാണ് തിരുമൂലമന്ത്രസാരം.

**മൂന്നാംതന്ത്രം (വീരാഗമം)** അഷ്ടാംഗയോഗം, അഷ്ടാംഗയോഗഫലം, അഷ്ടാംഗയോഗസിദ്ധി, കാലചക്രം തുടങ്ങി 19 വിഭാഗങ്ങൾ ഉൾപ്പെടുന്നു. യോഗമാർഗത്തിന്റെ അത്യുന്നതപദവിയെ എടുത്തുകാണിച്ചിരിക്കുന്നു ഈ യോഗപ്രാപ്തിക്ക് ബ്രഹ്മചിന്തനം ആവശ്യമാണ്. ജീവൻ മുക്തിക്ക് ദോഷരാഹിത്യം, ഉത്തമതപം, ഇരിപ്പ്, വായു നില, ഇന്ദ്രിയനിഗ്രഹം, നിശ്ചയാത്മീകബുദ്ധി, വിചാരം. മൗനം എന്നീ എട്ടുപാധികളെ പറഞ്ഞിരിക്കുന്നു.

**നാലാംതന്ത്രം (ചിന്താഗമം)** ഇതിൽ അജപ തുടങ്ങി നവാക്ഷരീമന്ത്രം വരെയുള്ള 13 വിഭാഗങ്ങൾ ഉൾപ്പെടുന്നു മുക്തിക്കു നിദാനം അർത്ഥത്യാഗമല്ല, കാമ്യത്യാഗമാണ്. താൻ ബ്രഹ്മ ചൈതന്യ വസ്തുവിൽ നിന്നും ഭിന്നമല്ല ആദിബ്രഹ്മവസ്തുവിൽ നിന്നും ഉൽപ്പത്തി കൊണ്ട് താൻ ബ്രഹ്മപുത്രനാണ്. തനിക്കു കർമ്മങ്ങളോ ആശയോ അവശേഷിക്കുന്നില്ല. തനിക്കെന്തുവേണം എന്നു ചോദിച്ചാൽ ഒന്നും വേണ്ടാഎന്ന ഉത്തരമുണ്ടാവണം, ഈ അവസ്ഥ കൈവരാൻ മഹത്തായ അജപാമന്ത്രം ഉപദേശിക്കുന്നു. ശക്തി ഉയിരും ശിവൻ അറിവുമാണ്. ബന്ധനിർവൃതിക്ക് ബന്ധമില്ലാത്തവനെ പ്രാപിക്കുക എന്ന തത്വാർത്ഥത്തിന് തിരുവമ്പലചക്രമെന്ന പഞ്ചാക്ഷരമന്ത്രത്തെ ഉപായമായി പറഞ്ഞിരിക്കുന്നു.

**അഞ്ചാംതന്ത്രം (വാതുളാഗമം)** ശുദ്ധശൈവം തുടങ്ങി തനിമതം വരെയുള്ള 23 വിഭാഗങ്ങൾ ഉൾപ്പെടുന്നു. ധർമ്മാർത്ഥ കാമമോക്ഷമെന്ന നാലും ധർമ്മത്തിൽ തന്നെ സ്ഥിതിചെയ്യുന്നതായി സിദ്ധാന്തിച്ചിരിക്കുന്നു. ഈ ആശയത്തെ വിഭൽകുലചക്രവർത്തിയായ ശേക്കിഴാരടികളും അനുസരിക്കുന്നു. അങ്ങനെ നാലായി പിരിഞ്ഞ വേദത്തെ വീണ്ടും ഏകമാക്കി ച്ചെയ്യുകയാണ് തിരുമൂലർ. തമിഴ്നാ

ട്ടിലെ ശൈവസിദ്ധാന്താചാര്യരിൽ പ്രമാണികളായി ശിവ ജ്ഞാനസിദ്ധിയാർ' നിർമ്മിച്ച അരുണന്തിശിവാചാര്യർക്കും ശിവജ്ഞാനബോധം നിർമ്മിച്ച മെയ്കണ്ട മദവനായർക്കും മാർഗദർശിയായ തിരുമൂലർ മൂലമാണ് ശൈവസിദ്ധാന്തമതം തമിഴ്നാട്ടിൽ ചിരഞ്ജീവിയായിത്തീർന്നിരുന്നത്.

**ആറാംതന്ത്രം (വ്യാമളാഗമം)** ശിവഗുരുദർശനം മുതൽ പക്വൻ വരെയുള്ള 15 വിഷയങ്ങൾ ഉൾപ്പെടുന്നു ആത്മലാഭത്തിന് സഹജമായ ബ്രഹ്മചിന്തയാണ് മുഖ്യോപാധി എന്നും ലക്ഷ്യപ്രാപ്തിക്ക് കാരണഗുരുവായി പ്രത്യക്ഷപ്പെടുന്നത് ബ്രഹ്മം തന്നെയാണെന്നും പറഞ്ഞിരിക്കുന്നു. ഈ ബ്രഹ്മദർശനം സിദ്ധിക്കുന്നത് പക്വമതികൾക്കാണെന്നതിനാൽ പക്വാപക്വൻമാരുടെ താരതമ്യ പഠനവും ഈ തന്ത്രത്തിൽ കാണാം,

**എഴാം തന്ത്രം. (കാലോത്തരാഗമം)**

ഷഡാധാരങ്ങൾ, സമ്പ്രദായങ്ങൾ പൂജാവിധികൾ, സദ്ഗുരു പ്രാപ്തി എന്നിവയുടെ അനുഭവങ്ങളെ ബ്രഹ്മസ്വരൂപം തന്നെയായ സ്വസ്വരൂപത്തിന്റെ പ്രാപ്തിക്ക് നിദാനങ്ങളായി പ്രതിപാദിച്ചിരിക്കുന്നു

**എട്ടാം തന്ത്രം (ശുദ്ധാഗമം)** കാര്യകാരണങ്ങൾ അഴിയുന്നു. അറിവുദയത്തോടെ പഞ്ചഭൂതങ്ങൾ വിപഞ്ചീകരിക്കപ്പെട്ട് അറിവേ സ്വരൂപമെന്നായ പ്രത്യക്ഷാനുഭൂതിയും ജ്ഞാനികളുടെ അവസ്ഥയും ഇതിലെ വിഷയങ്ങളാകുന്നു

**ഒൻപതാം തന്ത്രം (മകുടാഗമം)** സിദ്ധാന്ത ശൈവ ഗുരുവിന്റെ ആവാസസ്ഥാനത്തെയാണ് മഠം എന്നു പറയുന്നത്. ആദ്യം ഗുരുമഠദർശനവും അതോടെ ഗുരു(ബ്രഹ്മ)ദർശനവും ശുദ്ധഹൃദയം ഏററുവാങ്ങും .ഗുരുസ്പർശത്തോടെ അഭിമാനം, മായ, കർമ്മം എന്ന മൂന്നും ഒഴിയും പ്രണവാർത്ഥത്തിന്റെ സത്യമറിയും. ശിവപ്രകാശത്തിന്റെ അഴകിനെ അറിയും പഞ്ചാക്ഷരമന്ത്രം ജപിക്കും ശിവസ്വരൂപവും ശിവമുദ്രകളും ആകാശസ്വരൂപവ്യാപ്തികളും ഉണ്ടാകും ഗുരുവരുളും അരുൾ സ്വരൂപവും ലഭ്യമാവും മൗനസമാധിയിൽ പ്രവേശിച്ച് സച്ചിദാനന്ദാനുഭൂതിഫലമാവും.

# ഉള്ളടക്കം


| | വിഷയം | പുറം | മന്ത്രം |
|---|---|---|---|
| 1 | ഗ്രന്ഥമാഹാത്മ്യം | 24 | 1 — 6 |
| 2 | ഈശ്വരസ്തുതി | 26 | 1 — 27 |
| 3 | വേദമാഹാത്മ്യം | 28 | 28 — 31 |
| 4 | ആഗമ മാഹാത്മ്യം | 29 | 32 — 35 |
| 5 | ബ്രാഹ്മണചാരം | 32 | 36 — 52 |
| 6 | പരിപാലനക്രമം | 35 | 53 — 61 |
| 7 | ആകാശമാഹാത്മ്യം | 36 | 62 — 63 |
| 8 | ധർമ്മികളുടെ ഗുണം | 37 | 64 — 71 |
| 9 | അധർമ്മിയുടെ ഗുണം | 38 | 72 — 78 |
| 10 | വണക്കം | 39 | 79 — 80 |
| 11 | ഗുരുപരമ്പര | 40 | 81 — 83 |
| 12 | തിരുമൂലർ തന്റെ ചരിത്രം പറയുന്നു. | 41 | 84 — 126 |

## പ്രഥമതന്ത്രം – (കാരണാഗമം)

| | | | |
|---|---|---|---|
| 1 | ഉപദേശം | 44 | |
| 2 | നശ്വരദേഹം | 48 | 127 — 139 |
| 3 | നശ്വരവിഭൂതി | 50 | 140 — 145 |
| 4 | നശ്വരയൗവ്വനം | 57 | 146 — 149 |
| 5 | നശ്വരജീവൻ | 52 | 150 — 153 |
| 6 | അഹിംസ | 52 | 154 |
| 7 | മാംസവർജനം | 53 | 155 — 156 |
| 8 | പരസ്വവിരതി | 53 | 157 — 158 |
| 9 | സ്ത്രീഹീനത്വം | 54 | 159 — 161 |
| 10 | ദാരിദ്ര്യം | 54 | 162 — 165 |
| 11 | സ്നേഹം | 55 | 166 — 173 |
| 12 | ജ്ഞാനം | 54 | 174 — 178 |
| 13 | ശ്രവണസൗഖ്യം | 5 | 179 — 182 |
| 14 | അജ്ഞാനം | 59 | 183 — 188 |
| 15 | സമവർത്തിത്വം | 60 | 189 — 191 |
| 16 | മധുവർജനം | 60 | 192 — 198 |

## രണ്ടാം തന്ത്രം--(കാമ്യാഗമം)



| | | | |
|---|---|---|---|
| 1 | അഗസ്ത്യം | 63 | 199 — 200 |
| 2 | ശിവഗുണങ്ങൾ | 63 | 201 — 204 |
| 3 | ലിംഗപുരാണം | 64 | 205 — 207 |
| 4 | ശക്തി | 65 | 208 — 209 |
| 5 | പ്രളയം | 65 | 210 — 212 |
| 6 | ചക്രലബ്ധി | 66 | 213 |
| 7 | എല്ലും കപാലവും | 66 | 214 |
| 8 | അടിമുടി അന്വേഷണം | 66 | 215 — 218 |
| 9 | സൃഷ്ടി | 67 | 219 — 230 |
| 10 | സ്ഥിതി | 69 | 231 — 235 |
| 11 | സംഹാരം | 70 | 236 — 240 |
| 12 | ആവരണം | 71 | 241 — 245 |
| 13 | അനുഗ്രഹം | 72 | 246 — 250 |
| 14 | ബീജോൽപ്പത്തി | 73 | 251 — 285 |
| 15 | ജീവിവർഗത്രയം | 78 | 286 — 297 |
| 16 | പാത്രം | 79 | 288 — 280 |
| 17 | അപാത്രം | 79 | 291 — 294 |
| 18 | തീർത്ഥം | 80 | 295 — 298 |
| 19 | തൃക്കോവിൽ | 81 | 299 — 303 |
| 20 | അധോമുഖ ദർശനം | 82 | 304 305 |
| 21 | ശിവനിദ്ര | 82 | 306 — 307 |
| 22 | അസൂയ | 83 | 308 — 309 |
| 23 | മഹത്തുക്കളെ ശരണം പ്രാപിക്കുക | 83 | 810 — 311 |



## മൂന്നാം തന്ത്രം (വീരാഗമം)



| | | | |
|---|---|---|---|
| 1 | അഷ്ടാംഗയോഗം (ഉറത്തപാ) എട്ട് | 85 | 312 — 313 |
| 2 | യമം (ദോഷരാഹിത്യം) | 85 | 314 — 316 |
| 3 | നിയമം (ഉത്തമത്വം) | 36 | 316 — 318 |
| 4 | ആസനം (ഇരിപ്പ്) | 86 | 319 — 324 |
| 5 | പ്രാണായാമം (വായുനില) | 87 | 325 — 337 |
| 6 | പ്രത്യാഹാരം | 89 | 338 — 346 |
| 7 | ധാരണ (ബോധദാർഢ്യം) | 91 | 347 — 355 |
| 8 | ധ്യാനം (വിചാരം) | 92 | 353 — 369 |
| 9 | സമാധി (മൗനം) | 95 | 370 — 380 |
| 10 | അഷ്ടാംഗയോഗഫലം | 97 | 381 — 386 |
| 11 | അഷ്ടാംഗയോഗസിദ്ധി | | |

| | | | |
|---|---|---|---|
| 1 | പരകായ പ്രവേശം | 98 | 387 — 408 |
| 2 | അണിമ (അണുത്വം) | 101 | 409 — 411 |
| 3 | ലഘിമ (ലഘുത്വം) | 102 | 412 — 413 |
| 4 | മഹിമ | 102 | 414 — 416 |
| 5 | പ്രാപ്തി | 103 | 417 — |
| 6 | ഗരിമ | 103 | 418 — 420 |
| 7 | പ്രാകാമ്യം | 104 | 421 |
| 8 | ഈശത്വം | 104 | 422 — 424 |
| 9 | വശിത്വം | 105 | 425 — 435 |
| 10 | കലാനില | 107 | 435 — 438 |
| 11 | കായസിദ്ധി ഉപായം | 107 | 439 — 453 |
| 12 | കാലചക്രം | 110 | 454 — 469 |
| 13 | ആയുർബലം | 112 | 470 — 482 |
| 14 | ഝാരശരം | 115 | 485 — 489 |
| 15 | വാരശൂലം | 116 | 490 — 491 |
| 16 | ഖേചരിയോഗം | 116 | 492 — 512 |
| 17 | പരംയങ്കിയോഗം | 119 | 513 — 560 |
| 18 | ശിവനീർപ്രസാദം :ഹസ്രാവപ്രതിഭ) | 121 | 561 — 566 |
| 19 | ചന്ദ്രയോഗം | 122 | 567 — 595 |


## നാലാംതന്ത്രം (ചിന്താഗമം)


| | | | |
|---|---|---|---|
| 1 | അജപ | 128 | 128 — 611 |
| 2 | തിരുവമ്പലച്ചക്രം | 131 | 612 — 638 |
| 8 | അർച്ചന | 136 | 640 — 646 |
| 4 | നവകുണ്ഡം | 137 | 647 — 665 |
| 5 | ശക്തിഭേദം (ത്രിപുരിചക്രം) | 143 | 665 — 683 |
| 6 | ഭൈരവീമന്ത്രം | 140 | 665 — 710 |
| 7 | പൂരണശക്തി | 147 | 711 — 719 |
| 8 | ആധാരാധേയം | 148 | 720 — 734 |
| 9 | ഏരൊളിച്ചക്രം | 151 | 735 — 750 |
| 10 | ഭൈരവിചക്രം | 153 | 751 — 756 |
| 11 | സാംഭവീമണ്ഡലചക്രം | 154 | 750 — 765 |
| 12 | ഭുവനാധിപതി ചക്രം | 156 | 760 — 779 |
| 13 | നവാക്ഷരീചക്രം | 158 | 789 — 822 |

## അഞ്ചാംതന്ത്രം (വാതുളാഗമം


| | | | | |
|---|---|---|---|---|
| 1 | ശുദ്ധശൈവം | 166 | 823 -- | 826 |
| 2 | അശുദ്ധശൈവം | 167 | 827 — | 828 |
| 3 | മാർഗശൈവം | 167 | 829 — | 836 |
| 4 | കടുംശുദ്ധശൈവം | 169 | 837 — | 840 |
| 5 | ഭക്തി | 170 | 341 — | 345 |
| 6 | ക്രിയ | 171 | 846 — | 849 |
| 7 | യോഗം | 172 | 850 — | 854 |
| 3 | ജ്ഞാനം | 173 | 856 — | 864 |
| 9 | സന്മാർഗം | 174 | 865 — | 870 |
| 10 | ജഗന്മാർഗം (തോഴമാർഗം) | 175 | 871 — | 874 |
| 11 | സൽപുത്രമാർഗം | 176 | 875 — | 876 |
| 12 | ദാസമാർഗം | 176 | 877 — | 879 |
| 13 | സാലോക്യം | 177 | 880 — | 381 |
| 14 | സാമീപ്യം | 177 | 882 | |
| 15 | സാരൂപ്യം | 178 | 888 | |
| 16 | സായുജ്യം | 1 3 | 834 — | 885 |
| 17 | ശക്തിനിപാതം (മന്ദതരം) | 179 | 886 — | 888 |
| 18 | മന്ദം | 179 | 889 — | 893 |
| 19 | തീവ്രം | 180 | 892 — | 891 |
| 20 | തീവ്രതരം | 180 | 894 — | 895 |
| 21 | ഭിന്നമതദോഷം | 181 | 896 — | 901 |
| 22 | ദുരാചാരം | 182 | 902 — | 906 |
| 23 | തനിമതം | 183 | 907 — | 909 |


## ആറാം തന്ത്രം (വ്യാമളാഗമം)


| | | | | |
|---|---|---|---|---|
| 1 | ശിവഗുരു ദർശനം | 185 | 910 — | 913 |
| 2 | ശിവപാദപ്രാപ്തി | 186 | 919 — | 925 |
| 3 | ദ്രഷ്ടാവു, ജ്ഞാനം, ദൃശ്യം | 188 | 926 — | 933 |
| 4 | തുറവ് | 189 | 934 — | 936 |
| 5 | തപസ്സ് | 190 | 937 — | 941 |
| 6 | തപോനിന്ദ | 191 | 942 — | 947 |
| 7 | അരുളിൽ ജ്ഞാനോദയം | 192 | 948 — | 952 |
| 8 | അപവേഷം | 193 | 953 — | 954 |
| 9 | ഭോജനം | 193 | 955 | |
| 10 | തപോവേഷം | 194 | 956 — | 958 |
| 11 | ഭസ്മം | 194 | 959 — | 960 |

| | | | |
|---|---|---|---|
| 12 | ജ്ഞാനവേഷം | 195 | 961 — 965 |
| 18 | ശിവവേഷം | 196 | 966 — 969 |
| 14 | അപകപൻ | 197 | 970 — 974 |
| 15 | പകപൻ | 198 | 975 — 980 |


## ഏഴാം തന്ത്രം (കാലോത്തരാഗമം)


| | | | |
|---|---|---|---|
| 1 | ഷഡാധാരങ്ങൾ | 201 | 982 — 985 |
| 2 | അണ്ഡസ്വരൂപം | 202 | 986 — 988 |
| 3 | പിണ്ഡലിംഗസ്വരൂപം | 202 | 989 |
| 4 | സദാശിവസ്വരൂപം | 203 | 990 — 994 |
| 5 | ആത്മസ്വരൂപം | 204 | 995 — 1002 |
| 6 | ജ്ഞാനസ്വരൂപം | 205 | 1003 — 1009 |
| 7 | ശിവസ്വരൂപം | 206 | 1110 — 1011 |
| 8 | സമ്പ്രദായം | 207 | 1012 — 1018 |
| 9 | തിരുവരുൾ | 208 | 1019 — 1028 |
| 10 | അരുളൊളി | 210 | 1029 — 1030 |
| 11 | ശിവപൂജ | 210 | 1031 — 1034 |
| 12 | ഗുരുപൂജ | 211 | 1035 — 1037 |
| 13 | മഹേശ്വരർ പൂജ | 211 | 1038 — 1038 |
| 14 | ഭക്തമാഹാത്മ്യം | 212 | 1039 — 1045 |
| 15 | ഭിക്ഷാവിധി | 213 | 1046 — 1047 |
| 16 | മുദ്രാഭേദം | 214 | 1048 — 1052 |
| 17 | പൂർണ്ണസമാധി | 215 | 1053 — 1055 |
| 18 | സമാധികർമ്മം | 216 | 1056 — 1067 |
| 19 | ബീജോൽപത്തി | 217 | 1068 — 1075 |
| 20 | ബിന്ദുജയം | 219 | 1076 — 1103 |
| 21 | ആദിത്യനില | 221 | 1103 — 1125 |
| 22 | പഞ്ചേന്ദ്രിയ നിഗ്രഹം | 226 | 1126 — 1133 |
| 28 | അസദ്ഗുരു | 228 | 1134 — 1135 |
| 24 | സദ്ഗുരുനെറി | 228 | 1136 — 1142 |
| 25 | നിഷിദ്ധാചാരം | 230 | 1143 — 1150 |
| 26 | ഹിതോപദേശം | 231 | 1151 — 1154 |


## എട്ടാംതന്ത്രം (ശുദ്ധാഗമം)


| | | | |
|---|---|---|---|
| 1 | ഉടലിൽ പഞ്ചഭേദം | 233 | 1156 — 1167 |
| 2 | അവസ്ഥാഭേദം | 235 | 1168 — 1215 |
| 3 | അറിവുദയം | 242 | 1216 — 24 |
| 4 | ആറന്തം | 243 | 1221 — 24 |

| | | | | |
|---|---|---|---|---|
| 5 | പതിപശുപാശം | 244 | 1226 — | 29 |
| 6 | അടിമുടി അറിവു | 245 | 1230 — | 32 |
| 7 | പരലക്‌ഷണം | 245 | 1233 — | 38 |
| 8 | കാര്യകാരണ ഉപാധി | 246 | 1239 — | 40 |
| 9 | ഉപശാന്തം | 247 | 1241 — | 44 |
| 10 | ലക്‌ഷണാത്രയം | 248 | 1245 — | 47 |
| 11 | തത്വമസി വാക്യം | 249 | 1248 — | 52 |
| 12 | ജ്ഞാനിയുടെ അവസ്ഥ | 250 | 1253 — | 57 |
| 13 | മുക്‌തിലാഭം | 250 | | 58 |


## ഒൻപതാം തന്ത്രം (മകുടാഗമം)


| | | | | |
|---|---|---|---|---|
| 1 | ഗുരുമഠ ദർശനം | 252 | 1259 — | 62 |
| 2 | ജ്ഞാനഗുരുദർശനം | 253 | 63 — | 75 |
| 3 | ഒളി | 254 | 76 — | 81 |
| 4 | തിരുനടന ദർശനം | 256 | 82 — | 94 |
| 5 | ആകാശലാഭം | 258 | 95 — | 97 |
| 6 | ജ്ഞാനോദയം | | 98 — | 1305 |
| 7 | സ്വരൂപോദയം | 260 | 06 — | 08 |
| 8 | വിധി | 261 | 09 — | 11 |
| 9 | ശിവദർശനം | 262 | 12 — | 15 |
| 10 | ശിവസ്വരൂപദർശനം | 263 | 16 — | 34 |
| 11 | മൗനസമാധി | 266 | 35 — | 46 |
| 12 | അതിരററതു | 268 | 47 — | 57 |
| 13 | സർവ്വവ്യാപി | 270 | 58 — | 61 |
| | അനുബന്ധം | 272 | 1362 — | 1387 |

# തിരുവല്ലം കൃതികൾ

| | | |
|---|---|---|
| ഭാഷാതിരുക്കുറൾ | മഹാകാവ്യം | മാനവധർമ്മം |
| ഒഴിവിലൊടുക്കം | ,, | സാക്ഷാൽക്കാരാനുഭവം |
| കൈവല്യനവനീതം | ,, | സാക്ഷാൽക്കാരജ്ഞാന |
| നാലടിയാർ | ,, | ലോകസംസ്കാരം |
| സുബ്രഹ്മണ്യഭാരതി | | |
| തായുമാനവർ ഗീതാവലി | | |
| കൈരളീവിഹാരം | | |
| ശ്രീഗോപാലഗീതി | | |
| ജ്ഞാനക്കടൽ | | |
| തിരുമൂലതിരുമന്ത്രം | മഹാകാവ്യം | സിദ്ധാന്തജ്ഞാനം |
| മധുരം നാൽപത് | | |
| മധുരിക്കാത്തത് നാൽപത് | | |
| വിവേകചൂഡാമണി | | (അച്ചടിയിൽ) |
| സമ്പൂർണ്ണശാകുന്തളം | — | നാടകം |
| കുമാരസംഭവം | — | മഹാകാവ്യം |

# ഗ്രന്ഥമാഹാത്മ്യം

മന്നിതിൽ മതങ്ങളേഴും ശാശ്വത സൻമാർഗ്ഗത്തിൻ
മുന്നോടിയായി മൂലർ ചൊന്ന വചനങ്ങളത്രെ
തന്ത്രങ്ങളൊൻപതും മന്ത്രങ്ങൾ മൂവായിരം മുൻ
സുന്ദരൻ ചൊല്ലിക്കേട്ട സുന്ദരാഗമവുമാകും 1

മൂലൻ കനിഞ്ഞുരച്ചോരുപദേശം മുപ്പതല്ലോ
മൂലൻ കനിഞ്ഞുരച്ച മന്ത്രങ്ങൾ മുന്നൂറല്ലോ
മൂലൻ കനിഞ്ഞുരച്ച മൂവായിരം തമിഴും
മൂലൻ കനിഞ്ഞുരച്ചോരിമ്മൂന്നു മൊന്നായ്നില്ക്കും 2

മൂലൻ വചിച്ചമന്ത്രം മൂവായിരം ജഗത്തെ–
ക്കാലത്തു മറിയേണ്ടുന്ന നന്ദിയേ ചൊന്നതാകും
കാലത്തെണീററിരുന്നീ മന്ത്രങ്ങളുച്ചരിപ്പോർ–
ക്കാലം ബമായരുൾ പ്രസാദവും ലഭിച്ചീടും 3

ഈശൻ തന്നരുളാലുണ്ടായേഴുപേർ മുനിവരൻമാർ
വിശ്രുതനായിത്തീർന്ന കാലാംഗ, നഗോചരൻ
മാളികത്തേവരും പിൻ നാദാന്തർ പരമാനന്ദൻ
മേളം കലർന്ന ഭോഗർ, തിരുമൂല മഹർഷിയും 4

നാഥനും, നവതീർത്ഥമാടും ഗുണത്തെ കൈക്കൊ–
ണ്ടോത്ത ബ്രഹ്മജ്ഞാനത്തിന്നുത്തമാർത്ഥങ്ങളോതി
ശുദ്ധമായ് വ്യാഖ്യാനിച്ചുണ്ടതിനെ പ്രകാശിപ്പിച്ചാൽ
മുക്തി കൈവരുമെന്നു മരുളിച്ചെയ്താനല്ലോ 5

മൂർത്തികൾ മൂന്നുപേരും പിന്നശിച്ചോരു ജ്ഞാനം
നൃത്തം നടത്തുമീശനാദ്യം ഭുജിച്ചതാകും
ചിത്തം തെളിഞ്ഞ പകചമൂർത്തികളാഹരിച്ചാൽ
മുക്തരായ്‌വരുമെന്നു മൂലരുംമൊഴിഞ്ഞാൻ മുൻ 6

---

26

## ഈശ്വരസ്തുതി

ഒന്നെന്നു നിന്നോൻ താനേ രണ്ടായി, മൂന്നായ്, നാലായ്
നിന്നവൻ മൂന്നിനുള്ളിൽ നാലറിഞ്ഞഞ്ചിന്നേയും
വെന്നവനാറുമോതിപ്പിന്നേഴിന്നേയും താണ്ടി
ച്ചെന്നു പിന്നെൺ ഗുണത്തിൽ താദാത്മ്യപ്പെട്ടിരിപ്പൂ. 1

ജീവൻമാരോടു ചേർന്നോൻ, തത്വം കടന്നോ,നെന്നും
ദേവൻമാർ സ്തുതിക്കുന്ന നാഥനേ! എല്ലായ്പോഴും
കൂടെ നിന്നോരും കണ്ടെന്നില്ലാത്ത പരമനേ! ഞാൻ
തേടി നിന്നകം പുക്കു വാണിടാമെന്നെന്നേയ്കും. 2

ശിവനൊപ്പമാകും ദൈവമന്വേഷിച്ചാലുമില്ല
അവനൊപ്പമായിട്ടേവരും തന്നെയിങ്ങുമില്ല
ഭുവനങ്ങളും കടന്നു പൊന്നൊളി പരത്തുന്നോ-
രവനേ വൻജടയൊടുള്ളത്താമരയ്ക്കൊത്ത ദേവൻ. 3

അവനെക്കൂടാതിരിക്കും ദേവൻമാരില്ല വാനിൽ
അവനെക്കൂടാതെ, ചൊല്ലാം, ചെയ്യും തപസ്സുമില്ല.
അവനെക്കൂടാതെയൊന്നും ദേവർക്കുമാവതില്ല
അവനെക്കൂടാതെ മാർഗ്ഗം മുക്തിക്കുമില്ല തെല്ലും. 4

മൂർത്തിത്രയങ്ങളും ചേർന്നൊന്നിച്ചിരിക്കും തന്നിൽ
പാർത്താൽ തനിക്കൊത്തൊന്നുമില്ലാത്തൊരാദിനാഥൻ
അച്ഛനാണെന്നു തന്നെച്ചൊല്ലുവോർക്കച്ഛൻ പൊന്നൊ-
ത്തച്ഛപ്രകാശം വീശും ബോധസ്വരൂപനത്രേ. 6

അഗ്നിയെക്കാളും പ്രകാശിക്കുവോൻ ജലത്തിങ്കൽ
മഗ്നമാം ശൈത്യത്തെക്കാൾ ശീതളാകാരൻ, ശാന്തൻ
ആർക്കുമൊട്ടറിയാതുള്ളോൻ, നല്ലവൻ, ശിശുവിനെക്കാ,-
ളോർക്കിൽ പെററമ്മയെക്കാൾ കാരുണ്യമൂർത്തിയീശൻ. 7

പൊന്നിനാൽ പണിതെടുത്ത ജടയെദ്ധരിപ്പോൻ തന്റെ
പിന്നിൽ പ്രകാശിക്കുന്നോൻ തൻനാമം നന്ദിയെന്നാം—
എന്നാൽ തൊഴപ്പെടേണ്ടോരീശ്വരൻ താനിവനും
തന്നാൽ തൊഴപ്പെടേണ്ടുന്നോരായിട്ടാരുമില്ല. 8

കീർത്തിച്ചിടും ഞാനെന്റെ നന്ദിയെയെല്ലാനാളും
ചേർത്തുവച്ചീടും നെഞ്ചിലവനെ ഞാനല്ലുംപകലും
എൻസ്വരൂപത്തെത്തന്റെ ജ്ഞാനപ്രകാശത്തോടു
തൽസമമാക്കിച്ചെയ്താൻ ജ്യോതിർസ്വരൂപനായോൻ. 9

പാട്ടുകൾ നൃത്തങ്ങളും നടത്തും ഗണികകൾതൻ
ആട്ടങ്ങൾ തോരാതെ ഭൂമണ്ഡലേ വേണ്ടെന്നുള്ളോർ
നീചരായഹിംസയെപ്പാലിക്കാനെന്നും കുന്നും
ഹിംസയെത്തന്നെ മന്നിൽ കൊണ്ടാടിപ്പുണരുന്നോരാം. 10

താനേതാൻ നിലകൾ രണ്ടും താങ്ങി വിണ്ണായിനിൽക്കും.
താനേതാനമലൻ സൂര്യചന്ദ്രൻമാരെന്നുമാകും
താനേ ലോകത്തു പെയ്യും വർഷങ്ങൾ, മലകളും, കീഴ്,-
താനേ, തണുപ്പുറഞ്ഞുനിൽക്കും സമുദ്രവും കേൾ. 13

ജ്ഞാനക്കണ്ണോടഖണ്ഡപ്രേമത്തിലവൻ നിൽക്കെ,
വാനവരെണ്ണമററുണ്ടായ് നശിച്ചീടുന്നെന്നും
മണ്ണുരുവായുള്ളോരും വാനുരുവായുള്ളോരും
എണ്ണുവാനിവനേ ദൈവമെന്നറിയുന്നതില്ല. 14

കായങ്ങൾ രണ്ടും ചേർന്നിരുന്നാലും വിദൂരത്തിൽ
പായും കസ്തൂരിഗന്ധം മാത്രമെന്നതുപോലെ
മായയിൽ കൽപിച്ചുള്ളൊരീശനെന്നെണ്ണിയാലും
മായമററുള്ള നിസ്സങ്കൽപത്തിനന്യമാമോ ? 15

**ജൻമമില്ലാത്ത നിത്യാനന്ദ സ്വരൂപനാമി—**
**ച്ചിൻമയൻ മരണമററോർക്കാനന്ദമേകിനിൽക്കും**
**അമ്മഹാ ദേവനെത്താൻ തൊഴുതിടിൻ, തൊഴുതെന്നാലോ**
**നിർമ്മായം നിങ്ങളെപ്പിന്നവനും മറന്നുപോകാ.** 16

ഏതിനോടും ചേർന്നീടു, മെങ്ങുമേ വ്യാപിച്ചീടും
ഏതിനോടും ചേരാതെ നിൽക്കും മുൻ, പിമ്പുമായും
ആർക്കുമജ്ഞാതനായും സ്വർല്ലോകനാഥനായും
നിൽക്കുമാശ്രയിക്കുന്നോർക്കാവഴിത്താരയായും. 17

വാനിൽ തഴയ്ക്കും വർഷമെന്നപോലെൻറയീശൻ
താനായിനമ്മെ രക്ഷിച്ചീടുമോ എന്നുഴകന്ന്
ധേനുവെത്തേടും കൊച്ചുകന്നിൻെറ ഹൃദയംപോലെ
ഞാനിങ്ങു നിന്നെ പ്രാപിച്ചീടുവാനന്വേഷിപ്പൂ. 18

മാനസങ്ങളിൽ പൊങ്ങും ചിന്തവിട്ടവൻ നമ്മെ—
ത്താനായറിഞ്ഞാലും നാമവനെ സ്മരിച്ചുപോരാം
എന്നോടു കരുണയീശന്നില്ലെന്നു മുക്തിതേടു—
മുന്നത ജീവൻമാരെപ്പേണി നിന്നീടുമീശൻ 19

മനയ്ക്കകത്തിരുന്നാലും മാമുനിയെപ്പോൽ ദൈവ—
നിനവോടെയിരുന്നെന്നാലീശനും വിളങ്ങീടും
പനമേലിരുന്നും പഴംതിന്നാപ്പരുന്തിനെപ്പോൽ
നിനവററവർക്കലഭ്യം നിന്നിമ്പമനുഭവിക്കാൻ 20

ചൂടും ഞാനവനെയെൻെറ നെഞ്ചിനു, ഉള്ളവനെച്ചൊല്ലി—
പ്പാടും ഞാൻ പലസുമങ്ങളർപ്പിച്ചു വണങ്ങീടും
ഓടും ഞാനവനെക്കാണാൻ കണ്ടെന്നിടത്തു നിന്നി—
ട്ടാടും ഞാനവനെക്കണ്ടേറിഞ്ഞൊരാനന്ദം തൂകി. 21

പോററീ! എന്നീശപാദം പോററുന്നു സുരൻമാരും
പോററീടുന്നപ്പദത്തെത്തന്നെയങ്ങ സുരൻമാരും
പോററുന്നു, 'പോററീ' എന്നു മാനുഷൻമാരും ഞാനും
പോററിടാം നിൻപദത്തെത്തന്നെ എന്നകക്കാമ്പിൽ. 22

വേദത്തിനന്യമായ ധർമ്മമൊന്നില്ല, വേദം
ഓതിയിട്ടുണ്ടു ചൊല്ലത്തക്ക ധർമ്മങ്ങളെല്ലാം
വാദത്തെവിട്ടു, വിദ്യാവാരിധിയായ്പരന്നൊ—
രാദിവേദസ്വരൂപത്തിന്നെ ഞാൻ പ്രാർത്ഥിക്കുന്നേൻ 23

ഹേമന്തവും ശരത്തും ശിശിരവും മാറിലോകം
കേമമായ് നിദ്രകൊണ്ടീടും പ്രളയകാലത്തിങ്കൽ
ആര്യവും തമിഴുമെന്നീ രണ്ടിലും കൂടിയീശൻ
ആഗമങ്ങളെ ലോകത്തരുളിച്ചെയ്താനല്ലോ. 24

ജീവൻ ജഡത്തെ വിട്ടീടുന്നതും ജഡത്തോടു
ജീവന്റെ ചേർച്ച, ജന്മമോചനോപായങ്ങളും
തമിഴിലും നല്ല ഗീർവാണത്തിലും പറഞ്ഞീടും
പൊരുളിനെ പ്പറഞ്ഞീടാ മാരുമേ ബോധിച്ചീടാൻ 25

നന്ദിക്കരുളം കൊടുത്ത നാഥനെ ത്തേടിനേൻ ഞാൻ
നന്ദികൾ നാലുപേരും ശിവയോഗമാമുനിയും
ചിററമ്പലം തൊഴുത പതഞ്ജലി, വ്യാഘ്രപാദർ,
മററവരോടുംകൂടി എന്നെയും ചേർത്തീടേണം 26

ചേർന്നിരുന്നേൻ ഞാൻ ശിവശക്തികൾ രണ്ടിനേയും
ചേർന്നിരുന്നാവാടുതുറയിൽ ഞാൻ ശിവനോടും
ചേർന്നിരുന്നേൻ ഞാൻ ശിവബോധിതൻ ഛായയിങ്കൽ
ചേർന്നിരുന്നേൻ ഞാൻ ശിവനാമങ്ങൾ പാടിപ്പാടി 27

## വേദമാഹാത്മ്യം

വേദത്തെ വേറിട്ടില്ല ധർമ്മങ്ങളൊന്നും മന്നി
ലോതിയിട്ടുണ്ടു വേദം മർത്ത്യന്നു ധർമ്മമെല്ലാം
വാദം വെടിഞ്ഞു ബുദ്ധിശാലികൾ, നീതിയോതും,
വേദത്തെപ്പണിഞ്ഞാത്മരൂപത്തെ പ്രാപിക്കുന്നു. 28

വേദത്തെയോതിയോനും വൈദികനാകുന്നില്ല
വേദത്തെയോതിയോനും വേധാവെക്കാണുന്നീല
വേദത്തെയോതിയോനാ നാൻമുഖനല്ലോ പാർത്താൽ
വേദത്തെയോതിയോൻ തൻ സത്യത്തെത്തന്നെയോതി 29

മന്ത്രങ്ങളെല്ലാം വേദാർത്ഥങ്ങളിൽ നിന്നുമുണ്ടായ്
മന്ത്രിച്ചുപോരും സ്വസ്വരൂപത്തെ വേദസാരം
ആരണ്ണൻ ഗുരുവായവേദിയർ ചൊല്ലുംവേദ
സാരസർവസ്വമായ തൃക്കണ്ണൻ താനുമാവും 30

ആറുഭാഗങ്ങളായി വേദത്തെപ്പകുത്തീടു-
ന്നാരും ഫലപ്പെടുത്തിക്കൊള്ളുന്നില്ലതിനാലേ
മറ്റൊരു മട്ടിലാക്കിയീവിധം ചമക്കുന്നേൻ
മറ്റാർക്കു മാത്മലാഭം കൈവരും ലക്ഷ്യത്തോടെ 31

---

# 31

## ആഗമ മാഹാത്മ്യം

ഈശ്വരൻ താനേ വെളിവാക്കിയൊരാഗമത്തെ
വൈഷമ്യമുണ്ടു ദേവൻമാർക്കും ഗ്രഹിച്ചുപോരാൻ
ഈശ്വരജ്ഞാനത്തിന്റെ മാർഗ്ഗത്തെയറിയായ്കിൽ
വിശ്വമേ വ്യർത്ഥമെല്ലാം നീർമേലെഴുത്തുപോലാം. 32

പരനായ് പരാപരത്തെക്കാട്ടിയീജഗത്തിൽ തൽ–
പരനായിരുന്നു ശിവധർമ്മത്തെച്ചൊല്ലും കാലം
ഹരനെന്നു ദേവൻമാരും കുമ്പിട്ട നന്ദിയേയെൻ
ഗുരുവെന്നു ഞാനും കുമ്പിട്ടാഗമങ്ങളെച്ചൊല്ലാം. 33

ഒൻപതാണാഗമങ്ങൾ, കാരണം, കാമ്യം, വീരം
അൻപൊത്തുചേരും ചിന്ത, വാതുളം, വ്യാമളം പിൻ
കാലോത്തരം, പിൻശുഭ്ര, മൊൻപതാമതു നിത്യം
ചേലേറും മകുടമെന്നും ചൊല്ലാം കണക്കിനാലേ. 34

ആഗമങ്ങളീമൊത്തമൊൻപതെന്നോതീടുന്നീ
യോഗവും പിരിഞ്ഞു പിന്നിരുപത്തെട്ടായ്ത്തീർന്നു.
പിന്നും പിരിഞ്ഞു തത്വ, വേദാന്ത, സിദ്ധാന്തങ്ങ–
ളെന്നു മൂന്നായ് ഭവിച്ചു പരിശുദ്ധ ശൈവമായി. 35

---

# 32

## ബ്രാഹ്മണാചാരം

അന്തണരെന്നോരാറുവൃത്തികളും ചെയ്യുന്നോർ
ജൻമസാഫല്യത്തിനായ് നിയമാദിയാചരിപ്പോർ
തൻകർമ്മമെല്ലാം ചെയ്യും, തപസ്സും ചെയ്തുചെയ്ത്
മന്ത്രങ്ങളും ജപിച്ചു പ്രാരബ്ധ മാടുക്കിടും. 36

ഗായത്രീ മന്ത്രത്തോടു സാവിത്രീമന്ത്രത്തെയും
തൂയചിത്തത്തിലെന്നും ധ്യാനിച്ചുകൊണ്ടിരിക്കും
ഇമ്മഹാധ്യാനം ദൃഢമായ്വന്നു മായയ്ക്കുള്ളിൽ
മുങ്ങാതിരപ്പോർ ശിവയോഗികളായിത്തീരും. 37

സൻമാർഗ്ഗമാകും പ്രണവത്തിങ്കൽ നിഷ്ടയൂന്നി
പഞ്ചാക്ഷരങ്ങളോതി ശിവബോധം കൈവരിച്ചാൽ
കൈവരുമചിരേണ തനിക്കും ശിവസ്വരൂപം
മാഞ്ഞുപോമിപ്രപഞ്ചഭ്രമവും ബ്രഹ്മജ്ഞന്ന് 38

സത്യവും തപവും നോക്കി ഞാനവനാണെന്നോർത്തി–
ട്ടിന്ദ്രിയങ്ങളെ ശമിപ്പിച്ചുററമുക്തിനേടാം.
ദേഹത്തോടൊത്തുനിന്ന താദാത്മ്യബന്ധത്തേയും
ഛേദിച്ചുവിട്ടാൽ ബ്രഹ്മരൂപത്തെ പ്രാപിച്ചീടാം. 39

വേദാന്തം കേൾക്കുവാനായാശിച്ച വേദിയൻ പിൻ
വേദാന്തം കേട്ടുതീർന്നും കാമം നിവർത്തിച്ചീല
വേദാന്തമെന്നുള്ളതോ ആശയററൊരിടം താൻ
വേദാന്തമുററുകേട്ടോർ കാമം നിവർത്തിപ്പോരാം. 40

നൂലും കുടുമയുമുണ്ടെങ്കിലും ബ്രഹ്മമാമോ
നൂലെന്നാൽ ചരടുമാത്രം കുടുമയോ രോമമല്ലോ
നൂലു വേദാന്തം കാട്ടും കുടുമയോതീടും ജ്ഞാനം
നൂലെന്നതന്തണൻെറ വാക്കോടു ചേർന്നുകാണാം. 41

സത്യമില്ലാതെ ശുദ്ധജ്ഞാനവുമെന്യേ, കണ്ണിൽ
കൂർത്ത വിഷയങ്ങൾ മാറും ശിവബോധമെന്യേതന്നിൽ
ഭക്തിയും തോന്നാതീശ സത്യത്തെയും വെടിഞ്ഞു
പിത്തേറും മൂഢവർഗം ബ്രാഹ്മണരാകുമെന്നോ ? 42

ശിവബോധത്തോടു ജഡ ചൈതന്യഭേദമെന്യേ
ഗുരുഭക്തി കാട്ടി നല്ലൊരാചാര്യനെ പ്രാപിച്ച്
ആചാരാനുഷ്ഠാനങ്ങൾ മാറിയാൽ വരും തുര്യ
രൂപം സമാധി ബ്രഹ്മജ്ഞന്നു താൻ ലഭിച്ചീടും. 43

മറയുണ്ടവർക്കെന്നാലോ മറയവരായീടുന്നു
മറയോർക്കു ശുദ്ധികാണും വേദാന്തവാക്കിലെല്ലാം
കുമ്പുള്ള കുറവൻമാരോ കോലാഹലങ്ങൾ കാട്ടും
അറിവുള്ളോർ വേദാന്തം പാർത്തന്തണരായിത്തീരും. 44

വാനവ,രൊരു കൂട്ടംമാനുഷൻമാരുമെന്നും
മാനിച്ചഭേദമെല്ലാം മീശഭേദങ്ങളല്ലോ
താനററവർക്കു ദൈവമൊന്നേ, ശിവം, ശരീര-
മാനമറേറാർക്കു ബോധമായ വന്നതും ശിവംതാൻ 45

പതി, പശു പാശമെന്നും ഭേദിച്ചു നിന്നമൂന്നിൽ
പതിയെപ്പോയ് പശുപാശമെന്നതും കേളനാദി
പതിയെപ്പോയ് പശു പാശങ്ങളെങ്ങും തൊടുന്നതില്ല
പതിയേ സ്വയം തൊടുമ്പോൾ പാശവും പതിയുമില്ല 46

അന്തണരാരെന്നോർത്തീടറു തൊഴിൽ ചെയ്യുന്നോരാം
ചെന്തീകൊളുത്തി മൂന്നു സന്ധ്യയും വന്ദിക്കുന്നോർ
തൻതപസ്സിങ്കൽ കൂടി ധർമ്മാർത്ഥ, കാമം മോക്ഷം,
ബന്ധം നിവൃത്തി ചെയ്യാൻ, ലോകത്തിനുപദേശിക്കും 47

വേദത്തിൻ ജീവനായ പ്രണവാക്ഷരത്തെ യോതി
പഞ്ചാക്ഷരം ജപിച്ച്യ വേദാന്ത സാരം കേട്ട്
ബോധം ലഭിച്ചതോടെ അരുളിനേയും പ്രാപിച്ച്
തൻനിജസ്വരൂപത്തിൽ നില്പോരേ ബ്രാഹ്മണൻമാർ 48

വേദാന്തം ശ്രവിച്ചീടാ നാശിച്ച വേദിയരും
വേദാന്തം കേട്ടു തീർന്നും വ്യവഹാരം വിടുന്നീലാ
വേദാന്തമാർത്താൽ വ്യവഹാരമറ്റൊരിടം താൻ
വേദാന്തം പഠിച്ചോർക്കു വ്യവഹാരം വിട്ടുമാറും 49

സത്യമെന്നിയേ തന്നിജ്ഞാനവും തന്നിലെന്യേ
മിഥ്യയാണിപ്രപഞ്ചമെന്നോരുണർവും മെന്യേ
ഭക്തിയുമെന്യേ പരസത്യത്തെയും വെടിഞ്ഞു
ഭ്രാന്തിയിൽ മൂത്തുനില്ക്കും മൂഢരും ദ്വിജൻമാരോ ? 50.

കൽക്കുഴി വയറടയ്ക്കാൻ കനകവും തേടീടുന്നു
അക്കുഴി അടച്ചീടാനരുതാണേവർക്കു മോർത്താൽ
അക്കുഴിയാത്മജ്ഞാനമൊന്നിനാലടച്ചീടാം
നില്ക്കാ പിൻമലമേതു മക്കുഴിയടഞ്ഞെന്നാൽ 51

ഒളിയെഴും ചുടേ: യഴിവില്ലാത്ത നാഥനേ ! തൻ
ഒളിചേർന്ന ചൂടായെൻെറയുള്ളത്തിൽ കുടിയിരിക്കും
കണ്ണൊളിയോനേ! ലോകമേഴും കടന്നുചെന്ന
വണ്ണം പൂർണ്ണത്തിൽ നിന്നെൻ യജ്ഞത്തെ യെന്നും പറ്റൂ 52

---

## പരിപാലനക്രമം

പഠിക്കാത്ത രാജാവും പിന്നന്തകൻ താനുമൊപ്പം
പഠിക്കാത്ത രാജാവെക്കാളന്തകൻ ഭേദമല്ലോ
അറിവററ ഭൂപൻ ധർമ്മം നോക്കാതെ കൊല്ലെന്നോതും
അറിവുള്ള നരനെക്കണ്ടാൽ ധർമ്മനോ മാറിപ്പോകും. 53

നാളംതോറും തൻെറ നാട്ടിൽ മന്നവൻ ധർമ്മത്തിൻെറ
നീതിയിൽ ദത്തശ്രദ്ധനാകാതെയിരുന്നീടിൽ
നാളംതോറും കെടും നാടും അജ്ഞാനം വളർന്നീടും
നാളംതോറുമഴിയും ഭൂതി രാജാവും നശിച്ചീടും. 54

വേഷംകൊണ്ടെന്തുകാര്യമതിൻ തത്വമറിയാതെ
വേഷത്തിൻ തത്വമറിവോർക്കാവേഷം സത്യമാവും
വേഷനെറി ഴില്ലാത്തോരെ നാടുവാഴുന്ന ഭൂപൻ
വേഷനെറിയുള്ളോരാക്കിച്ചെയ്തെന്നാലതേ മോക്ഷം 55

അജ്ഞാനം കെടാതുള്ളോർ കുടുമയും നൂലുംകെട്ടി
വിജ്ഞരായ് വാണാൽ നാടും ഭൂപനും നശിച്ചീടും
അന്തസ്സഴിഞ്ഞുപോകും ആകയാലാലോചിച്ചി–
ട്ടാഡംബരപ്പൂണൂലും കുടുമയുമറത്തീടും. 56

ജ്ഞാനമില്ലാതെ നൂലും ശിഖയും ധരിച്ചു മന്നിൽ
ജ്ഞാനികളെന്നു ഭാവിച്ചീടുന്ന കള്ളൻമാരെ
ജ്ഞാനികളാലേ ഭൂപൻ ശോധിച്ചവർക്കുവേണ്ട
ജ്ഞാനത്തെക്കൊടുക്കുന്നതുത്തമം നാട്ടിനെന്നും 57

താന്താങ്ങളും തൻമതത്തെപ്പററി നിന്നീടാത്തോരെ
അന്തകാന്തകൻ പിന്നെ ദണ്ഡിച്ചെന്നിരുന്നാലും
ചന്തത്തിലിജ്ജൻമത്തേ ശിക്ഷിച്ചിടേണമെന്ന–
തെന്താകിലും നൃപൻെറ കർത്തവ്യമായിത്തീരും. 58

ധേനുക്കളേയും സ്ത്രീകുലത്തെഗൃഹസ്ഥരേയും
താപസരേയും കാത്തുരക്ഷിക്കവേണം ഭൂപൻ
ഭൂപനിച്ചൊന്ന കർത്തവ്യത്തെ വിട്ടൊഴിഞ്ഞെന്നാൽ
താപം മുഴുത്തുവീഴും നരകത്തിൽ ജൻമമേഴും. 59

കർമ്മത്തിൽ മുക്തിയും പിൻസിദ്ധിയും വേണമെങ്കിൽ
വിസ്മരിക്കാതെ ധർമ്മം പാലിക്കതന്നെവേണം
ആഴികളം ചൂഴും ഭൂമിയിൽ ചെയ്യും കർമ്മജാലം
ആകവേ ചേർത്തംശിച്ചാൽ രാജാവിന്നാറിലൊന്നാം. 60

പ്രാണനെ നിരോധിച്ചു മൂലാഗ്നിയെജ്ഞാൻ ബ്രഹ്മ
രന്ധ്രത്തിലേററിവച്ചാൽ മൂലാധാരത്തിൽനിന്നും
പൊങ്ങും സോമാമൃതത്തെയുണ്ണാതെ മദ്യമുണ്ണും
പൊണ്ണനെ ദണ്ഡിക്കേണ്ട തരചൻെറ നീതിയാവും. 61

## ആകാശമാഹാത്മ്യം

അമൃതേററിടാത്തലോകമിടരിൻ നികേതമാവും
മഴമേൽ പൊഴിഞ്ഞുകിട്ടും മഴവെള്ളമമൃതിനൊപ്പാം
മഴയാൽ കരിമ്പു, തെങ്ങും, വാഴയും വളർന്നീടും
മഴയററ ഭൂമി കയ്ക്കും കാഞ്ഞിരക്കുരുവിനൊക്കും. 62

അരുളിൽ നിന്നുൽഭവിക്കും വാനനീർപ്രവാഹത്തെ—
പ്പിരിയുവാനരുതതുള്ളത്തിങ്കൽ നിന്നൊഴുകുമാറാം.
നുരയററു പായും ശുദ്ധസ്ഫടിക നീരുള്ളതെങ്ങും
കരയററൊരെൻ പിതാവിൻ കാരുണ്യസിന്ധുവാകും. 63

# 37

## ധർമ്മികളുടെ ഗുണം

അവരിവരെന്നില്ലാതെ യാർക്കും കൊടുക്ക, യുണ്ടീ–
ടതിഥിയെക്കാത്തിരുന്നു, ചീഞ്ഞതുണ്ണാതിരിക്കൂ;
നന്നായ് വിശന്നാലും വെപ്രാളപ്പെട്ടശിക്കൊല്ലേ
കാക്കയും കരഞ്ഞുണ്ണും കാലത്തെയറിഞ്ഞീടൂ. 64

താനറിഞ്ഞെന്നോരീശ പാദത്തെയറിയുന്നുണ്ട്,
താനറിഞ്ഞെന്നോർ ലോകധർമ്മത്തെപ്പാലിക്കുന്നു
താനറിഞ്ഞെന്നോർ ശിവതത്വജ്ഞരായിത്തീരും
താനറിഞ്ഞെന്നോർ വാഴും തത്പദത്തിങ്കലെന്നും. 65

ആർക്കും ലഭിക്കുമൊരു പച്ചിലയർച്ചിച്ചീടാൻ
ആർക്കും ലഭിക്കും പിടിപ്പുല്ലു പശുവിന്നിടാനായ്
ആർക്കുമുണ്ണുമ്പോളൊക്കും ഒരു പിടിയന്യനേകാൻ
ആർക്കുമാം മധുരവാക്കൊന്നന്യനുരച്ചുപോരാൻ 66

മാലിന്യം മാററിവച്ചിട്ടറിവിനെ യാർജിച്ചീടൂ
ബലമുള്ള കാലത്തെങ്കിലും ധർമ്മം ചെയ്തുപോരൂ.
ഉണർന്നിരുന്നെന്തുചെയ്‌വൂ ദുഃഖത്തെ നാലുപാടും
അനുഭവിച്ചിട്ടും ചെയ്‌വതെന്തുതാൻ ദുർബലാ! നീ. 67

തന്നെക്കാണിക്കയില്ല, നല്ലോരെന്നെണ്ണുകില്ല,
ഖിന്നത്വം നോക്കുകയില്ലിളയതെന്നും നോക്കാതെ
വൻപാടടുക്കലെത്തുമന്തകൻ വന്നുചേരു–
മ്മുമ്പിനാലേ തപോബലത്തെ നീയാർജിച്ചീടൂ 68

വിത്തം ത്യജിച്ചവൻ മുൻ ബന്ധുക്കളില്ലയല്ലോ
ചത്തപോലിരിപ്പോൻ മുൻപാനന്ദമില്ല, സർവ്വം
വിസ്മരിച്ചോന്റെ മുൻപിലീശനുമില്ലവൻ തൻ
ധർമ്മത്തിന്നളവിങ്ങെത്രയാണെന്നു മറിയുന്നില്ല. 69

മുമ്പേ തപസ്സുമൂലം ജ്ഞാനികളായുള്ളോരെ
പിൻപേപോയ് പണിയുന്നോരേ തപസ്സു ചെയ്യുന്നോരാം
ദേഹമേ ദൈവമെന്നു ദാഹിക്കുവോന്റെ മുൻപിൽ
ഞാൻ ദൈവമെന്നു ചൊല്ലിക്കാലനുമണഞ്ഞിടും. 70

പറ്റേണ്ടതൊന്നു ശിവ, മായതിൽ പറ്റിനിൽപോർ
കുറ്റങ്ങൾ കൽപിക്കില്ലിബ്ഭൂമിയിലൊന്നിനും മേൽ
ധർമ്മാർത്ഥം ചെയ്‌വതെല്ലാം തൻതുണയായി നിൽക്കും
നൻമയ്ക്കാമീശമാർഗ്ഗം പിൻതുടർന്നെന്നുമാവും 71

## അധർമ്മിയുടെ ഗുണം

ധർമ്മം ചെയ്യാത്ത വന്നു ചേരും വിഭൂതിയെല്ലാ
മുൺമയിൽ കാഞ്ഞിരക്കായ് കനിഞ്ഞു വീണപോലാം
കെട്ടുപോം പലിശവാങ്ങി ച്ചോനുതൻ സ്വത്തെല്ലമാ
മുട്ടാളവഞ്ചകൻ തൻ ധർമ്മത്തെയറിയുന്നീല 2

കാലങ്ങൾ നീങ്ങിപ്പോകുന്നൂഴിയും ഭേദിക്കുന്നു
ചേലുറ്റ സങ്കൽപങ്ങളുണ്ടായ് കെടുന്നനന്തം
ചുറ്റ കൊത്തിനെപ്പോൽ ദേഹവുമഴിയുന്ന
തേറെ നാം കണ്ടാലും തൻ ധർമ്മത്തെയറിയുന്നീല 73

ധർമ്മത്തെയറിയാതുള്ളോരീശനെ പ്രാപിക്കാനാം
സൻമാർഗ്ഗത്തിന്നെത്തെല്ലുമറിയുന്നുവെന്നതില്ല
ദുർമ്മാർഗ്ഗപ്രവചനങ്ങൾ കേൾക്കും കണക്കറ്റോരും
ചുമ്മാ ജനിച്ചും ചത്തും തോരാതെ ദുഃഖിച്ചീടും 74

രക്തശൂന്യത്വം ക്ഷാമ, മുഷ്ണവും കാശംമറ്റു
മെത്തിടും ധർമ്മത്തെ ച്ചെയ്യാതുള്ളവർക്കു മേൻമേൽ
രോഹിണീ രാഹുക്കളാലുണ്ടായിടുന്ന ദോഷ—
മേതുമേ പീഢിപ്പിക്കാ ധർമ്മങ്ങൾ ചെയ്യുന്നോരെ. 75

കനിഞ്ഞവരീശൻ തന്റെ കഴലിണ കണ്ടുപോരും
തുനിഞ്ഞവരീശൻതൻ സ്വരൂപത്തെ സ്വരൂപിക്കും
ലോഭികരാം നാശഗർത്തം പ്രാപിക്കും തുണയില്ലാതെ
ക്ഷോഭത്തിനുള്ളിൽ പെട്ടുതാണു താണഴിഞ്ഞീടും 76

ദുഃഖവും സുഖവുമെന്നു രണ്ടെണ്ണമനുഭവിക്കാ-
നൊക്കുന്നതോ തൻ പൂർവകർമ്മത്തിൻ ഫലങ്ങളൽ
ദുഷ്കർമ്മ ഫലം മൂലമുണ്ണുന്ന ദുഃഖം മർത്ത്യൻ
നോക്കിക്കണ്ടാലും ധർമ്മപ്രാഭവമറിയുന്നീല 77

പേണും ചിലർ ധനത്തെ, പ്പലരും നശ്വരമായ്
കാണുന്നീലോക വാഴ്വ നശ്വരമെന്നുമോർക്കും
ഇല്ലത്തിനെക്കരുതിദൈവത്തിനെ സ്മരിച്ചാൽ
നല്ലോരു വേടനെയ്ത ലക്ഷ്യം കുറിച്ചപോലാം 78

---

## വണക്കം

ആരറിയുന്നുണ്ടീശൻ തന്നുടെ മഹാത്മ്യത്തെ
ആരറിയുന്നവന്റെ നീളവും വീതിയും, തൻ
പേരറിയാനൊക്കാത്ത ദിവ്യതേജസ്സൊന്നിന്റെ
വേരറിയാതെ യാരുമവനെ പ്രശംസിപ്പൂ. 79

പാടാൻ സമർത്ഥരെപ്പോൽ പാടാനറിഞ്ഞുകൂടാ
ആടാൻ സമർത്ഥരെപ്പോൽ ആടാനറിഞ്ഞുകൂടാ
നാടാൻ സമർത്ഥരെപ്പോൽ നാടാനറിഞ്ഞുകൂടാ
തേടാൻ സമർത്ഥരെപ്പോൽ തേടാൻഞാനറിഞ്ഞൂടാ 80

---

# II വിഭൂതിയോഗം

## I ഗുരുപരമ്പര

നന്തിതന്നരുൾ പെററ പുണ്യവാൻമാരായുള്ള
നന്തികൾ നാലുപേരും ശിവയോഗമാമുനിയും
സത്തമൻ പതഞ്ജലി, വ്യാഘ്രമർ, ശിവസഭയിൽ
ഒത്തിവരോടു ചേർന്നു ഞാനുമെണ്ണെട്ടായ്ത്തീർന്നു. 81

നന്തിതന്നരുൾ നിമിത്തം നാഥന്നു ശ്രേയസ്സുണ്ടായ്
നന്തിതന്നരുളിനാൽ ഞാനാദിയെ പ്രാപിച്ചോനായ്
നന്തിതന്നരുളെന്തു ചെയ്യുവാനാകും നാട്ടിൽ
നന്തിതൻ മാർഗ്ഗത്തിന്നെ ക്കാട്ടിക്കൊണ്ടിരിപ്പൂ ഞാൻ 82

നാൽവരും നാലുദിക്കോരോന്നിനും നാഥരായി
നാൽവരും നാനാവിധ സിദ്ധികളോടും കൂടി
നാൽവരും സിദ്ധിയെട്ടും നല്ലപോലാർജിച്ചോരായ്
നാൽവരും ദേവരായിട്ടാധിപത്യം വഹിച്ചാർ 83

---

## 1 ഉപദേശം

വിണ്ണിന്നുതാഴേ വിനയ്ക്കീടായ് ശരീരമേന്തി
നൻമയ്ക്കു കാവലാകും ശിവപദത്തിന്നെപ്പേണി
എന്നുള്ളിൻ നിന്നും പൊങ്ങുമാനന്ദക്കണ്ണുകാട്ടി
എന്നകത്തഭിമാന ദോഷത്തെ ച്ഛേദിച്ചല്ലോ 99

ഛേദിച്ചെന്നഭിമാന ദോഷത്തെയെൻെറ നന്ദി,
ഛേദിച്ചിട്ടരുൾ കണ്ണാലെൻ കണ്ണുതുറന്നാക്കി,
പിന്നിളകാതെമാനം, ജ്ഞനപ്രകാശം വീശി
എന്നിൽ ഞാനവനെച്ചേർത്തേൻ സ്പടികത്തിൽ–
പവിഴംപോൽ 100

പതി, പശു, പാശമെന്നു വ്യാപിച്ചു നിൽക്കും ലോകം
പതിയെപ്പോൽ പശുവും പാശവും കേളനാദിയത്രേ
പതിയെപ്പോയ്തൊടുന്നില്ല പശു പാശങ്ങൾ രണ്ടും
പതിയൊന്നുണർന്നു വെന്നാലൊഴിയുമേ പശുപാശങ്ങൾ 101

വേയിൽത്തീനിഗൂഢമായി ച്ചേർന്നിരിക്കും പോൽ കായ–
ക്കോവിലിൽ കുടികൊണ്ടു വാഴുന്ന നാഥൻ നന്ദി
മുമ്മലങ്ങളുമമ്മയെപ്പോലെ മാററിച്ചെയ്തു
കാരുണ്യം ശിവസൂര്യനെന്നപോലെന്നിൽ കാട്ടി 102

സൂര്യകാന്തവും ചുററും പഞ്ഞിയുമുണ്ടെന്നാലും
സൂര്യകാന്തമോ ചുററും പഞ്ഞിയെച്ചുടുന്നീല
സൂര്യസന്നിധിയിൽ മാത്രം ചുട്ടിടുമെന്നപോലെ–
ന്നാര്യനെക്കണ്ടാലേമാഞ്ഞൊഴിയും മലങ്ങളെല്ലാം. 103

പഞ്ചേന്ദ്രിയങ്ങളോടു ചേന്നുള്ളോരറിവു പാർത്താൽ
തീരത്തുനിന്നഗാധ നീരാഴം കണ്ടപോലാം
ഇന്ദ്രിയജ്ഞാനമാത്മ ജ്ഞാനത്തിലടങ്ങിടും പോൽ
തന്നുൾമയക്കം തന്നുള്ളടക്കുവോൻ ഗുരുവാകും. 104

ഞാൻ പെററൊരിമ്പത്തിന്നെ ലോകരുമുണ്ണുവേണം
വാൻപററിനിന്ന വേദസത്യത്തെപ്പറഞ്ഞാകിൽ
ഊൻ പററിനിന്ന ബോധസത്യം കഥിക്കും മന്ത്രം
ഞാൻ പററിനിൽക്കുന്തോറുമീശനെപ്പണിഞ്ഞീടാം 90

അനിർവചനീയ ഖ്യാതിയായിയർദ്ധാംഗിയായി
എൻ പുനർജൻമത്തിന്നെ യില്ലാതെയാക്കിച്ചെയ്തോരം
പുണ്യം പെറുന്ന നാടാമാവാടു തുറയിലന്നു
വാണിടും ഭുവനേശ്വരിയെച്ചേർന്നിരുന്നു ഞാനും 91

ചേർന്നിരുന്നേൻ ഞാൻ ശിവമങ്കതൻ കാന്തനെക്കോം
ചേർന്നിരുന്നേൻ ശിവനെ യാവാടുതുറയിൽ ഞാനും
ചേർന്നിരുന്നേൻ ശിവബോധിതൻ ഛായതന്നിൽ
ചേർന്നിരുന്നേൻ ശിവനാമങ്ങളുച്ചരിച്ചും. 92

ഇരുന്നേനനേകകാലം ദേഹത്തെയും വഹിച്ചു
ഇരുന്നേൻ ഞാനിരവും പകലുമറോരിടത്തുതന്നെ
ഇരുന്നേൻ ഞാൻ പരാശക്തി വന്ദിപ്പോരിടത്തിൽ താൻ
ഇരുന്നേൻ ഞാൻ നന്ദി തൃപ്പാദങ്ങളെപ്പററിച്ചേർന്നും. 93

ചിത്തത്തിനുള്ളിൽ ചെരുകീടുന്ന വേദങ്ങളിൽ
ഉത്തമമായി പ്രവചിച്ചുള്ള ലക്ഷ്യം നോക്കി
ഒത്തുള്ളോരുപാധിയുമുള്ളിലുൽപത്തിയേയും
സത്യത്തിലെനിക്കോതിയെൻ പിതാ കാരുണ്യത്താൽ. 94

ഞാൻ പെററൊരാനന്ദ മീവിശ്വവുമുണ്ടീടട്ടെ !
വാൻപററിനിന്ന ശിവബോധവും ജ്വലിക്കട്ടെ !
ദേഹത്തെപ്പററിനിന്ന ദേഹാത്മ ബുദ്ധിമന്ത്രം
ദേഹത്തൊടൊത്തു മാഞ്ഞുമാറിയാൽ മുക്തനാവും. 95

മന്നുയിരിന്നു രക്ഷ നൽകുവാൻ തക്കതായി
ചൊന്നവയിങ്കൽ മുഖ്യം പതിനെട്ടെണ്ണമോർക്കൂ
പണ്ഡിതൻമാർക്കുവേണ്ടി യിപ്പതിനെട്ടിനേയും
അണ്ഡങ്ങൾക്കാദിനാഥൻ താനേ വചിച്ചു മുന്നം 96

പിന്നെന്നെ നല്ലപോലെ സൃഷ്ടിച്ചിതാഗമത്തെ
ച്ചൊന്നിടാനൂനമെന്യേ, യുള്ളതിന്നൊത്തപോലെ
നൽത്തമിഴികൾ കൂടിയീവിധം കേട്ടതെല്ലാം
ശാസ്ത്രങ്ങളാക്കിച്ചെയ്തീടുന്നു ഞാൻ ലോകത്തിന്നായ്. 97

നന്ദിതന്നരുളാൽ മൂലദേഹത്തെ പ്രാപിച്ചേൻ ഞാൻ
നന്ദിതന്നരുളാൽ തന്നെ ഞാൻ സദാശിവവുമായി
നന്ദിതന്നരുളാൽ ബ്രഹ്മജ്ഞാനം ലഭിച്ചോനായാ–
നന്ദിയരുളാലീ വിശ്വത്തിൽതന്നെ ഞാനിരുന്നേൻ. 98

---

## പ്രഥമതന്ത്രം [ കാരണാഗമം ]

1 ഉപദേശം
2 നശ്വരദേഹം
3 നശ്വരവിഭൂതി
4 താരുണ്യം
5 ജീവൻ
6 അഹിംസ
7 മാംസവർജനം
8 പരസ്വവിരതി
9 പെൺഹാനി
10 ദാരിദ്ര്യം
11 സ്നേഹം
12 സ്നേഹമേ ഈശ്വരൻ
13 വിദ്യ
14 ശ്രവണസുഖം
15 അജ്ഞാനം
16 സമരസൻ
17 മധുവർജ്ജനം

---

# തിരുമൂലർ തന്റെ ചരിത്രം പറയുന്നു

നന്തിതൻ പദമലർ മൗലിയിൽ ചേർത്തു ഞാനും
ബുദ്ധിയാൽചിന്തചെയ്തെന്നുള്ളിൽ പിൻ പ്രതിഷ്ഠിച്ച്
നിത്യവും ഹരപാദയുഗ്മങ്ങളേയും വന്ദി-
ച്ചുത്തമമാം ശിവാഗമങ്ങളെപ്പറഞ്ഞീടാം 84

ഈശനെപ്പിരിഞ്ഞതിന്നാലുണ്ടായി പുനർജൻമം
ആശയിൽ മുങ്ങിച്ചെയ്തതില്ല മുൻതപമൊന്നും
പിന്നെജ്ജനിപ്പിച്ചോർക്ക നല്ലതുപോലെ ദൈവം
എന്നെ നല്ലോണം തമിഴാഗമമുരച്ചീടാൻ. 85

ചൊല്ലും ഞാൻ ശിവാഗമമെന്ന പേരാദ്യമേ താൻ
ചെല്ലമായ് സിദ്ധിച്ചത്രും നന്ദിതന്നരുളാലേ
രമ്യമാം ചിൽസഭയിലാദ്യത്തെ നൃത്തം കണ്ടു
വൻമോഹം പൂണ്ടിരുന്നേനെഴുകോടി ജൻമകാലം 86

ഈശന്റെ കോശത്തിങ്കൽ തന്നെ താനിരിക്കാത്ത
വാശിയാലത്രേ വീണ്ടും ജൻമങ്ങളുണ്ടാകുന്നു
മുജ്ജൻമതപസ്സിവനുണ്ടാകകൊണ്ടുമേലി-
ലിജ്ജൻമം ലഭിച്ചു വേദാന്തസാരത്തെച്ചൊല്ലാൻ. 87

ഞാൻ തെക്കുദിക്കിരുന്ന ഹേതുവോതീടാം, ഭുവ-
നത്തെ യർപ്പിക്കാൻ ഭുവനേശ്വരി ശിവന്നായി
ചെയ്തിരുന്നിതു തപോവൃത്തിയിൽ പണ്ടുകാലം
ഭക്തിയോടവളെ ഞാനും സേവിച്ചിരുന്നുവല്ലോ. 88

ജ്ഞാനനായകിതന്റെ നാഥന്റെ നഗരം പുക്കു
ഞാനുമൊൻപതുകോടി ജ്ഞാനഗാനങ്ങളോതി
മാനമോടർച്ചിച്ചെന്റെ നാഥന്റെ പാദങ്ങളിൽ
മൗനമാർന്നിരുന്നൂ പിൻ ബോധിവൃക്ഷത്തിൻ കീഴിൽ 89

പാൽ,നീർ പിരിച്ചിടുന്നോരന്നത്തെപ്പോലെ ശിവം
താനേ തനിച്ചിരിക്കും പഞ്ചേന്ദ്രിയത്തിനുള്ളിൽ
ഹീനത്വം പൂണ്ടു കർമ്മസാക്ഷിയായ് നിന്നെന്നാലും
താനേ മുളച്ചിടാതെ ചുട്ടിട്ട വിത്തുപോലാം. 105

അഭിമാന വിത്തറത്തിട്ട ജപാമന്ത്രം ജപിച്ചു
ശുദ്ധ തുരിയം കടന്ന ശുദ്ധങ്ങളെല്ലാം മാറി
ദേഹത്തെപ്പിന്നീടും താൻ കൈയ്ക്കൊണ്ടിരുന്നെന്നാലും
ചത്തപിണമിരിക്കുംപോൽ ശിവയോഗിമാരിരിക്കും. 106

ശിവയോഗയോഗം ജഡചൈതന്യ ഭേദമത്രെ
തപയോഗത്തിങ്കൽ പുക്കു തന്നൊളിതാനെന്നായി
കർമ്മയോഗത്തെ വിട്ടു പതിയെന്ന മാർഗ്ഗത്തിനെ
നവയോഗനന്ദിയും നമുക്കോതിയാശിസ്സോടെ. 107

ഏകിനാനുലകമെങ്ങും ഞാനായ സത്യത്തിനെ
ഏകിനാ നമരരും കണ്ടീടാത്ത ലോകത്തിന്നെ
ഏകീചിദംബരത്തിലാടും തൃപ്പാദങ്ങളെ
ഏകിനാൻ പേരിമ്പത്തിന്നുള്ളൊളിപ്രകാശത്തെ. 108

വെട്ടത്തിൽ വെട്ടം പോലയൊടുങ്ങിയപോൽ സ്നേഹത്തിൽ
പെട്ടൊടുങ്ങീടും സ്നേഹമെന്നതുപോലെയും മേൽ
വായുവും വായുവിങ്കൽ ചേർന്നൊടുങ്ങിയപോലെ
യോഗത്തിൽ നിന്നോർ ശിവത്തിങ്കലുമൊടുങ്ങീടും, 109

സിദ്ധർ തൻ ശിവലോകത്തെയിവിടെയേ ദർശിച്ചെന്നോർ
തത്വത്തെ,തത്വാതീതത്തിന്നെയും തന്നിൽ കണ്ടോർ
നിത്യരായ്, നിർമ്മലരായ്, നിരാമയരാകും ചിര
മുക്തർക്ക് മുപ്പത്താറു സമാധിയുണ്ടെന്നോതാം. 110

ഏണിപോൽ മുപ്പത്താറു സമാധിയുണ്ടെന്നതി–
ന്നാണിപോലുണ്ടാനന്ദമുള്ളൊളിസ്വരൂപത്തിൽ
ചൊല്ലരുതാത്ത ശിവത്തെക്കണ്ടുണർന്നു പിന്നെ
നല്ലോരപ്പദവിയിങ്കൽ താനമർന്നിരിക്കുന്നു. 111

ഇരുന്നവർ ശിവമേയായി. താൻതന്നെയെങ്ങുമായി
ഇരുന്നവർ ശിവം തൻെറ വൃത്തിയെയെങ്ങും നോക്കി
ഇരുന്നവർ കാലത്രയ ഭേദങ്ങളെപ്പറിച്ചും
ഇരുന്നവർ സർവ്വവും നിവത്തിച്ചു മൗനംപൂണ്ടും. 112

ചുമ്മാതിരുന്നു കണ്ടാർ ശിവലോകവും തന്നുള്ളിൽ
ചുമ്മാതിരുന്നു കണ്ടാർ ശിവയോഗവും തന്നുള്ളിൽ
ചുമ്മാതിരുന്നു കണ്ടാർ ശിവഭോഗവും തന്നുള്ളിൽ
ചുമ്മാതിരിക്കുന്നോനെ യാർക്കുതാൻ കാണാനൊക്കും 113

മൗനിയങ്ങിരിക്കുന്നു വെട്ടവെളി തന്നിലെന്നും
മൗനികിടക്കുന്നതും കേശം വെട്ടവെളിമെത്തതൻമേൽ
മൗനിതൻ ബോധം താണ്ടിയോരിടത്തിങ്കൽ തന്നെ
മൗനിപിൻ വിശ്രമിപ്പൂ, നാദാന്തത്തിങ്കലോർക്കൂ. 114

എങ്ങനെ നോക്കിക്കാണുന്നങ്ങനെയരുളിച്ചെയ്യു–
ന്നങ്ങനെ തന്നെയാദിജ്ഞാന സ്വരൂപൻ ദേവൻ
സർവ്വദാ ചിൽസഭയിലുമയാശ കാണുംമട്ടിൽ
ചിത്തംബരത്തിലാടും ചുടരൊളി മാണിക്യമേ!

മാണിക്യരത്നത്തിങ്കൽ മരതകജ്യോതിയായി
മാണിക്യരത്നത്തിങ്കൽ മരതകമേടയായി
ആണിപ്പൊന്നമ്പലത്തിൽ തിരുനൃത്തമാടുവോനെ–
പ്പേണിവന്ദിച്ചാൽ കിട്ടും സിദ്ധികളെന്തപാരം. 116

നേടുന്നു നിത്യാനന്ദത്തിന്നെയീയുലകിൽ തന്നെ
നേടുന്നു പുനർജന്മ മാറും മഹാഫലത്തെ
നേടും പൊന്നമ്പലത്തോടൈക്യപ്പെടും ഫലത്തെ
നേടീടുന്നീ ലോകത്തിൽ മിണ്ടാതിരിക്കും മേൻമ 117

വലിപ്പമോ താഴ്മയിൽത്താനെന്നറിഞ്ഞീശനെപ്പോൽ
വലിപ്പത്തെയണുവിനുള്ളിൽ കണ്ടറിഞ്ഞെന്നോരെല്ലാം
ഒരു തോട്ടിലാമയെപ്പോൽ പഞ്ചേന്ദ്രിയങ്ങളെത്ത–
ന്നകമേയടക്കിവച്ചോർ ദോഷങ്ങളാം തീർന്നോരാകും 118

പിരിവററ പാലിനുള്ളിൽ നെയ്കലർന്നതു പോലെ
ചിറകററചിന്തയ്ക്കുള്ളിൽ ശിവനും വിളങ്ങിനിൽക്കും
മൗനമററുണർന്നോർ തൻദേഹം മറഞ്ഞുപോയാൽ
അതിരററ ജ്യോതിസ്സോടു ചേർന്നു സത്തായി-
നില്ക്കും 119

ശബ്ദം തുടങ്ങിയഞ്ചും തന്നോടൊടുങ്ങിയെന്നാൽ
ചിത്തിന്നു ചേർന്നുനിൽക്കാൻ ചിത്തല്ലാതന്യമുണ്ടോ
ശുദ്ധവെളിയിങ്കൽ പ്രകാശത്തിൽ പ്രകാശംചേരും
സിദ്ധനാം ശിവവുമപ്പൊത്തെങ്ങു മൊന്നായി-
നിൽക്കും 120

അപ്പോടിരുന്നൊരുപ്പും ആദിത്യൻ ചൂടിനാലേ
ഉപ്പെന്നു നാമരൂപം കൊണ്ടിട്ടാസ്വരൂപം പിൻ
അപ്പോടുകൂടിക്കലർന്നൊന്നായഭേദമാംപോൽ
ഇപ്പുകൾ ജീവനും ശിവത്തോടൊടുങ്ങിനിൽക്കും 121

ചെന്നൊടുങ്ങീടും മഠാകാശേ ഘടാകാശങ്ങ-
ളെന്നിരുന്നാലുമിടമില്ല വയ്ക്കോരോന്നിന്നും
എന്നപോൽ ജഡംതോറും നിന്ന ജീവൻമാരെല്ലാം
ചേർന്നെന്നില്ലാതെ ചേർന്നീടും ശിവസ്വരൂപത്തിൽ 122

ബോധനം ഗുരുവിന്റെ ദർശനമതേ പിന്നെ
ബോധനം ഗുരുവിന്റെ നാമങ്ങൾ കീർത്തിപ്പതും
ബോധനം ഗുരുവിന്റെ ശാസനം ശ്രവിപ്പതും
ബോധനം ഗുരുവിന്റെ രൂപത്തെ ധ്യാനിപ്പതും 123

താനേ വശത്തായീടും തന്നിന്ദ്രിയങ്ങളഞ്ചും
താനേയൊഴിഞ്ഞു മാറീടുന്നിന്ദ്രിയങ്ങളഞ്ചും
താനേയവിദ്യയെത്തീർക്കുന്ദ്രിയങ്ങളഞ്ചും
താനേ ശിവത്തൊടൊന്നെ ച്ചേർത്തേകമെന്നിരിക്കും 124

സന്ധിപ്പതീശ്വരന്റെ പാദയുഗ്മങ്ങളല്ലോ
ചിന്തിപ്പതീശ്വരന്റെ ജ്ഞാനസ്വരൂപമല്ലോ
വന്ദിപ്പതിങ്ങവന്റെ തിരുനാമകീർത്തനങ്ങൾ
ബുദ്ധിയിൽ ചേർത്തുവയ്ക്കും ശിവബോധനത്തെ–
മാത്രം 125

ബോധത്തെത്തരും ദിവ്യഗുരുവിന്റെ തൃപ്പാദങ്ങൾ
ബോധത്തിനുള്ളിൽ പോയ്ഞാൻ പുണ്യവാനായി–
ത്തീർന്നേൻ
നാഥന്റെ നടനത്താലെൻ നയനം കുളിർന്നു നിത്യാ–
നന്ദവേദത്തെ സ്തുതിച്ചേറിനേൻ വിണ്ണിനുള്ളിൽ 126

## നശ്വരദേഹം

മണ്ണൊന്നിൽ കുടം രണ്ടുമട്ടിലുണ്ടാകും തീയാൽ
മണ്ണുവേവാത്തതിങ്കൽ, ചേരുംതീപ്പിഴകളാലേ
വിൺമാരിനീരുള്ളലേററു വീണ്ടും മണ്ണായ്‌വരുമ്പോ–
ലെണ്ണറും ജീവൻമാർക്കും തന്നുടലൊഴിഞ്ഞാകും. 127

വീടിനെത്താങ്ങും കൂര പഴകിവീഴും കാലത്തു
വീട്ടിലുള്ളോരും കൂടിച്ചെന്നു വീഴുന്നതില്ല
താൻ പടുമ്പോൾ തപസ്സും ജ്ഞാനവുമെന്യേ മററു
തന്റേതു സർവ്വവും തന്നുയിരിനെ വിട്ടുമാറും. 128

ഊരിലെല്ലാരും കൂടിക്കണ്ണീരു വാർത്തുകൊണ്ട്
പേരിനെ മാററിച്ചീയും പിണമെന്നു പേരുചൊല്ലി
ദൂരത്തു കാട്ടിനുള്ളിൽ കൊണ്ടിട്ടു ചുട്ടശേഷം
നീരിൽ കുളിച്ചുമാറി, കാര്യമേ മറക്കുംപിൻ. 129

നാട്ടിന്നു നായകൻതാൻ തൻ ഭവനാധിപൻതാൻ
കാട്ടുമഞ്ചത്തിൽ കാട്ടിലന്ത്യത്തിൽ പുറപ്പെടും
നാട്ടുകാർ ചെല്ലവേ മുൻ, പാഴ്പറകൊട്ടവേ മുൻ,
നാട്ടിൽ പ്രമാണിയന്ത്യയാത്രയും നടത്തീടും. 130

മുപ്പതും മുപ്പതും പിൻമുപ്പതും പിന്നെയാറും
തത്വങ്ങൾക്കുള്ളടങ്ങി വാണുപോരുന്ന മർത്ത്യൻ
പൊങ്ങിയകായക്കോവിലൂടയവെ തത്വമെല്ലാ--
മെങ്ങാനും വേഗമോടി മറയത്തു മറഞ്ഞേപോം 131

തേൻമധുവാണിയും പിൻമാടും തൻ മനകളെല്ലാം
വൻമയായ് മുറവിളിച്ചു മൽസരിച്ചൊഴിയുംകാലം
ചത്തവൻ യാത്രചൊല്ലിച്ചുടുകാട്ടിലെത്തും തോളിൽ
ചേർത്തൊരു പ്രേതത്തോടു വിടവാങ്ങും കൂററുകാരും. 132

ആർത്തെഴും മക്കളും തൻ കാന്തയും ജ്ഞാതിമാരും
തീർത്ഥത്തിൽ മുങ്ങിക്കുളിച്ചാശ്വസിച്ചൊഴിഞ്ഞീടും
പ്രേതത്തെപ്പൊക്കിയടിക്കിന്ഘനത്തീയും മൂട്ടി
സദ്യയ്ക്കു വട്ടംകൂട്ടും പ്രാണാരിവർഗ്ഗവും പിൻ. 133

ഘടമുടഞ്ഞെന്നാലും പിന്നോടൊന്നകത്തുവയ്ക്കാം
ജഡമുടഞ്ഞാകിലോ പിൻ വേഗം വെളിക്കുതള്ളാം
കേടിനെത്തര നാററം നിർത്തുവാൻ ക്ഷണം കൊണ്ട-
ച്ചുടുകാട്ടിൽ ചുട്ടെരിച്ചിട്ടുടനേതാൻ കുഴിയുംമൂടും. 134

പശയുള്ള മുററം മണ്ണും പാടവും ജലവും കൊണ്ട്
കുശവൻ മെനഞ്ഞീടന്നു കുടമൊന്നു വെള്ളം കോരാൻ
കുടമപ്പുറത്തുടഞ്ഞാ ലോടെന്നുരച്ചെടുക്കും
ഉടലൊന്നുടഞ്ഞാൽ നാറിയഴുകിത്തുടങ്ങും വേഗം 135

മേലിൽ മൂടാവിയില്ല തൻകീഴ്വിളുമ്പുമില്ല
കാലു രണ്ടുണ്ടു ഫലമില്ലാതെ, യോലമേഞ്ഞോർ
ഊടുവരിയാത്തമട്ടിലുള്ളൊരു ദേഹബന്ധം
സൃഷ്ടാവു ചെയ്ത വെള്ളിഞ്ഞളികയാണറിഞ്ഞീടൂ 136

കൂടം കിടന്നു താഴെ വിഭൂതികൾ പറന്നേപോയ്
ഉണ്ടുടുത്താടും വൃത്തി പാടേ മറഞ്ഞുപോയി
പാടുന്നതുണ്ടുചിലർ ഭംഗിയിൽ കരയവെ
കൂട്ടിയ തീയിലിട്ടു ചുട്ടെരിച്ചല്ലോ സത്യം 137

ബീജമുണ്ടായ് വയററിൽ മുന്നൂററുനാൾകിടന്നു
തേടിയലഞ്ഞരുളിനാലേ പോരും വെളിക്കുപിന്നെ
പന്ത്രണ്ടുവർഷം കൊണ്ടു മുജ്ജൻമ വാസനകൾ
പൂർണ്ണമായ് വളർന്നീടുമെഴുപതിൽ കെടുംതാനേ 138

കാക്കകൊത്തിയാലെന്ത യുലകം പഴിക്കിലെന്തേ ?
പാലോടു പനിനീരും കോരിത്തളിക്കിലെന്തേ ?
തോലിൽ പൊതിഞ്ഞു പലതാടിയ ജാലികൻ തൻ
ജാലം നിറുത്തി വിടകൊള്ളും ത്യജിച്ചുദേഹം 139

---

## നശ്വരവിഭൂതി

നൃപനെയും തന്നരുളും ആനയും തേരുമെല്ലാ—
പ്പൊരുളുമേ കണ്ടുനിന്നോർ കൊണ്ടുപോയീടുമുമ്പേ
ഉയിരോടിരിക്കവേ തൻ നാഥനെ പ്പററിനിന്നാ—
ലതുതാൻ പുനർജ്ജൻമത്തെ മാററും തപസ്സായ്--
ത്തീരും 140

തൻനിഴലൽപംപോലും തനിക്കുതകുന്നതില്ല
തന്നുടെ കൈയ്യിലുള്ള ധനമതും തന്നെച്ചേരാ
തന്നുയിരോടുകൂടിയുടലും പിറക്കുന്നുണ്ടു
മിന്നിടുന്നതു തന്നെ കണ്ണായ് പ്രകാശമായും 141

പൂമണം കണ്ടുചെന്നു പൂന്തേനെടുത്തു ദൂരെ
കൊണ്ടു പോയൊരു കൊമ്പിൽ തേനീച്ച ചരതിക്കുന്നു
മാനുഷൻ കണ്ടതിന്നെക്കൈവെയ്ക്കും പോലെ കാലൻ
നീചരതിച്ചു വച്ച ദേഹത്തെയും തകർക്കും 142

നാമിന്നു കൊണ്ടാടുന്ന സമ്പത്തും സുഖങ്ങളും
നീരിൻമേൽ നീന്തും കലമെന്ന പോൽ ക്ഷണികങ്ങൾ
കർമ്മത്താലുളവായീടും ദേഹത്തെ വച്ചു പോററാൻ
തൻമയപ്പെട്ടു നിൽപൂ ജീവനെന്നറിഞ്ഞാലും 143

ഭോഗവും ഭാര്യാമക്കൾ സോദരങ്ങളുമെല്ലാം
ഭാഗ്യമാണവർ തൻെറ സമ്പത്തെന്നിരുന്നാലും
നൻമയ്ക്കുണ്ടേകൻ മാത്രമെന്നറിഞ്ഞിരുന്നെന്നാൽ
നൻമയെ ച്ചെയ്യുമവൻ നിന്നോടുകൂടിനിൽക്കും. 144

ഈ ദേഹമാം ചുരയ്ക്കായഴുകി വീഴുന്നനേരം
നാം തീററിയിട്ട പെണ്ണും മക്കളും കൂടെച്ചെല്ലാ
താനാചരിച്ച വ്രതം ജ്ഞാനവുമല്ലാതൊന്നും
താനായ ജീവനോടു കൂട്ടായ് പോകുന്നതില്ല. 145

---

## നശ്വരയൗവ്വനം

പൂർവ്വദിക്കുദിച്ചൊരു സൂര്യൻ പടിഞ്ഞാറോടി
താഴെ വീണതു കാണാൻ കണ്ണില്ലാ മാനുഷൻമാർ
കന്നുമൂത്തെരുതായി കിഴടായിപ്പോകുന്നതും
കണ്ടിട്ടും സത്യമെന്തെന്നറിയുന്നില്ലല്ലോ നമ്മൾ 146

ആണ്ടുകൾ യുഗങ്ങളും വന്നുപോയ് മറയുന്നു
പുണ്ടുകൊള്ളുന്നതില്ല ദൈവത്തെ യാരും തന്നിൽ
നീണ്ടിരുന്നാലും കാലം ദൈവത്തെ ക്കൊള്ളുന്നില്ല
ചൂണ്ടു ദീപത്തിൻ ചൂടു ചൂണ്ടുവോനറിയുന്നില്ല. 147

താരുണ്യം തുളുമ്പിനിൽക്കും കാലത്തു കരിമ്പിൻെറ
നീരുപോൽ കാമിച്ചെന്നെ ക്കാമിനീകുലം, കോലം
മാറിനിന്നപ്പോൾ വീണുതൂങ്ങും കുചങ്ങളൊട്ടും
മാറുള്ള മാനിനിക്കും കയ്ക്കുന്ന കായായേൻ ഞാൻ 148

ബാലൻ യുവാവുമായും വൃദ്ധനുമായും ചില
കാലങ്ങൾ കണ്ടിട്ടും ഞാൻ തെല്ലറിയുന്നതില്ല
ഊഴിയെത്താണ്ടി നിന്നാകാശത്തെയും കടന്നി-
ട്ടെങ്ങും നിറഞ്ഞു ഞാൻ നിന്നീശനെത്തേടും വീണ്ടും 149

## നശ്വര ജീവൻ

അഴകായ്ത്തഴച്ചുനിൽക്കും ചെന്തളിർ, മലർ, കൊമ്പിൽ
കൊഴു കൊഴാനിന്നതൊക്കെയെഴുകും വിധം കണ്ടിട്ടും.
പിഴതിരുത്തീടാൻ ഞാനൊട്ടീശനെപ്പണിയാകാലൻ
ഇഴുക്കുന്ന നേരം ചെയ്യുമെന്തെന്നതറിയുന്നീലാ. 150

ചെന്നുണർത്തുന്നു പത്തുദിക്കും ദിവാകരൻപോയ്
ഒന്നുപോൽ കാലതത്വം ലോകത്തെയാളുന്നപോൽ
ഈ വിധം നാമളക്കപ്പെട്ടുകൊണ്ടിരിപ്പുണ്ടെ-
ന്നാരുമേ ബോധിച്ചീടുന്നില്ലത്ര മൗഢ്യംമൂലം. 151

വണ്ടുകൾ മണംനോക്കിച്ചെന്നു പുഷ്പത്തിൽ പൂക്കു
കൊണ്ടിട്ടും മധുവെന്നപോൽ ശിവസ്വരൂപത്തിൽ
കൊണ്ടുനിന്നീടും പ്രകാശത്രയങ്ങളാം മൂന്നു
കണ്ണുകളോടു കാണൂ നിന്നാത്മരൂപത്തേയും 152

അന്യർക്കു പഴികളോതി ദോഷങ്ങൾചെയ്തീടൊല്ലേ
അന്യസമ്പത്തിൽ കൊതിയുള്ളത്തിൽ തോന്നീടൊല്ലേ
ധന്യനായ് നീ സുഖിച്ചു വാഴുമ്പോഴലംഭാവ
മെന്നിയേ കൊടുക്കേണ മർത്ഥിച്ചിടുന്നോർക്കെല്ലാം, 153

---

## അഹിംസ

കൊലയും കള്ളം, കൊള്ള, കാമവും ലഹരിയും മേൽ
വലുതായിരുന്നവർക്കും മോഹംതഴച്ചുകേറും
മാലാമിതൊക്കെ മാററിയീശന്റെ സൽപ്പദത്തെ
കാലേ പ്രാപിച്ചവന്നില്ലെന്നുമീ നരകദു:ഖം 154

---

53

## മാംസവർജ്ജനം

കൊല്ലാത്തോരോടു കൊല്ലാൻപ്രേരിപ്പിച്ചത്ര കെട്ടെ-
ന്നില്ലാത്തോരോടു തിന്നാൻ നിർബന്ധമായ് ശഠിച്ചോർ
പന്നിയായ് പിറന്നീടും പിറവിപിന്നേഴിലും ഭൂ
തന്നിലെന്നതു ചൊല്ലാം സത്യമേ സത്യം സത്യം. 155

പൊല്ലാത്ത മാംസംതിന്നും വല്ലാത്ത പുലയരെ
എല്ലാരും കാണവേ താൻകാലദൂതൻമാർ വന്ന്
കില്ലില്ലെടുത്തു മാററിക്കൊണ്ടുപോയ് നരകത്തിൽ
തള്ളിടുന്നിടിവെട്ടിപ്പൊട്ടുന്ന ശബ്ദത്തോടെ 156

---

## പരസ്ത്രീവിരതി

താൻ മാലയിട്ടകത്തു ഭാര്യയായിരിക്കവെ
നിർമ്മല മന്യസ്ത്രീയെ ക്കാമിച്ചീടുന്ന മർത്ത്യൻ
കാച്ചുപ്പാവിങ്കൽ പഴം ചക്കയെത്തിന്നീടാതെ
പച്ചച്ചക്കയെത്തിന്നാൻ യത്നിച്ചു ദുഃഖിക്കുന്നു. 15

ഭംഗിയായ് വിളയിച്ചെടുത്ത തേൻ മാംകനിയെ
ഭംഗംകൊണ്ടൊരു പൊരുളെന്നതു തിന്നീടാതെ
മംഗളമായ് പുതച്ചു വച്ചിട്ടു പുളിപ്പുള്ള
മാങ്ങയ്ക്കിളും കൊമ്പേറി വീണു കാലൊടിച്ചീടും. 158

---

## സ്ത്രീ ഹീനത്വം

കണ്ടോരെ ക്കൊതിപ്പിക്കും ഇല, തളിർ, പൂവും കായും
കൊണ്ടിടും വിഷവൃക്ഷത്തിൽ ക്കനികണ്ടെന്നാലും
തീണ്ടിട്ടാ കുളിർകൊങ്കി പാടലാധരവും കാട്ടി
കൊണ്ടണഞ്ഞീടും സ്ത്രീകളേയും വിട്ടകന്നീടൂ. 159

ഇല നല്ലതെന്നായാലും കാഞ്ഞിരക്കായ് പഴുത്താൽ
കുല കാണാൻ നല്ലതായും കനി നല്ലതല്ല തിന്നാൻ
മുല നല്ലതാണെന്നാലും കൊലചെയ്തുപോരും പെണ്ണിൻ
കല കണ്ടറിഞ്ഞു മോഹം വെടിയുന്നതല്ലോ കാമ്യം 160

കല്യാണം ചെയ്തു വീട്ടിൽ പാർക്കുന്ന കാന്തതൻമേ-
ലുല്ലാസമാർന്നു മോഹിക്കുന്നതോ കയത്തിങ്കൽ
കൊള്ള വെള്ളത്തിൽ കുളിച്ചാനന്ദിച്ചിരിക്കുമ്പോഴാ
തള്ളിയാഴത്തിൽ കൊണ്ടു മുക്കുന്നതിൻ കണക്കാം 160

---

## ദാരിദ്ര്യം

ദാരിദ്ര്യം പെരുത്തോനു തന്നാടകീറിപ്പോംപോൽ
പാരിൽ തൻജീവിതവും നാറിപ്പോയീടുമല്ലോ
ആശ്രുംകൊടുക്കില്ലാർക്കും വാങ്ങലും കൊടയുമില്ല
പാരണിത്തങ്കമില്ല കൊണ്ടാട്ടമില്ലപാരിൽ

സൂര്യൻ കിഴക്കുദിക്കുമ്മുമ്പേയുണർന്നു ക്ഷുത്താൽ
നീറുവോരുദരം നിറയ്ക്കുവാൻ തേടുംമാർഗ്ഗം
വീറോടു ദൈവത്തിന്നെത്തേടിയാൽ കുഴികളേതും
മാറിടുമല്ലാതൊന്നും നികരാനികത്തിയാലും 163

ഉദരമാം കള്ളക്കുഴി താനടച്ചീടുമ്മുമ്പേ
ഉദയമാകുന്ന കുഴിതീർത്തടച്ചെന്നതില്ല
പിറവിയാം ഹൃന്മടയ്‌പ്പോരീശനെപ്പണിഞ്ഞീടിൽ
പറയാമക്കുഴിയടയും മുമ്മലങ്ങളുമററാൽ

കൽക്കുഴിവയറടയ്ക്കാൻ കനകവും തേടീടുന്നു
അക്കുഴിയടച്ചീടാനരുതാണെവർക്കുമോർത്താൽ
അക്കുഴിയാത്മജ്ഞാനമൊന്നാലടയ്ക്കാം കൂടി
നിൽക്കില്ല മലങ്ങളും പിന്നക്കുഴിയടഞ്ഞെന്നാൽ 165

---

## സ്നേഹം

അൻപും ശിവവും രണ്ടെന്നോതുവോരറിവെഴാത്തോർ
അൻപേ ശിവം യഥാർത്ഥത്തിങ്കലെന്നറിയില്ലാരും
അൻപെന്നുരച്ചതാശിവത്തെയാണെന്നറിഞ്ഞാൽ
അൻപത്രേ ശിവവുമെന്നുകണ്ടമഞ്ഞിരുന്നീടും. 166

എല്ലിനെ വിറകായ് വച്ചിറച്ചിയെയറത്തിട്ടു
പൊന്നുപോലുള്ള തീയിൽ നല്ലപോൽവറത്താലും
പ്രാപിച്ചീടാംശിവത്തെ യൻപിനാൽ മനമുരുക്കി
ദീപിച്ചാലെന്നപോലെ പ്രാപിച്ചീടാം ശിവത്തെ 167

ആർവം തന്നിലുള്ളോർ കണ്ടീടും ശിവത്തിനെ
ഈരം തന്നിലുള്ളോർ കാണും ശിവന്റെ പാദം
പ്രാരബ്ധ ഭാരമുള്ളോർകാണും ഭവാബ്ധിനീന്തി
ക്കേറുന്നതിന്നുപററും മാർഗ്ഗം, ശിവന്റെ മാർഗ്ഗം. 168

തന്നുടെയൻപുരുക്കി ശിവനഭിഷേകംചെയ്യൂ
തന്നുള്ളിൽ ഭൂതദയയോടാദിയെ സ്മരിച്ചീടൂ
തന്നഹങ്കാരമൂത്തു വന്നുള്ളോരീഭവത്തി-
ന്നുൾപുറങ്ങളിലും നിറവായ് നിൽക്കും ശിവത്തെയോർക്കൂ
169

ജ്ഞാനികളോടുകൂടിച്ചേർന്നത്ര വിളങ്ങീടും
ജ്യോതിസ്സാം ശിവത്തിനെ സിദ്ധന്മാരറിയുന്നീല
ഭക്തിയാൽ പണിഞ്ഞുള്ളോർ കുമ്പിടുമ്പോഴവർക്കു
മുക്തിയെക്കൊടുത്തീടാൻ പ്രത്യക്ഷമായിനിൽക്കും 170

കണ്ടേ ന കൊന്നമലർചാർത്തും ശിവന്റെ പാദം
കണ്ടേൻ കരിത്തോലുടുത്തുള്ളവൻ തന്റെപാദം
കണ്ടേനെൻ മനോംബ്ജത്തിൽ വാഴും ശിവന്റെപാദം
കണ്ടേൻകേളതിനെയും ഞാനെന്നൻപിനുള്ളിൽ താനേ 171

മുൻപുതൻ ജനനംമൃതിതന്നെയുമറിയാതുള്ളോർ
അൻപിനാലറിയുമേ താനീശനെയെന്നുരയ്ക്കും
ഇല്ലില്ലാ മനനമെന്റെ നന്തിക്കു മരണവും കേൾ
അൻപുള്ളിടത്തുമാത്രം വരുമിമ്പമെന്നുമോർക്കൂ 172

ഈശ്വരനറിയുന്നുണ്ടു രാപ്പകലിങ്കലും വൻ
സ്നേഹപാശത്താൽ തന്നെയോർമ്മിക്കും ഭക്തന്മാരെ
വൃത്തികൾ വിട്ടൊഴിഞ്ഞു ഞാനെൻ സ്വരൂപത്തിനോ_
ടൊത്തിരുന്നെന്നാലവനെന്നോടു ചേർന്നിരിക്കും 173

---

57

## ജ്ഞാനം

ഉണ്ടൊരു ജ്ഞാനക്കണ്ണു വിജ്ഞാനമൂർത്തിക്കതു–
കൊണ്ടു താനതിനെ യാശിച്ചൻ പോടിരന്നിടുമ്പോൾ
ഉണ്ടായ് വരുന്നരും കണ്ണാശബ്ദം ശ്രവിക്കുമ്പോൾ
രണ്ടാമനും വിജ്ഞാന മൂർത്തിയായ് ഭവിക്കുന്നു. 174

വിദ്യ താൻ തുണയ്ക്കുന്നു സത്യത്തെയുപദേശിക്കാൻ
വിദ്യ താൻ തുണയ്ക്കുന്നു ജ്യോതിർസ്വരൂപം കാണാൻ
വിദ്യ താൻ സ്വസ്വരൂപ പ്പൂമണമായ് വരുന്നീ
വിദ്യ താനത്രേ സർവസിദ്ധിക്കും ഹേതുവോർക്ക 175

ശാസ്ത്രം പഠിച്ചു സൂക്ഷമമെന്തെന്നറിഞ്ഞീടാത്തോർ
എന്തോ മതത്തെ കൈക്കൊണ്ടാലും ഫലപ്പെടില്ല
പഞ്ചാക്ഷരച്ചെങ്കോലു കൈവശത്തിരുന്നാൽ പ–
ഞ്ചേന്ദ്രിയ പ്പക്ഷിജാലം കൊത്തീടുകില്ല തന്നെ 176

ആരാഞ്ഞിടുന്ന മർത്ത്യനങ്ങേ വെളിപ്പെടുന്നു
സൂര്യകാന്തത്തിങ്കൽ തീവെളിപ്പെടുമ്പോലെ
ഭൂമധ്യത്തിങ്കൽ ചന്ദ്രനെ സ്വയം പ്രാപിച്ചീടാൻ
മാനസം നല്ല നീണ്ട നൂലേണിയായിത്തീരും 177

പററേണമെങ്കിലോ നീ പററീടെടോ ശിവത്തെ
മററുള്ളതെല്ലാം പററാമാദിതന്നരുളാലേ
വിദ്യയിൽ കിളരൊളിയായ് വരും വാനവൻമാർ
വിദ്വാൻമാർ നിത്യാനന്ദത്തോടു ചേർന്നിരുന്നീടും. 178

---

## ശ്രവണസൗഖ്യം

വേദങ്ങളെപ്പഠിച്ചു മന്തണർ ചൊല്ലിക്കേട്ടും
ശാസ്ത്രങ്ങളെ ശ്രവിച്ചു, മന്ത്രങ്ങളുച്ചരിച്ചും
ഗ്രന്ഥങ്ങളെപ്പഠിച്ചും വിദ്യാ സ്വരൂപിയീശൻ
തന്റെ മാഹാൽമ്യം കേട്ടു് പ്രാപിച്ചിടാം ശിവത്തെ 179

വേദ സാമ്രാട്ടാകുന്നൊരാശിവപ്പെരുമാളിന്നെ
ഏവനറിയുന്നുവോ കണ്ടവനറിഞ്ഞതിൽ പിന്നെ
ഓതുക മററുള്ളോർക്കു, ചൊല്ലിക്കൊടുത്തു താനേ
ബോധിച്ചോർ തീരും ജ്ഞാനത്തിന്നധികാരിയായി 180

ഈശ്വരൻ തരും നല്ല ജനിമൃതി രണ്ടിനേയും
ചർച്ച ചെയ്തതിൻ രഹസ്യത്തിങ്കലാമോദിച്ചു
സ്നേഹമാമറിവിൻ പ്രകാശമായ്ത്തീർന്നു നീത-
ന്നറിവിന്റെ പൂമണത്തെ യെങ്ങുമേ പരത്തീടു 181

ഒന്നൊടൊന്നൊക്കാരൂപമെല്ലാം ധരിച്ചു കൊണ്ടു–
മൊന്നിൽ താനാണും പെണ്ണുമെന്നു രണ്ടായി
രുന്നു.
ജീവനും ജഡവുമെന്നു പിന്നും പിരിഞ്ഞിരിക്കും
ശിവനെ വായാലെ വാഴ്ത്തി മാനസം കൊണ്ടു കാണൂ. 182

---

# അജ്ഞാനം

അഭ്യാസമില്ലാത്തോനു മൻ പിനാലറിയണം തൻ
വൻപുകളെന്നവനു മറിവായ്‌വരും ശിവം കേൾ
അറിവറ്റോൻ കാണുകില്ല സത്യത്തെ, ബാഹ്യജ്ഞാന–
മറിവോനു മറിവറ്റോനു മാനന്ദം കാണുകയില്ല. 183

വല്ലഭരായോരെല്ലാമൊന്നെന്നു വാണുപോരു–
മല്ലാത്തോർ നാനാത്വത്തെത്തന്നെ കാണുന്നിതെങ്ങും
എല്ലായിടത്തുമവർ കാണും ശിവനെ മാത്ര–
മല്ലാത്തോരീ ലോകത്തു ലോകത്തെ മാത്രംകാണും 184

നിലയററ നിലയെയുള്ളിൽ നിലയുള്ളതെന്നുള്ളോരേ
നിലയററ ദേഹമെന്നും സത്യമെന്നുണരുന്നോരേ!
ദധിയിങ്കൽ ഗവ്യംപോലെ വ്യാപിച്ചിരിക്കുമാത്മാ
വൊരു വസ്തുവെന്നതിന്നെയറിയുന്നതില്ലതെല്ലും. 185

നിലനിന്നീടാത്ത ജീവൻ നിലയററതാണെന്നെണ്ണി
വിലയുള്ളോർകാത്തുപോരും ധർമ്മം തപസ്സിനേയും
പൊല്ലാത്തമൂഢവർഗ്ഗം കിട്ടുന്ന ഭവഭോഗങ്ങ–
ളെല്ലാം ഭുജിച്ചനന്തദുഃഖത്തിലാണ്ടു ചാവും.

ജ്ഞാനമാർജിക്കാത്തോനെക്കാണുവാനും പാടില്ല
ജ്ഞാനം പഠിക്കാത്തോൻെറ വാർത്തയും ശ്രവിച്ചൂടാ
ബോധമില്ലാത്തോനു ബോധനമറേറാൻ കൂട്ടാം
ബോധനമററ മൂഢർ സത്യത്തെയറിയുന്നീലാ 187

ആദിദേവനുമമരൻമാർക്കും പരംജ്യോതി
ജ്യോതിനായൻമാർ പണിഞ്ഞീടുന്ന പരബ്രഹ്മം
വാക്കിനാൽചൊല്ലി ബോധിപ്പിപ്പതോജീവനും തൻ
ജീവനായ് ജ്യോതിയ്ക്കുള്ളിലുള്ളതായ് വാഴുംപൊരുൾ 188

## സമവർത്തിതം

മധ്യവർത്തിക്കല്ലാതെ ജ്ഞാനമൊട്ടില്ല കേൾക്കു
മധ്യവർത്തിക്കില്ലല്ലോ നരകവും വസിച്ചീടാൻ
മധ്യവർത്തിയേ നല്ല ദേവനുമായിത്തീരൂ
മധ്യവർത്തിതൻ മാർഗ്ഗത്തിങ്കലേ ഞാനും നിൽക്കും 189

നടുവിൽ നിന്നവൻ നല്ല കാർമുകിൽ വർണ്ണനത്രേ
നടുവിൽനിന്നവൻ നാലു വേദവും പഠിച്ചേ നാം
നടുവിൽ നിന്നെന്നോർ ചിലർ ജ്ഞാനികളായ് ഭവിപ്പൂ
നടുവിൽ നിന്നെന്നോൻ നല്ല തോഴനുമായിത്തീരും 190

നടുവിൽ നിന്നെന്നോർ ചിലർ ജ്ഞാനികളെന്നായീടാം
നടുവിൽ നിന്നെന്നോർ ചിലർ ദേവനുമായിത്തീരും
നടുവിൽ നിന്നെന്നോർ ചിലർ തോഴരാണെന്നുമാകാം
നടുവിൽ നിന്നോരാരാടൊത്തു ഞാനുമങ്ങിരുന്നീടും 191

---

## മധുവർജ്ജനം

ചിത്തംനന്നായുരുക്കി ശിവമാകും സമാധിയിൽ
നിത്യവും ശിവാനന്ദ ലഹരിപ്രവാഹത്തിൻമേൽ
ശുദ്ധമധുവുണ്ടതിൻെറ ലഹരിയാൽ ചെയ്യുംവൃത്തി
യെന്തുമപ്രകൃതനായിച്ചെയ്യുമെന്നറിഞ്ഞീടൂ 192

തന്നുൺമയറിയാതുള്ളോർ പശുപാശമെന്തെന്നറിയി-
ല്ലെന്നുമേ തൻ ശിവസ്വരൂപത്തൊടൊത്തിരിക്കാം
ശിവബോധത്താലുദിക്കും ശിവയോഗമറിയുന്നില്ല
മധുവുണ്ണും മനുഷ്യൻമാരുൺപൊരുളറിയുന്നീല. 193

മയക്കുംമോഹിപ്പിക്കും സത്യത്തെക്കളെളഴിക്കും
ലയിക്കും പുമാൻപെണ്ണിലീവിധം സത്യത്തോടു
പിണങ്ങും ലോകാനന്ദമുണ്ണുവോൻ ദേവൻമാരും
വണങ്ങും ചിത്താനന്ദമെങ്ങനെപ്രാപിച്ചീടും 194

രായും പകലുമില്ലാതുള്ളോരിടത്തിരുന്നു
മായാ വിഭ്രാന്തി മാറുമാനന്ദ മുണ്ണാനാകാ
രായും പകലു മറെറാരാനന്ദം വരിക്കാതെ
വാഴും രാപ്പകലാം മായ സകള കേവലങ്ങളിൽ 195

ശക്തൻെറ യരുളിനാലേ ശക്തിതന്നരുളം ലഭിക്കും
ശക്തി തന്നരുളിനാലേ ശക്തൻെറ യരുളുമുണ്ടാം
ശക്തി ശിവമെന്നിരിക്കും രണ്ടും തന്നുള്ളിൽ വച്ചാൽ
വ്യക്തമായ് മഹാസിദ്ധിയെട്ടും ലഭിച്ചതാകും 194

തപത്തെ മാററിത്തമസ്സിനെയും നീക്കി ഞാനായ്
മിഥ്യാ തപസ്സു മാറി ദേഹഭോഗങ്ങളം വിട്ടും
മിഥ്യാ പ്രപഞ്ചം മാറിനിൽക്കവേ ലോകമൊന്നായ്
സിദ്ധിച്ച ശിവാനന്ദ പ്രാപ്തിയുമുണ്ടാം താനേ 197

യോഗികളം മൂച്ചടച്ചു നടുനാടിവഴിയായി
മതിമണ്ഡലത്തിൽ കേററി ബോധമാമ മൃതശിക്കും
മോഹികളം മധുവശിച്ചു മൂഢരായീ ജഗത്തിൽ
മോഹമുററ ജ്ഞാനത്തിൽ മുങ്ങുമുൻമാദത്താലേ 198

---

# രണ്ടാം തന്ത്രം

## കാമ്യാഗമം

1. അഗസ്ത്യം
2. ശിവഗുണങ്ങൾ
3. ലിംഗപുരാണം
4. ശക്തി
5. പ്രളയം
6. ആനന്ദലബ്ധി
7. എല്ലും കപാലവും
8. അടിമുടി അന്വേഷണം
9. സൃഷ്ടി
10. സ്ഥിതി
11. സംഹാരം
12. ആവരണം
13. അരൂപം
14. ബീജോൽപ്പത്തി
15. ജീവിവർഗ്ഗത്രയം
16. പാത്രം
17. അപാത്രം
18. തീർത്ഥം
19. തൃക്കോവിൽ
20. അധോമുഖദർശനം
21. ശിവനിന്ദ
22. അസൂയ
23. മഹത്തുക്കളെ ശരണം പ്രാപിക്കുക

# 1. അഗസ്ത്യം

## (പരമശിവൻ അഗസ്ത്യരെ ദക്ഷിണ ദിക്കിലേയ്ക്കയയ്ക്കുന്നു)

ചെവ്വു വീട്ടീജഗത്തും ചരിയുന്നുവെന്നു 'വിണ്ണോർ
ചൊല്ലവേ ചൊന്നാനഗ്നി മദ്ധ്യസ്ഥൻ ശിവൻ വേഗം
ചെല്ലണം നീയഗസ്ത്യാ! ദക്ഷിണദിക്കിലേയ്ക്ക—
ങ്ങല്ലലങ്ങവർക്കുള്ളതൊക്കെയുമൊഴിച്ചീടാൻ.' 199

ചെന്തമിഴ് മന്ത്രമോതി ശിവനെയെപ്പോഴും പൂജി—
ച്ചുത്തരദേശത്തീശനെ പ്പണിഞ്ഞിരിക്കവെ
രുദ്രന്റെ യനുജ്ഞയും കൈക്കൊണ്ടു തെക്കൻനാട്ടിൽ
വിന്ധ്യാചലത്തിലെത്തിപ്പാർത്തിരുന്നാനഗസ്ത്യൻ 200

# 2 ശിവഗുണങ്ങൾ എട്ട്

അന്തകനൊപ്പം കരുത്തുള്ളൊരു മഹാസുരൻ
ചെന്തീയിൽ ദേവൻ മുമ്പുനാംകിയ വരത്തിനാൽ
അന്തംപലർക്കുചെയ്തെന്നുമ്പർമാർ ചൊല്ലിക്കേഴെംക്കെ
അന്തകാന്തകൻ ശൂലംകൊണ്ടവൻതന്നെക്കൊന്നാൻ 201

ഗംഗയെ ജ്ജടയിലേന്തീടുന്നവൻ, പുരം മൂന്നും
ഭംഗിയിൽ ചുട്ടെരിച്ചോനെന്നൊക്കെ മൂഢരോതും.
മുപ്പുരമെന്നുചൊന്നാൽ മുമ്മലകാര്യമാവൂ
മപ്പുരമവനഴിച്ചകാര്യമാരറിഞ്ഞീടാൻ ? 202

മൂലദ്വാരത്തിൽ നിന്നും നടുവഴിയായി ശ്വാസം
മേലുച്ചിദ്വാരത്തിങ്കൽ സൂക്ഷ്മമായ് കേററിവച്ച്
മേലുററുനോക്കിക്കണ്ട കാലകാലന്റെ യോഗ—
പ്പാലിനെയുണ്ടഗസ്ത്യനാനന്ദിച്ചിരുന്നാൻ മുൻ 203

തൻമാനസത്തെ നിശ്ചഞ്ചലമാക്കിവച്ചുകൊണ്ട്
തൻമയമായി സൂക്ഷ്മരൂപത്തെയും കടന്ന്
ജൻമവാസനയായ കാമത്തിൽ വേരറത്തും
നൻമയായ് തപോനിഷ്ഠയിൽ താനമർന്നിരുന്നാൻ 20

---

## 3 ലിംഗപുരാണം

തിരിയുന്ന മുപ്പുരം ചുട്ടവനോടുചേർന്നിടാനീ-
ന്നരുതാത്തതെന്നു ചിന്തിച്ചലവും ഭയപ്പെടേണ്ട
പരനിൽ പ്രിയംകലർന്നോർക്കവനത്ര കള്ളനല്ലെ-
ന്നറിയൂ തരുംവരം വൻകാരുണ്യമൂർത്തിദേവൻ. 205

ചുററി വലംവന്നുതൊഴുത ബ്രഹ്മനുംവിഷ്ണു-
വിന്നും
തെററാതെയാദിദേവൻ നൽകീ വരങ്ങളാമൂന്നും
ആഴിയെ ശാന്തിയ്ക്കായി വിഷ്ണുവിനേകീ ബ്രഹ്മ
നാഴമേറുന്ന ബ്രഹ്മജ്ഞാനത്തെയും കൊടുത്താൻ 206

കൈലാസമലയെ ലങ്കാനാഥൻ മറിക്കവേ കൈ-
വിരലൂന്നിനാഥൻ രാവണൻെറ തോളം ഞെരിഞ്ഞേപോയ്
മന്ത്രം പറഞ്ഞവനും കീർത്തിച്ചനേരംനാഥൻ
ചന്തത്തിൽ ചന്ദ്രഹാസം രാവണനേകിയോർക്കൂ. 207

---

## 4 ശക്തി

നിന്നരുംപ്രാപിച്ചോൻ മുൻവാസനയാൽ പിണങ്ങി
യെന്നാലും നീ പിണങ്ങാൻ പാടില്ല ശക്തിയമ്മേ
സംഹരിച്ചീടുമവൻ നിന്നെയും തന്നിൽചേർത്തു
തമ്പുരാൻ ശിവൻ,നീയവനെക്കാണിക്കയൊന്നേമാർഗ്ഗം 208

ശക്തൻതന്നരുളിനാലേ ശക്തിതന്നരുളുദിക്കും
ശക്തിതന്നരുളിനാലേ ശക്തൻതന്നരുളുദിക്കും
ശക്തിയുംശിവമിരണ്ടും തന്നുള്ളിൽചേർത്തുവയ്ക്കൂ
സിദ്ധികളെട്ടും കിട്ടും ശിവശക്തിപ്രസാദത്താൽ 209

---

## 5 പ്രളയം

സർവ്വത്തെയും മറച്ചു പൊങ്ങിയ പ്രളയമെങ്ങും
വ്യാപിച്ചു ബ്രഹ്മാ, വിഷ്ണുതാനുമയ്യയ്യോ എന്ന്
മുറ വിളിച്ചീടും കാലം ശിവനേകൻ ശക്തിയെത്ത–
ന്നുടലാക്കി പ്രളയത്തിൻമേൽ മലപോൽ വിളങ്ങി
നിന്നാൻ 210

അലകടലൂഴിയെത്താഴ്ത്തിക്കൊണ്ടുയർന്ന നേര–
ത്തലയാതെ സർവ്വവും താനെന്നുതൻതലയെക്കാട്ടി
അലയുന്ന ജീവരാശിയെ ത്തന്നിലുള്ളടക്കി
ത്തുലയാതെവർക്കും നാംകിയഭയം ശിവൻ ദയാലു. 211

തന്നിലേ തന്നെത്തോന്നി സൃഷ്ടിച്ച സ്വയം ഭൂവേ!
നിന്നിച്ഛയൊന്നാണല്ലോ സൃഷ്ടി, സംഹാരം,
സ്ഥിതിയും
മങ്ങാതിരച്ചു പൊങ്ങുമബ്ധിതൻ നടുവിൽ നീയു–
മങ്ങുവാണീടും ചുററും കത്തുന്നൊരാഴിത്തീയിൽ 212

---

## 6 ചക്രലബ്ധി

ചക്രായുധത്തെ സ്സ്നേഹമുദ്രയായ് കൊടുത്തീശൻ
ചക്രായുധന്നു താങ്ങാനാവാത്തതിനാൽ വീണ്ടും
അക്കാലമേകി സ്വന്തം ശക്തിയിൽ പാതിയും കേ-
ളെക്കാലവും ധരിച്ചു ലോകത്തെ ക്കറക്കീടാൻ. 213

## 7 എല്ലും കപാലവും

ഈ വിശ്വമഴിഞ്ഞാലു മീശനുണ്ടമരൻമാർ തൻ
ദിവ്യമാം തലയോടുമസ്ഥിയും ചുമപ്പോനായ്
വീരൻമാർക്കെല്ലാം വീരനാമിവൻ സുരൻമാർ തൻ
വാരിയെല്ലുകൾ താഴെ വീണഴിയാതെ കാക്കും 214

## 8 അടിമുടി അന്വേഷണം

താനാണു ദൈവമെന്നു ബ്രഹ്മാവും വിഷ്ണുതാനും
മാനിച്ചു തർക്കംതീർക്കാനീശന്റെ മുമ്പിൽചെന്നാർ
അന്നേരമീശൻ തീയായ് വ്യാപിച്ചുനിന്നാൻ പേടി—
ച്ചന്നവരീശൻപാദം കാണാതെയന്ധാളിച്ചാർ

അടിമുടികാണാനാഗ്രഹിച്ചയൻ വിഷ്ണുതാനും
അടിയെങ്ങു · കണ്ടീടാതെ ഭൂമിയിൽ തിരിച്ചെത്തി
അടികാണാൻകഴിഞ്ഞില്ലെന്നച്യുതൻ പറഞ്ഞപ്പോൾ
മുടിയെത്താൻകണ്ടുവെന്നു ബ്രഹ്മാവുരച്ചു വ്യാജം 216

"ഈശ്വരൻതന്നെ ലോകമേഴുംനിറഞ്ഞകത്തും
ശാശ്വതനായ് പുറത്തുമെങ്ങും വളർന്നുനിൽപ്പൂ
ആകാശം ലോകമേഴുമേ തൻ സ്വരൂപമായ്‌വ-
ന്നാകയാൽ ശിവനെയവിടെത്തന്നെ ഞാൻ കേട്ടറിഞ്ഞേൻ. 217

ജഡമായിച്ചേതനമായ് ബോധമായഗ്നിയായു-
മാകാശരൂപിയണ്ഡത്തിന്നു താൻ തൂണെന്നായും
അർക്കേന്ദു മണ്ഡലദ്വയത്തിനേയും കടന്നി-
ട്ടൊക്കെയ്ക്കുമാധാരമായ് നിൽക്കുന്നതും ശിവൻതാൻ 218

## 9 സൃഷ്ടി

ആദിയന്തങ്ങളുററുനിൽക്കും പരാപരവും
ബോധരൂപത്തിലും നിന്നീടും പരാപരവും
ജ്യോതിരൂപത്തിൽ ശിവമായ്ത്തോന്നും സർവ്വത്തിന്നു-
മാലംബമാം ശിവങ്കൽ നാദവും നിലച്ചീടും 219

നാദത്തിൽ ബിന്ദു തോന്നും, നാദബിന്ദുക്കൾക്കുള്ളിൽ
സർവ്വോദയംപോൽകാണാം ശിവശക്തിയെ, പ്പിൻരണ്ടും
ഭേദിച്ചു പിറന്നീടും ജ്ഞാനവും ക്രിയകളും പിൻ
ബിന്ദുവിനുള്ളിലിച്ഛാശക്തിയേയും കണ്ടീടാം 220

ഇടമെന്നമായതന്നിൽ ശക്തിയും പിറന്നിട്ടാ
ഇടമോടുചേർന്നിരിക്കും കല്ലൊളിപ്രകാശംപോൽ
പൊല്ലാത്ത ശക്തി ശക്തിയ്ക്കേകുമപ്പൊരുളിനെ-
ച്ചൊല്ലുവാനാകാവാക്കിനത്രയ്ക്കതും വിദൂരം. 221

ജ്യോതിയും തുടർന്നൊരു ദൂരംപോയ് ശക്തിയാവും
ശക്തിയിൽ നാദംതോന്നും നാദത്തിൽ ബിന്ദുതോന്നും
ശക്തിയും ശിവവുംചേർന്നുതോന്നും സദാശിവമായ്
ശക്തിതാനഞ്ചുഭൂതങ്ങൾക്കു മാധാരമാവും. 222

അശുദ്ധമായയിൽതോന്നും വാനികൽ വായുതോന്നും
വായുവിൽതോന്നുമഗ്നിയപ്പിന്നു ഹേതുവാകും
ഇന്നാലുംചേർന്നു മണ്ണായിത്തീർന്നാഗുണങ്ങളഞ്ചും
ഭിന്നിച്ചിരുന്നുണ്ടാകുമീ ഭുവനങ്ങളും കേൾ. 2 3

ഭുവനം ചമയ്ക്കും ചേർന്നൊരുത്തിയോടൊരുത്തൻ താൻ
ഭുവനം ചമച്ചവർക്കു പുത്രൻമാരഞ്ചുപേരാം
ഭുവനം ചമയ്ക്കുവോനബ്ബ്രഹ്മാവിനോടും ചേരും
ഭുവനം ചമയ്ക്കുവോനപ്പുണ്യവാൻ തന്നെയാവും. 224

സർവ്വകാരണൻ പ്രേമരൂപിയായ്നിറഞ്ഞെങ്ങും
നാരായണനെത്തന്റെ ഹൃദയമെന്നാക്കിച്ചെയ്ത്
ഭുവനത്തെപ്പണിചെയ്തിട്ടതിനെത്താനാശ്രയിച്ച-
ക്കുവലയത്തികൽ വാഴും ബ്രഹ്മാവു പുണ്യവാളൻ 225

ഒരുവനേ ഭുവനമേഴും സൃഷ്ടിച്ചു മാതാവൊപ്പം
ഒരുവനേ ഭുവനമേഴും പരിപാലിപ്പതുംകേൾ
ഒരുവനേ ഭുവനമേഴുമൊടുക്കിച്ചെയ്യുന്നതും
ഒരുവനേ ദേഹത്തോടുദേഹിയമായതോർക്കൂ. 226

പോക്കോടു വരവും താനായരുളിൻ വിലാസമായും
തോൽക്കാത്ത ശക്തിയായും ചിന്തയുമായിനിൽക്കേ
ദിക്കുകളെട്ടും താനായുണ്ടാക്കിയീവിശ്വത്തെ
കാക്കുന്നതും കാരുണ്യമൂർത്തിയാം ശിവൻതന്നെ 22[illegible]

ചെന്താരിൽ വർണ്ണനാകുമീശനും മേഘവർണ്ണം
ചിന്തുന്ന വിഷ്ണുവായും ചേർന്നമായാബന്ധത്താൽ
കാന്തിയോടലർചൂടും സ്ത്രീകളും പൂമാൻമാരും
ബന്ധിച്ചീ സൃഷ്ടിയുണ്ടായ്വന്നതുമീശേച്ഛയാൽ 228

ഒരുവൻ ഒരുത്തിയുമായ് കളിയാടിമുന്നം
ഇരുവർ ചേർന്നുള്ള വിളയാട്ടം ഫലിച്ചതായി
പരുവംതോറുംവരും ഫലം പലേപ്രകാരത്തിൽ
തിരിയുന്ന വൃത്തിരൂപമീജഗത്തറിഞ്ഞാലും 229

ആദിത്യചന്ദ്രൻമാർ, തീ, യഷ്ടദിക്പാലകൻമാർ
വേദ്യമാം വാനൊലിയും നീരിനോടീഭുവനം
ചൊല്ലുന്ന ശബ്ദം വാക്കും മനവും തുടങ്ങിയുള്ള
തെല്ലാമീമായതന്നിൽബിന്ദുകാര്യങ്ങളത്രെ. 230

## 10 സ്ഥിതി

ഭേദിച്ചു നിന്നാൻ വെട്ടമായ പോലിരുട്ടായും
ഭേദിച്ചു നിന്നാൻ നല്ലതിന്നൊത്തു ചീത്തയായും
ഭേദിച്ചു നിന്നാൻ ദേഹത്തോടൊത്തു ദേഹിയായും
ഭേദിച്ചു നിന്നാൻ ബുദ്ധിയോടു തന്നാത്മാവായും 231

താനൊരു കാലം തനി പ്രകാശമായും നിൽക്കും
താനൊരു കാലം ചണ്ഡമാരുതനായി നിൽക്കും
താനൊരു കാലം കുളിർ വർഷവുമായി നിൽക്കും
താനൊരു കാലം വിഷ്ണുദേവനുമായി നിൽക്കും 232

സ്നേഹവുമറിവും പിന്നടക്കവുമായി നിൽക്കും
ഹിതവും ഹിതത്തിലുള്ളൊരഹിതവുമായി നിൽക്കും
കാലതത്ത്വവും പിന്നീടൂഴിയുമായി നിൽക്കും
ചേലോടു പഞ്ചഭൂതങ്ങളിലും മറഞ്ഞുനിൽക്കും 233

താൻ തന്നെ ദിക്കുകളും ദേവകളുമായി നിൽക്കും
താൻ തന്നെ യുടലോടുയിർ തത്ത്വങ്ങളായും നിൽക്കും
താൻ തന്നെ യലകടലും മാമലയുമായ് നിൽക്കും
താൻ തന്നെ യുലകിനെല്ലാ മുടമസ്ഥനായും നിൽക്കും 234

ഉടലോടു ജീവനായി യുലകമായ് കടലുമായും
പട പട ധ്വനിയൊലിക്കും മേഘമായ് മൗനമായും
നടുവിലെ പ്പൊരുളുമായു മഴിവററിട്ടെങ്ങുമായും
വടിവുമില്ലാതെ താനായ് പെരുവഴിയായും നിൽക്കും 235

---

## 11 സംഹാരം

തീയിട്ടു ചുട്ടാനീശനുലകങ്ങളേഴിനേയും
തീയിട്ടു ചുട്ടാനീശൻ അലകടലേഴിനേയും
തീയിട്ടു ചുട്ടാനീശനസുരൻമാരേയും പിന്നെ
തീയെന്നതീശൻ തൻെറ കൈയ്യായുധം താനല്ലോ 236

പ്രളയങ്ങൾ മൂന്നുമൊന്നായ് കൽപാന്ത പ്രളയമായി
വെളിയായി നിന്നതെല്ലാ മിരുളെന്നറിഞ്ഞുവെന്നാൽ
ഉലകം ശരിക്കു വെന്ത ചോറിനു തുല്യമായി
മലയോടു മാനിലവും വെന്തു വെന്തഴിഞ്ഞീടും 237

കൊണ്ടലാമതിരിൽ നിന്നും വീഴുന്ന മഹാവർഷ
മണ്ഡത്തിൽ നിന്നുമൂറി പ്രവഹിക്കും തിരകളാക്യം
ഒന്നായ് പടർന്നപ്പുറത്തുള്ളൊരു കുഴിയിൽ തോന്നും
'ഓം' അഗ്നി തന്നെ യീശനും കൈയ്യിലേററു
കൊണ്ടോൻ 238

നിത്യസംഹാര മുറക്കത്തിൽ കണ്ടറിഞ്ഞീടാം
ശുദ്ധസംഹാരം ജാഗ്രത്തിന്നെക്കടന്നു നിൽക്കും
ശുദ്ധസംഹാരം വൃത്തിവിട്ടുള്ള കേവലം മു–
ഴുത്ത സംഹാരം പരൻ തൻ നിജാവസ്ഥയാകും 239

ചുട്ടപോൽ തന്നെച്ചേരും തൻകർമ്മ ഫലങ്ങളെ
പട്ട പാടേ സുരേശൻ തന്നരുൾ കടാക്ഷത്താൽ
തന്നുയിർ ദേഹത്തോടു ചേർന്നു നിൽക്കാതെ വണ്ണം
തന്നിച്ഛരാ പ്രകാശത്താൽ മാററിനാനിരുൾ ബോധം. 240

## 12 ആവരണം

ഉള്ളത്തിൽ വാഴുവോനേ! ഉള്ളം പെറും പ്രഭയേ!
ഉള്ളത്തെ വിട്ടൊരണുവും നീങ്ങാതിരിക്കുവോനേ!
ഉള്ളവും താനുമൊന്നായ് ചേർന്നാണിരിക്കിലും ത-
ന്നുള്ളമങ്ങവനെയൊട്ടു പോലുമേ അറിയുന്നീലാ. 241

ആനന്ദ ജീവിതത്തെ സൃഷ്ടിച്ച ദൈവം തന്നെ
ദീനതയേത്തരും നീണ്ട ബന്ധ പാശത്തിനാലേ
എല്ലുകൾ പിണച്ചിട്ടു ദശകളെ ച്ചേർത്തിണക്കി
ഞരമ്പുകൾ പിണഞ്ഞു തോലിൽ മൂടിയതാണിക്കായം 242

തെളിവുള്ള ദേവൻമാർക്കും ലോകർക്കു മാനന്ദത്തെ
അരുളും പ്രവൃത്തി ചെയ്യുമാദി കർത്താവോ പാർത്താൽ
ഇരുളും വെളിച്ചവും തൂവെൺനിലാവും വെയിലും
ഇരുളും വിനാവിളങ്ങുന്നോരിരുട്ടറയതാകും. 243

ബോധരൂപനാമീശൻ തന്നെ ഞാനൊളിച്ചേൻ മുൻ
പ്രാർത്ഥിക്കുന്ന ജ്ഞാനത്താലിപ്പോൾ വെളി
പ്പെടുവാൻ
ആനന്ദസ്നേഹത്തോടു പ്രാർത്ഥിക്കുന്തോറുമവനെൻ
മാനസത്തിങ്കൽ വെളിവേകി പ്രകാശിച്ചീടും. 244

മണ്ണൊന്നു താനായാലും പലതല്ലോ കലങ്ങളി–
ങ്ങെണ്ണററ ജീവൻമാർക്കും കാരണമൊന്നാണോർക്കു
കണ്ണൊന്നിൽ പെടും കാഴ്ച പലതായാലും തന്നെ
കണ്ണൊന്നേ കണ്ടാ മട്ടിലീശനുമൊന്നായ് നിൽക്കും. 245

## 13 അനുഗ്രഹം

എട്ടുദിക്കിലും ചെന്നു വീശുന്ന കാററാണവൻ
വട്ടത്തിരക്കടലും ഭൂമിയും വിഹായസ്സും
ഒട്ടിപ്പിടിച്ച ജീവന്നിടമാണക്കായ സഞ്ചി
കെട്ടിയുമഴിച്ചു വിട്ടും ചെയ്യുന്നിതെന്നുമവൻ 246

പശമണ്ണു ചക്രത്തിന്മേൽക്കേററിവച്ചുള്ളതിനെ
കുശവൻ തൻ മനംപോലെ മെനയുന്നുപലേ പാത്രം
ഈശനുംകുശവനെപ്പോൽ സൃഷ്ടിച്ചു ജഗത്തിനെ
വശമായ്ത്തന്നിച്ഛയാലേ ചെയ്യുന്നതേതുമൊന്നാം 247

ആദിയേ സ്വയം സൃഷ്ടിച്ചഞ്ചുഭൂതങ്ങളേയും
ആദിയേ സ്വയം സൃഷ്ടിച്ചെല്ലാലോകങ്ങളേയും
ആദിയേ സ്വയം ദേവൻമാരെയും സൃഷ്ടിച്ചിട്ടി–
ങ്ങാദിയേ സ്വയമെല്ലാത്തിന്നെയും താങ്ങിനിൽക്കും 248

എത്രയും ബൃഹത്തായിനിന്നവൻ വ്യാപകനായ്
വിസ്തൃതം ലോകമെല്ലാമൊന്നായിത്തീർന്നപോലെ
അവനേ നാംകണ്ട ജീവകോടികളേതുമാവു–
ന്നവനേ ജഗത്തിനുററ ശാശ്വതമിത്രമാവും 249

ആരുമൊട്ടറിയാതുള്ളൊരണ്ഡസ്വരൂപത്തോടീ
പ്പാരുതൊട്ടെല്ലാത്തിലും നീരോടുപാലുപോലെ
ചേർന്നിരുന്നാലും തെല്ലു ചേരാതെനിൽക്കും ശിവാ-
നന്ദന്റെ സത്യത്തിനെക്കണ്ടു ഞാനറിഞ്ഞല്ലോ 250

# 14 ബീജോൽപ്പത്തി

പത്തു മുൻപേപറിഞ്ഞ തത്വങ്ങളിരുപത്തഞ്ചി–
ന്നൊത്തു തൻമാത്രാരൂപത്തോടന്യദേഹത്തിങ്കൽ
പുനരും പിറക്കും പൂർവ്വകർമ്മാവശിഷ്ടത്താലേ
ഇനവും മറിഞ്ഞു, ഗർഭപാത്രവും മാറിമാറി. 251

സൂക്ഷ്മമാം മൂലാധാരത്തിന്നു മേലുദരാഗ്നി
അപ്പും നിറഞ്ഞ ഗർഭപാത്രത്തിലറിവിനോടേ
വീര്യവും ഭാരമായ്ക്കിടക്കും ഓം സ്വരൂപത്തിൽ
പത്തു മാസങ്ങൾ മാറി വെളിയിൽ വന്നീടുവാനായ് 252

ഇരുപേരുമാനന്ദം പൂണ്ടൊന്നായ്നിൽക്കുന്നേര–
ത്തെഴുമിടർ ബന്ധത്തോടാകാശ ചൈതന്യം ചേർന്ന്
സഗുണമാവുമ്പോളുണരും ലോകവാസന താനാ-
വരണമായ് ഭവിച്ചാത്മബോധത്തെയൊഴുക്കുന്നു. 253

തത്വങ്ങളിരുപത്തഞ്ചും ബീജശൂന്യൻമാരായ
മർത്ത്യരാം പുമാൻമാരിൽ തങ്ങിനിന്നീടുമെന്നും
ആയതു സ്ത്രീജനത്തിൻ ഗർഭത്തിൽ വീണുരണ്ടു
ബിന്ദുവുമൊന്നായ് പ്രവേശിക്കുന്നു നിയതിയാലേ 254

അരൂപരൂപംകൊള്ളും ജീവനും ഗർഭത്തിങ്കൽ
സഹജമായ് വൃത്തിപ്പെട്ട പല ജീവരാശികളും
വീഴവേ ലിംഗദേഹം വിരിയുന്നു ഗർഭപാത്രം
കർമ്മജ്ഞാനേന്ദ്രിയങ്ങളീരഞ്ചുമൊത്തുകൂടി
മഴപെയ്ത വെള്ളംപോലെ ഭൂതങ്ങളായിത്തോന്നി
കരങ്ങളേടുമൊളിയും ഭ്രൂമദ്ധ്യേയുച്ചിക്കുള്ളും 255

പൂവിൻമേൽപ്പററിനിൽക്കും ഗന്ധത്തെ വെളിയ്ക്കാക്കി
വായുവും ലോകത്തിന്നു കാട്ടിക്കൊടുക്കുമ്പോലെ
ജീവനിൽപററിനിൽക്കും സൂക്ഷ്മമാം പ്രാണനുംകേൾ
ജീവനെക്കുറിയ്ക്കുന്നതായ് വരുമെന്നുരയ്ക്കാം. 256

ശിവബിന്ദുവാം പ്രേമങ്ങരം രണ്ടു മേകീകരിച്ചാ-
ലുദയമാം ശിവപ്രേമം ശിവബിന്ദുവായിത്തീരും
സ്നേഹമാം നദികളെല്ലാം പ്രവഹിച്ചൊരേ വഴിക്കാ
ശിവസാഗരത്തിലത്രേ ചെന്നൊടുങ്ങുന്നൊടുക്കം 25

സ്നേഹംരണ്ടേകമായി നടുനാടിമാർഗ്ഗം മോളിൽ
നാദശക്തിക്കുരം ശിവസന്താനമായ്‌വിളങ്ങും
ഇമ്മാർഗ്ഗം തെററുമെങ്കിൽ ഹീനസന്തതിയുമാകും
സമമായിവന്നാൽ ശ്രേയസ്സേറ്റുന്ന ശ്രീമാനാകും 258

ഗർഭസ്ഥജീവൻ തുര്യസുപ്തിയിൽ നിൽക്കും മായാ
തത്വങ്ങരം വേർപെട്ടത്ര ബുദ്ധിയാൽ ജാഗ്രത്തുണ്ടാം
ശുദ്ധമായതിൻനാദം കേരക്കയാലാശയുണ്ടായ്
പൃഥ്വിയിൽ പിറന്നീടും ജീവനെന്നറിഞ്ഞീടൂ 259

പകലോൻെറ വർണ്ണത്തോടു ഭ്രൂമദ്ധ്യംപൊഴിഞ്ഞീടും
അമൃത ശരീരമെങ്ങും ശക്തിയെപ്പരത്തുന്നു
പൊള്ളുന്ന മൂലാഗ്നി വെള്ളംപോൽ തണുപ്പിക്കാ-
നുള്ളതീയമൃതമെന്നു കൽപ്പിച്ചീടുന്ന ശക്തൻ 260

ശുക്ള നാടിക്കകത്തുണ്ടായിരിക്കുന്ന ശുക്ലം
ആക്രമം യോനിയിൽ കാണാവുന്ന ശ്രോണിതവും
എട്ടിൽനാലംഗുലം നീളത്തിലുരംപുചെന്നാ-
ലെട്ടുബീജാക്ഷരങ്ങരക്കെട്ടു ചാണുടലുണ്ടാവും 26

ഭോഗിയാം ശിവൻ ഭോഗത്തിൽപ്പെട്ടോനോടുചേർന്നു
കോശത്തിൽ പ്രവേശിച്ചു ജീവനായ് ഭവിച്ചീടും
മോഹം പൂണ്ടേകയോനിയ്ക്കുള്ളിൽ മുപ്പത്തിഒന്നു
കോശാന്തരങ്ങളോടും മുട്ടയായ് പിറക്കുന്നു 26

പിണ്ഡത്തിൽ പൂണ്ടിരിക്കും ഭൂതഭേദങ്ങളഞ്ചും
പിണ്ഡത്തിൽകൂടിപ്പിറന്നില്ലാതെയായ്‌വരുന്നു
അണ്ഡത്തിലാണ്ടിരിക്കുമുയിരും നാദത്തോട-
ഖണ്ഡിതമായോങ്കാര രൂപത്തിലിരുന്നീടും 263

ഇല്ലാവസ്തുക്കളാലെന്നുടൽ ചമച്ചീശനും പിൻ
ചൊല്ലാമിതിനകത്തഞ്ചിന്ദ്രിയങ്ങളും നീട്ടി
തത്വങ്ങളം മുപ്പതോടെ ദ്വാരങ്ങളിലൊൻപതും മേൽ
ചേർത്തുവച്ചുറപ്പിച്ചിട്ടുള്ളതാണീശരീരം 264

ആനന്ദംകൊണ്ടു രണ്ടാംസൃഷ്ടിച്ച ദുഃഖമാം മൺ–
കലശത്തിൽ കാരണമായ്നിന്ന മണ്ണൊന്നേയാവും
ഒൻപതു നീർച്ചാലും പിൻ പതിനെട്ടുകുടവും വെന്തായ്,
മൂലാഗ്നി ചൂളതന്നിൽ താനേവിളഞ്ഞതായി 265

തന്നിഷ്ടപോലെയീശനുടൽകൊടുത്തുയിരും നൽകി
ദ്വാരങ്ങളൊൻപതേകിയുച്ചിയിലംബുജത്തിൻ
ആയിരം ദള നാട്ടി മൂലരന്ധ്രത്തിനുള്ളിൽ
തീയും കൊളുത്തിവിട്ടാനെന്റെ കൈലാസനാഥൻ 266

അസ്ഥിയാലേമെടഞ്ഞു ഞരമ്പാൽ വരിഞ്ഞുകെട്ടി
രക്തം പുരട്ടി സംയോജിപ്പിച്ചിറച്ചിയോട്
ഉമ്പവും നിലച്ചിരുന്നീടുവാനുയിരും നൽകി
നൻമയേവന്നുമേകുമീശനെത്തേടുന്നു ഞാൻ 227

പൂവായഗർഭത്തിന്നുറമൊട്ടായ ബിന്ദുചേരും
പൂവോടുമൊട്ടുചേരുമ്പോലെയാഗർഭത്തോടു
ബിന്ദുവും വിരിഞ്ഞൊന്നായ് നീർകുമിഴ്നിഴലുപോലെ
ലിംഗദേഹവുമെട്ടുതത്വങ്ങളോടിരിക്കും 268

എട്ടിങ്കൽ ശബ്ദം തൊട്ട സൂക്ഷ്മേന്ദ്രിയങ്ങളഞ്ചും
കെട്ടിടും മനം ബുദ്ധിയഹങ്കാരമെന്ന മൂന്നും
ബന്ധത്തിനാളായ് നിൽക്കു ഷീദേഹ സഞ്ചിയോടു
ബന്ധിച്ചിരിപ്പൂ ജീവൻ സൂക്ഷ്മ ദേഹത്തിനോടേ
ബന്ധമാം സ്ഥൂലത്തോടു സൂക്ഷ്മദേഹത്തിനേയും
ബന്ധിച്ചിരിപ്പൂ ജീവനൊന്നു പോലുണർന്നീടൂ. 268

മൂലാഗ്നിയോടു ചേർന്നു വളരും ബീജത്തിനെ
ആണു പെണ്ണലിയെന്നും കൽപിച്ചിടുന്നുവേറായ്
മാതാപിതാക്കൾക്കനുസാരമായമഞ്ഞീടും
ജ്യോതി തന്നൊളിയൊത്തുദിക്കുന്നു ജീവൻമാരും 269

ആൺതത്വം മുതിർന്നാന്നാം പെൺതത്വം പെണ്ണുമാമി-
ത്തത്വങ്ങരം രണ്ടും തുല്യമായ് വന്നാലലിയുമാകും
ആൺതത്വം കരുത്തുററാൽ രാജ്യം ഭരിച്ചിടുന്നീ
തത്വമോ മുററിപ്പോയാൽ വെളിയിൽ പിൻ വരുന്നീലാ 270

ഗതമായ് പിൻവാരശരമഞ്ചായാൽ നൂറുവർഷം
ഗതമായ് പിൻവാര ശരം നാലായാലെൺപതാകും
ഗതമായ് പിൻശ്വാസത്തിനെ വേർതിരിച്ചറിയൂ യോഗ
പാതയിൽ നിന്നോർ ശ്വാസം വേണ്ടപോലുപയോ
ഗിക്കും. 71

ഉൽബത്തിൽ പായും വായു കുറഞ്ഞാൽ കുഞ്ഞു കൊച്ചാം
ഉൽബത്തിൽ വായു പാഞ്ഞെന്നില്ലെങ്കിലംഗഭംഗം
ഉൽബത്തിൽ വായു തടസ്സപ്പെട്ടാൽ ഭ്രൂണത്തിന്നു
കുബ്ജത്വം വന്നു കൂടും പുരുഷപ്രജയാണെങ്കിൽ 27

മാതൃഗർഭത്തിൽ മലം കട്ടിയാൽ പ്രജയോ മന്ദൻ
മാതൃഗർഭത്തിൽ പ്രജ യൂമയാം ചലംകൂടിൽ
മാതൃഗർഭത്തിൽ രണ്ടുമേറിയാലന്ധനാവും
മാതൃഗർഭത്തിൽ പിറന്നീടുന്ന കുഞ്ഞിനാർക്കു 27

സന്താനമാണായീടും ശ്വാസം വലത്തോട്ടായാൽ
സന്താനം പെണ്ണായീടും ശ്വാസമിടത്തോട്ടു പാഞ്ഞാൽ
സന്താനം രണ്ടാകുന്ന പാനൻ വന്നെതിർത്തെന്നാൽ
സന്താനം ഷണ്ഡമാകും ശ്വാസങ്ങരം സമമായീടിൽ 27

സംയോഗത്തോടു ബീജംഗർഭത്തിലായശേഷം
സ്ത്രീപുമാൻമാർക്കു പ്രാണവായുവും വെളിപ്പെട്ടു
അഞ്ചുമാത്രയ്ക്കു പാഞ്ഞാലായുസ്സു നൂറുവർഷം
കുഞ്ഞിനുണ്ടാകും മാത്രനാലായാലെൺപതാകും 27

രണ്ടാളുകരംക്കും ശ്വാസവേഗം സമത്തിലായാ
ലുണ്ടായീടുന്ന കുഞ്ഞും കോമളാകാരമാകും
കൊണ്ടോരു ശ്വാസം ഭേദപ്പെട്ടിരുന്നാകിലോ പി-
ന്നുണ്ടായ്വരുന്ന ബിന്ദു മുൽപ്പത്തിയററിരിക്കും 27

സ്ത്രീ പുരുഷൻമാർക്കു തോന്നും രാഗം സുഷുമ്നാമാർഗം
മേൽപ്പോട്ടു നാദശക്തിയെത്താനെ തീർത്തുവെന്നാൽ
അമ്മഹായോഗം നിമിത്തം പിറക്കുന്നു ലോക
സമ്മതനാകും വണ്ണം ശംഭുതൻ സ്വരൂപത്തിൽ 277

ര പംതികച്ചും വളരും പത്തുമാസത്തിനുള്ളിൽ
പരിപാകകാലം താണങ്ങവനിയിൽപിറന്നീടും
ഇരുളികലൊളിയെന്നോണം വളരുന്നുമായയാലി—
തറിയുന്നതില്ലയാരും റിയാനിതാരുകാണും 278

സ്ത്രീതൻെറവടിവയററിൽ നങ്ങിവാണോരു കുഞ്ഞു
ാതപംവിനാ തന്നണ്ണാക്കിനുള്ളു ജ്വലിക്കും
ജ്യോതിയെപ്പോൽ വിളങ്ങുമവയവങ്ങളുമായി
ങ്ങാദ്യമേ പകലോൻതൻെറ പൊന്നൊളി വീശിനിൽക്കും 279

ഇട്ടോനറിഞ്ഞതില്ല കൊണ്ടവർ കണ്ടുമില്ല
തട്ടാനറിഞ്ഞിരുന്നുമന്യർക്കുരച്ചതില്ല
പട്ടങ്ങായ്സത്യമോതു പരമനിങ്ങിരുന്നാലും
കെട്ടുപോമറിവും മായതൻ വൃത്തിയാരറിയും 281

പുരുഷനും സ്ത്രീയുമേകാനന്ദത്തെയനുഭവിക്കും
പൊഴുതിലക്കരുവുണ്ടാകും കരുവിലൂടുന്നോനുയിരും
ദുഃഖമാം ബന്ധത്തോടേ മന്ദിവിനയ്ക്കൊത്തുടിച്ചാ
ലക്ഷണം ജപിച്ചീടൂ പഞ്ചാക്ഷരം മുക്തിക്കായ് 281

കുയിലുതൻമുട്ട കാക്കക്കൂട്ടിലിട്ടിട്ടുപോയാൽ
നിയമമെന്യേവളർത്തും കാകനാമുട്ടയേയും
ഈശനും നാനാജീവൻമാരെയുമൊന്നുപോൽ തൻ
കോശത്തിൽ വച്ചു പാലിച്ചീടുന്നു ഭേദമെന്യ 282

കുന്ദമായാദ്യം മുളയായ്പിറന്നമ്മുളയിൽ
വന്നിടും തൈകളവയും പിന്നെപ്പെരുത്തുകൂടി
മന്നിനുഫലമേകീടും തന്നിയിനംമാറീടാതെ
എന്നപോൽ ഫലിപ്പിക്കും ശിവനുമിപ്രപഞ്ചത്തെ 283

പരത്തിൽ പിൻലയിച്ചീടുമെന്നുള്ള ബീജമങ്ങീ
യുരുവെടുത്തീശരീരം കൈക്കൊളളുവതിനുടേ പണ്ടി
തിരക്കടലങ്കലുപ്പു വർദ്ധിച്ചുവരുന്നപോലെ
തിരുവരുളാൽ പിറക്കും പിന്നുമെന്നറിഞ്ഞീടൂ 28

അത്യന്തം ബൃഹത്തായിരുന്നാലും ശിവൻ മർത്ത്യ
ഗാത്രത്തിൽ സൂക്ഷ്മമായിട്ടുയിരിനുള്ളിരുന്നീടും
സത്യത്തിൽ ദേവൻമാരുമറിയുന്നീലീശിവത്തെ
ചിത്തത്തിൽ തപസ്സിനാൽ മാത്രമിങ്ങറിഞ്ഞീടാം 285

## 15 ജീവിവർഗത്രയം

ശക്തിയും ശിവനും ചേർന്നു ലീലയാലുയിരെന്നാക്കി
യൊപ്പിച്ച മായാ ഭയച്ചേരുവയ്ക്കിശയടച്ച്
ശുദ്ധമായീടും തുരീയത്തെ ബ്ഭേദിച്ചു ശുദ്ധ
ചിത്തത്തിൽ ചേർന്നതിന്നെ ശ്ശിവമയമായ്ത്തീർക്കു
മീശൻ 286

ഒരു മലമുള്ളോരെന്നു വിജ്ഞരായ് നാലു പേരു–
ണ്ടിരു മലമുള്ളോരായിട്ടജ്ഞരും മൂന്നുണ്ടല്ലോ
അജ്ഞരെ ച്ചൊല്ലാം പ്രളയാകലർ, മലം മൂന്നു
മുള്ളവരെന്നും പിന്നെ സ്സകളരാണെന്നും മൂന്നായ് 287

## 16 പാത്രം

എള്ളളവായും ശിവജ്ഞാനിക്കു ദാനം ചെയ്താൽ
കള്ള മല്ലിമ്പമുണ്ടാം, വരും സിദ്ധി, മുക്തിയും
പിൻ
വെള്ളം പോൽ കനകമേറെ യജ്ഞാനിയ്ക്കേകിയെന്നാ
ലുള്ളതും തുലയും പരലോകവുമില്ലാതാകും 288

കണ്ടിരിക്കുന്നു നമ്മളുയിരുണ്ണു മന്തകന്നെ—
ക്കൊണ്ടിരിക്കുന്നു നമ്മളുയിരേകു മീശ്വരന്നെ
നന്നായുണർന്നവർക്കി ങ്ങരുളേകു മാശിവത്തെ—
ച്ചെന്നുണർന്നവർ ദേവൻമാരാകുമീ ലോകത്തിൽ 289

കൈ വിട്ടതില്ല കരുവായ കാലത്തു മീ ഞാൻ
മെയ്‌വിട്ടതില്ല ഞാനെന്നാലും ശിവത്തെത്തേടും
ദൈവചിന്തയെ വിട്ടു ജീവൻമാരൊക്കെയും മേൽ
തൈലമില്ലാതെ കത്തും ദീപമെന്നോണമാവും. 290

## 17 അപാത്രം

അർഹതയില്ലാത്തോർക്കു നൽകിയാൽ മലടാകുന്ന
ഗോവിന്നു പാലൂറാനായ് പുല്ലേ കിട്ടുന്ന പോലാം
സൻമാർഗവും തപസ്സുമില്ലാത്തോർക്കേകിയെന്നാൽ
തിൻമയിൽ കാലം തെറ്റിച്ചെയ്തിടും കൃഷിയെ
പ്പോലാം 291

യോഗവും യമനിയമാദിയും പാലിച്ചീടാ-
നാശകൈക്കൊണ്ടുനിൽക്കും ജിജ്ഞാസുവെന്നല്ലാതെ
യോഗത്തെയറിഞ്ഞുള്ളിൽ സ്നേഹമില്ലാത്തവർക്കൊ—
ന്നേകുന്നതെന്നും പിഴ മാത്രമായ് ഭവിച്ചീടും 292

പാപങ്ങളഞ്ചിനേയും നെഞ്ചിൽ നിന്നാററിടുന്നോ-
രീശനും ഗുരുവരനും കാമാദി വിട്ടവനും
തുച്ഛമായ് വേണ്ടതെല്ലാമും നൽകിവാഴുവേ നു-
കെഞ്ചിടേണ്ടില്ല മൃത്യുകാലത്തു സ്വർഗ്ഗം കിട്ടാൻ 293

സമ്പത്തു സാക്ഷാൽ തനിക്കീശനാണെന്നബോധം
മുമ്പിട്ടു നിന്നോനെപ്പോയ്ക്കുമ്പിടാതുള്ള മർത്ത്യൻ
വൻമാമലയ്ക്കു തുല്യം തന്നാലും വാങ്ങുന്നോനും
അമ്പർകോനെന്നായാലും നരകത്തിൽ തന്നെവീഴും 294

## 18 തീർത്ഥം

ഉള്ളിനുള്ളുണ്ടു തീർത്ഥമേറെയെന്നാലും തനി-
ക്കുള്ള പാപത്തെപ്പോക്കാനൊന്നിലും മുങ്ങുന്നില്ല
പള്ളങ്ങൾ തേടുമെല്ലാമുള്ളോരിടങ്ങളിൽ പോയ്
തള്ളുന്ന കപടചിത്തരറിവറ്റോരെന്തു ഞായം 295

ഉള്ളിത്തിനുള്ളിൽ ബോധപ്പെട്ടിടുമേകനെന്തൻ
കള്ളം നിമിത്തമാരും കണ്ടറിയുന്നതില്ല
സമ്പത്തിനാഗ്രഹിച്ചു പാതകങ്ങളെ ച്ചെയ്തു
പള്ളങ്ങളിൽ പോയ്‌വീണു ജീവനെത്തൊലച്ചീടും 296

ബ്രഹ്മത്തെത്തന്നുടലിൽ തേടുവോർ കടലിൽ വീണ
പൊന്നിനെക്കുളത്തിങ്കൽ തേടുവോരൊപ്പമാവും
സ്ഥിരനാകുമീശ്വരന്റെയരുളിനാലുടലിൽ പുക്കു
ഹിതമോടിരുന്നതാരു മറിയുന്നില്ലതെല്ലും 297

നല്ലോരുതീർഥ നീരാദേഹത്തിൽ കറുത്തീടും
നല്ലോരുതീർഥ നീരാദേഹത്തിൽ ചുവന്നീടും
നല്ലൊരുതീർഥ നീരാദേഹത്തിൽ വെളുത്തീടും
നല്ലോരതിങ്കൽ തീർഥമാടുന്നതത്രേ കാമ്യം 298

## 19 തൃക്കോവിൽ

സ്ഥാവരലിംഗം പറിച്ചൊന്നിൽ സ്ഥാപിച്ചാൽ ലിംഗ
മാവതിൻ മുമ്പേ നിലതെററിടും സ്ഥാപിച്ചെന്നോർ
ചാവതിൻ മുമ്പേ മഹാരോഗങ്ങളാ പിടിപെടും
ഏവമെന്നീശനെന്നോടോതിയിട്ടുണ്ടു പണ്ടേ 299

അമ്പലം പണിതവൻ തന്നമ്പല മതിലിൽ നിന്നും
വൻപാനയൊരു കല്ലുപോലും മേൽ മാററുമെങ്കിൽ
ഇമ്പം തരുന്ന ദേവനായാലും മുനിയായാലും
അൻപാൽ തുണച്ചീടുന്നില്ലീശ്വരനാണെ സത്യം 300

ആദികർത്താ ക്ഷേത്രത്തിൽ പൂജക്കു മുട്ടിയെന്നാൽ
ചോദിക്ക വേണ്ട ദോഷം രാജാവിനുണ്ടായീടും
വർഷം കുറഞ്ഞുപോകും കൊള്ളയും കളവുമുണ്ടാം
നിഷ്കർഷയോടെ നിക്കെൻ നാഥനാം നന്തി
യോതി 301

പേരിനാൽ മാത്രം പാപ്പാനെന്നവൻ പൂജചെയ്താൽ
പേരുററ രാജാവിനും തീരാത്ത രോഗമുണ്ടാം
പാരിനും പഞ്ഞമേറും പട്ടിണിഫലമായ്ത്തീരും
നേരിട്ടെ നിക്കിതോതിനന്തിയാം നാഥമുൻ 302

ആഴികളേഴും ചൂഴുമൂഴിയിൽ കളവുമാത്രം
ആഴമായ് ചൊല്ലിച്ചൊല്ലിത്തിരിയുന്ന മർത്ത്യൻമാരേ!
ഉൺമയേ ചൊല്ലുമെങ്കിൽ നിങ്ങളെ പരമേശൻ
തൻമയമാക്കും കൂപ്പും നിങ്ങളെ ദേവൻമാരും 303

---

## 20 അധോമുഖ ദർശനം

അണ്ഡത്തോടെട്ടു ദിക്കും താങ്ങുവോൻ തൻെറ താഴോ–
ട്ടണ്ഡത്തെ നോക്കും മുഖത്തിന്നധോമുഖത്തുള്ള
കണ്ഠം കറുത്തതിൻെറ സത്യമറിയുന്നോരില്ല
കണ്ടതു വിഷമാണെന്നു ചൊല്ലുന്നറിഞ്ഞീടാത്താർ 304

താഴോട്ടു നോക്കിക്കാണും മായാകാര്യങ്ങളെത്ത-
ന്നുള്ളാൽ വൃത്തിപ്പെടുത്തീട്ടതിനുള്ളമഞ്ഞിരിക്കും
അധോമുഖമാക്കി വച്ചോരന്തമില്ലാത്ത ശക്തി
അധോമുഖമായി ത്താനമർന്നിരുന്നല്ലോ പിന്നും 05

---

## 21 ശിവനിന്ദ

ശിവബോധമുള്ളോൻ തൻെറ ചിന്തയിൽ കുടിയിരിക്കും
ശിവനെയങ്ങമരർ പാടിത്തന്നരുളും പ്രാപിച്ചീടും
ശിവനിന്ദയെ കൈവിട്ടോർ ശിവനെ പ്രാപിച്ചീടാതെ
യവനിയിൽ മാർജാരൻ മുൻകിളി പോലെ നശിച്ചിടും 306

ഭോഗവും സ്ത്രീസുഖവും കൈവരാനുദിക്കുന്ന
ദാഹം നിമിത്തമുള്ളം നന്നായ് കുഴഞ്ഞു നിൽപോൻ
ത്യാഗം പെറുന്ന നിത്യസൗഖ്യത്തിനെത്തരുന്ന
യോഗത്തിനർഹനായിത്തീരുന്നതില്ലയെങ്ങും 307

---

## 22 അസൂയ

പററിക്കിടക്കുന്നുണ്ടു നെഞ്ചിനുള്ളൊരു പല്ലി
മുററിടുന്നോരിതിൻ പേരസൂയയാണെന്നോർക്കു
നാക്കു മൂക്കെന്നു രണ്ടിനേയും ചതിച്ചീടുന്നു—
ണ്ടൊരു മീദോഷം മാററീട്ടുയിരിനെ പ്പേണിക്കൊൾവിൻ 308

വൈഭവത്തോടു വീട്ടിനുള്ളിലും പുറത്തും നാം
നിർഭയം സഹനശക്തി കൈക്കൊണ്ടിരിക്കുമെങ്കിൽ
ചിത്തം ബരത്തിലാടീടും നടേശനുപോലു—
മൊത്ത പോൽ ചിത്തശാന്തിയപ്പോഴേ കൈവരുന്നു. 309

---

## 23 മഹത്തുക്കളെ ശരണം പ്രാപിക്കുക

ജ്ഞാനിയെ ച്ചിന്തിച്ചാലും നൻമയൊന്നുളവാകും
ജ്ഞാനിയെ വന്ദിച്ചാലും നൻമയേ ഫലമായുള്ളൂ
തിൻമകളെല്ലാം തീരും ശിവനോടു കൂടിപ്പോയ
സൻമാർഗത്താൽ ഭവിക്കും ശിവയോഗഭോഗവും മേൽ 310

വലിയവർ ദുഃഖമെന്തുണ്ടാകിലും മനസ്സിന്റെ
നില തെററിടാതെ കണ്ടു പരിപാലിച്ചു കൊള്ളും
പണിയെന്തുമനമേ! നിന്റെ ദുഃഖത്തെ മാററിവയ്ക്കാൻ
വരുക നീ വല്ലഭത്വമുള്ളവൻ തന്നടുക്കൽ 311

---

# മൂന്നാം തന്ത്രം

1. അഷ്ടാംഗയോഗം ... (ഉദാത്തപം 8)
2. യമം ... (ദോഹരാഹിത്യം)
3. നിയമം ... (ഉത്തമത്വം)
4. ആസനം ... (ഇരിപ്പ്)
5. പ്രാണായാമം ... (വായുനില)
6. പ്രത്യാഹാരം
7. ധാരണ ... (ബോധാർദ്ധ്യം)
8. ധ്യാനം ... (വിചാരം)
9. സമാധി ... (മൗനം)
10. അഷ്ടാംഗയോഗഫലം
11. അഷ്ടാംഗയോഗസിദ്ധി
    1 പരകായപ്രവേശം
    2 അണിമ
    3 ലഘിമ
    4 മഹിമ
    5 പ്രാപ്തി
    9 ഗരിമ
    7 പ്രാകാമ്യം
    8 ഈശത്വം
    9 വശിത്വം
10. കലാനില
11. കായസിദ്ധി ഉപായം
12. കാലചക്രം
13. ആയുർബലം
14. വാരശരം
15. വാരശൂലം
16. ഖേചരിയോഗം
17. പരിയങ്കിയോഗം
18. ശിവനീർപ്രസാദം
19. ചന്ദ്രയോഗം.

## 1 അഷ്ടാംഗയോഗം

നിത്യവും യമം, നിയമാദികളനുഷ്ടിച്ചി–
ട്ടുത്തമം സമാധിയെ പ്രാപിച്ചുള്ളവനായി
ശക്തിതന്നരുളാലേ കവച,ന്യസ, മുദ്രാ–
പ്രാപ്തികൈവരുന്നതും ചൊല്ലിടാം മുറപോലെ 312

അന്തമററുള്ളയമം, നിയമവുമാസനം പിൻ
ചന്തമാം പ്രാണായാമ മുന്നതം പ്രത്യാഹാരം
ചിന്തയാലുളവാകും ധാരണ, ധ്യാനവും പി–
ന്നുത്തമ സമാധിയു മഷ്ടാംഗയോഗമാവും 313

---

## 2 യമം

### [ദോഷമകററൽ]

കൈലാസനാഥൻ ദേവൻ സനകാദി നാലുപേർക്കും
ചൊല്ലിനാനുപദേശങ്ങ, ളേവരും, പെരുമാരി
ദിക്കുകളെട്ടും പെയ്തെന്നാലുമേ, യമത്തിന്നെ
തർക്കം കൂടാതനുഷ്ടിച്ചീടുവാൻ മുടങ്ങാതെ 314

കൊലചെയ്യാതെ കള്ളമോതാതെ മോഷ്ടിക്കാതെ
നലമാമടക്കം, നീതിയുള്ളവനെന്നുമാകും
വല്ലഭനിവനന്നം നൽകുവോൻ മാലിന്യം തെ–
ല്ലില്ലാത്തോനെന്നുമാകും യമമഭ്യസിക്കും മർത്ത്യൻ 315

---

## 3 നിയമം

ആദികാരണൻ വേദപ്പൊരുളായി ജ്യോതിയായും
അഗ്നിതൻ മധ്യത്തിങ്കലമരുവോൻ പരമേശൻ
പാരിദേഹത്തെ പ്പരാശക്തിക്കു നൽകീട്ടെന്നും
നീതിമാനായിരിപ്പൂ നിയമസ്ഥനെന്നമട്ടിൽ 316

ശുദ്ധിയോടരുളുമപ്പോൽ സഹനവും സൗശീലവും
മാനവുമിതാഹാരം സത്യസന്ധതയുമന്യം
കാമവും കളവും കൊലയുമില്ലായ്മയെന്നിപ്പത്തും
താനായ് വളർത്തീടുന്നോൻ നിയമസ്ഥനായിരിക്കും 317

സന്തുഷ്ടി, തപവും ജപവു മാസ്തിക്യബുദ്ധി, ദാനം
സിദ്ധാന്തജ്ഞാനം, ശ്രവണം, ശിവവ്രതം ശിവപൂജ
സൻമാർഗ്ഗമെന്നിച്ചൊന്ന നൻമയ്ക്കു വിത്താം പത്തു
തൻമയോടനുഷ്ടിപ്പോൻ നിയമസ്ഥനായിരിക്കും 318

---

## 4 ആസനം

പത്മാസനം തുടങ്ങി നല്ല നല്ലാസനങ്ങൾ
നൻമയെത്തരുമവയിലെട്ടെണ്ണമുണ്ടു മുഖ്യം
കുററങ്ങളൊന്നുമെന്യേ സ്വസ്തികാസനത്തിങ്കൽ
പററിപ്പതിഞ്ഞിരുന്നാലാണവനായിരിക്കാം 319

ഓരോരു കാലും മറുതുടമേൽ വച്ചുള്ളം കാൽ
നേരേ മലർത്തിവച്ചു പിന്നെയക്കാൽകളിൻമേൽ
ഇരുകൈകളും മലർത്തിച്ചേർത്തു വച്ചിരിപ്പതേ
വരമെന്നുരച്ചു പോരും പത്മാസനം വിശേഷം 320

വലതു കാലിനെയേററി യിടത്തേ തുടമേൽ വച്ചി-
ട്ടിരുമുഴം കാൽ കളിലും കൈകരം മലർത്തിവച്ച്
അൽപവും വളയാതെ യുടലു നേരേയിരുത്തി--
ച്ചെയ്തു സുഖമായിരുന്നാൽ ഭദ്രാസനം വിശേഷം 321

പാദങ്ങരം രണ്ടും മാറിത്തുടകളിൽ കേററി വച്ചി-
ട്ടുടൽ ഭരം മുളം കൈകളാലേ വഹിച്ചുകൊണ്ടും
ചലനം വെടിഞ്ഞു നേരേ തൂക്കായിരുന്നുവെന്നാൽ
നലമാമതിന്നു നാമം കുക്കുടാസനമെന്നോർക്കു. 322

ഒരു മുഴുംകാൽ മേലന്യം പാദം വച്ചതിൻ മീതേ
കൈകളും നീട്ടിവച്ചു മേൽപോട്ടു ലക്ഷ്യം നോക്കി
കണ്ണുകരം നാസാഗ്രത്തിൽ ചേർത്തു വച്ചിരുന്നീടിൽ
നിർണ്ണയം സിംഹാസനമെന്നു പേരതിന്നോതാം 323

ഭദ്രാസനം പിൻഗോമുഖാസനം പത്മാസനം
സുസ്ഥിരം വീരം നല്ല ഖേചരീ സുഖാസനം
സ്വച്ഛമാം സിംഹാസനം മുൻചൊന്ന സ്വസ്ഥികവു-
മിച്ഛ പോലാസനങ്ങരം മററുമുണ്ടോർക്ക നന്നായ് 324

---

## 5 പ്രാണായാമം

പഞ്ചേന്ദ്രിയങ്ങരംക്കീശൻ തന്നുടലിന്നു നാഥൻ
സഞ്ചരിക്കുന്നൊരുത്തനശ്വത്തിൻ മുകളിലേറി
സത്യവാൻമാർക്കേ കീഴടങ്ങുമീയശ്വം താഴെ
വീഴ്ത്തിടും കള്ളൻമാരെച്ചാടിക്കുതിച്ചു കേറി. 325

ആര്യനോ നല്ലവൻ തന്നശ്വങ്ങരം രണ്ടുണ്ടോതാൻ
കേറിപ്പിടിക്കാനുള്ള വൈഭവമുള്ളോരില്ല
ചീരോടു സൂര്യനാകും ഗുരുവിൻെറയരുളുപെററാൽ
കേറിപ്പിടിക്കാൻതക്ക വൈഭവം വശമാകും 326

പറവയെക്കാളും പ്രാണവായുവാമശ്വത്തിന്നു
മറയുന്നവേഗമുണ്ടെന്നോർക്കണം, കയറിയെന്നാൽ
ലഹരിക്കായ് മദ്യംവേണ്ട തുള്ളിക്കളിക്കും ചിത്തം
അഹിതമാലസ്യമാറുമോതുന്നേനുണർവുള്ളോർക്കായ് 327

പ്രാണൻ മനസ്സിനോടും യോജിച്ചുനിന്നടങ്ങി
പ്രാണൻ തനിച്ചിരുന്നാൽ ജനിമൃതിപിന്നെയില്ല
പ്രാണനോ മാറിമാറിയിടപിംഗലമാംമാർഗ്ഗം
പായുകിൽ പിന്നുമുണ്ടാം ജനനവും മൃതിയുമോർക്കൂ 328

പൂരകം പതിനാറുമാത്രയാൽ ശ്വസിപ്പതും
കുംഭകമുള്ളിൽ വയ്ക്കുന്നറുപത്തിനാലു മാത്ര
മുപ്പത്തിരണ്ടിനാലേ രേചകമുച്ഛ്വസിക്കും
ഒന്നൊന്നുതെററിപ്പോയാലുളവായിടുന്നു ദോഷം 329

ഇടകലയിങ്കൽകൂടി വലിച്ച വായുവിന്നെ
ദൃഢമായി നമ്മളിൽതാൻ വശമായാക്കിയെന്നാൽ
ഉടൽ പളുങ്കൊത്തായ്, നല്ല യൗവ്വനം പ്രകാശിക്കും
ഗുരുവരുളാലേ കട്ടികുറയും കാററിനേക്കാൾ 330

എങ്ങിരുന്നാലും വാമനാസികതന്നിൽ കൂടി
യങ്ങു പൂരകം ചെയ്താൽ കേടില്ലകായത്തിന്നും
കുംഭകത്തോടു വഴിയേരേചകവും ചെയ്തെന്നാൽ
ശംഭുവായ്ത്തീർന്നു ജയശംഖിനെ മുഴക്കീടും 331

ഏററീട്ടിറക്കിയാലും കാററിനെത്തൻെറയുള്ളിൽ
പോററിവയ്ക്കേണ്ടതാം കണക്കറിയുന്നോരില്ല
കാററിനെ നിർത്തീടും കണക്കറിയുന്നവർക്കു
കൂററനാം കാലനെത്തുരത്തുവാൻ കഴിഞ്ഞീടും 332

മേൽ, കീഴ്, നടുക്കു, മുടലിൽ പൂർണ്ണമായ് വരുംവണ്ണം
കാററിനെ ശ്വസിക്ക, പിൻക്രമമായിട്ടുച്ഛ്വസിക്കു
അടിവയററിങ്കൽ ചെയ്യും കുംഭകപ്രയോഗത്താൽ
തടവു കൂടാതെ ശിവരൂപത്തെ ക്കാണാനാവും 333

ഉടലൊട്ടും തളരാതെ വളരുവാൻ തക്കവണ്ണം
വിടണമീശ്വാസത്തിനെ യളവൊത്തു സൂക്ഷ്മമായി
ദശനാടികളിലും ശ്വാസത്തിനെച്ചെലുത്തിമലീന-
മരുതത്തെത്തടുപ്പോർക്കു കാലനെപ്പേടിക്കേണ്ട 334

ഉള്ളിൽ കടന്നു ചുററും തിരിയുന്ന വായുവിനെ
തള്ളിയാ നിലയിൽ നിർത്തി പ്പരിശുദ്ധമാക്കിച്ചെയ്താൽ
അംഗങ്ങളാം ചുവന്നീടും രോമം കറുക്കുമുള്ളിൽ
തങ്ങുന്ന ശിവനും വെളിയിൽ സ്പഷ്ടമായ് പ്രകാ
ശിക്കും 335

ദേഹം കൈയ്ക്കൊണ്ടകം പുക്കോടുമിട പിംഗലയ്ക്കും
കഴിയുന്നു സഞ്ചരിക്കാൻ പന്ത്രണ്ടംഗുലം ദൂരം
എട്ടംഗുലം കൈയ്ക്കൊണ്ടു, പാഴെന്നു വിട്ടനാലും
വിട്ടുപോകാതെ നിന്നാലെത്രയോ മഹത്താകും 336

ഇപ്പന്തി രണ്ടിനേയും ജീവനറിയുന്നതില്ല
ഇപ്പന്തിരണ്ടും പകലും രാത്രിയുമുള്ളതത്രേ
ഇപ്പന്തി രണ്ടിനേയു മറിയുന്നു ജീവനെങ്കി-
ലിപ്പന്തി രണ്ടിനും മേൽ രായില്ല, പകലുമില്ല 337

---

## 6 പ്രത്യാഹാരം

കണ്ടുകണ്ടുള്ളിൽ തൻ കരുത്തിനെയേററിയേററി
കൊണ്ടു കൊണ്ടുള്ളിൽ കാണാം പലതും ഗുണങ്ങളെ
പണ്ടു പണ്ടേ വേദങ്ങളന്വേഷിച്ചതിനെയിപ്പോഠം
കണ്ടു കണ്ടിങ്ങു തന്നെ നമ്മഠംക്കിരിക്കാനൊക്കും 338

നാഭിയിൽ നിന്നു പന്ത്രണ്ടംഗുലം താഴോട്ടെത്തും
നാഭിക്കു വീടാം മൂലാധാരത്തെയറിയുന്നില്ല
നാഭിമന്ത്രത്തിനാലീസ്ഥാനത്തെയുണർത്തിയെന്നാൽ
ശോഭയോടങ്ങു കാണാമീശന്റെ വാസമോർക്കു 339

മൂലാധാരത്തിൽ നിന്നും രണ്ടംഗുലം മുകളിൽ
യോനിദ്വാരത്തിൽ നിന്നു മിരുവിരൽ താഴെയായി
മേലെഴും കുണ്ഡലിനീ ജ്യോതിയും പ്രകാശിക്കും
നാലംഗുലം കണക്കിൽ നാഭിക്കു കീഴതാകും. 340

നാഭിയിൽ നിന്നും പന്ത്രണ്ടംഗുലം കീഴിരിക്കും
ഹൃദയത്തിൽ ചിത്തം വച്ചു നീ നിനച്ചീടുമെങ്കിൽ
യോഗവും മഹാസിദ്ധിയും നന്നായ് ബലപ്പെട്ടു
ദേഹവും ക്ഷയം കൂടാതാനന്ദമായിരിക്കും. 341

ശശികലാരൂപത്തിങ്കൽ ജ്യോതിയെക്കാണുമുള്ളിൽ
നിശിതമായതും ബ്രഹ്മാനന്ദമെന്നറിഞ്ഞാലും
വെണ്ണിലാവുയർന്നിടും തന്നാത്മ വിശുദ്ധിയിൽ
നിന്നുടൽ വിജൃംഭിക്കും, നീ പരവേശനാകും 342

മൂലദ്വാരത്തെ നന്നായമർത്തിപ്പിടിച്ചിരിക്കൂ
മേലുച്ചി ദ്വാരത്തിങ്കൽ മാനസമുറപ്പിക്കൂ
വേലൊത്ത കണ്ണിണയെ ബഹിർമ്മുഖമാക്കിച്ചെയ്യൂ
കാലങ്ങളെജ്ജയിക്കും വേലയാണിതെന്നോർക്കൂ 343

മൂലാഗ്നിസ്ഥാനത്തിന്നു രണ്ടംഗുലം മുകളിൽ
ഗർഭദ്വാരത്തിൽ നിന്നും രണ്ടംഗുലം കീഴായും
ജ്യോതിസ്സ്വരൂപത്തിന്നെയുണരാൻ കഴിയുന്നോർക്കു
ജനനമററീടും ബ്രഹ്മജ്യോതിയും തെളിഞ്ഞീടും 344

ഉടലിന്നു വേറായ് നിന്ന ജ്യോതിയെക്കാണുന്നേരം
ഉടലായ മായയ്ക്കുള്ള ഭേദത്തെയിപ്പോഴും കണ്ട്
ബോധവാനായ് തെളിഞ്ഞുണർന്നു നോക്കുന്നതത്രേ
ബോധിക്കൂ പ്രത്യാഹാര ലക്ഷണമെന്നുമുള്ളിൽ 345

നാലംഗുലം പുറത്തുവിട്ടു പിന്നെട്ടംഗുലം
വായു തന്നുള്ളിൽ തങ്ങി നിശ്ചയത്തോടിരുന്നാൽ
ഉള്ളമാം ജീവനാളം ചലനം വെടിഞ്ഞിടുമ്പോ–
ളുള്ളിലാത്മാവും താനേതെല്ലനങ്ങാതിരിക്കും 346

---

## 7 ധാരണ

കോണാത്ത മാനസത്തെ ക്കുറിയോടടക്കിവച്ചും
കണ്ണിനാൽ നോക്കീടേണം തിരുവരുളും ജ്യോതി തന്നെ
കണ്ണുകൂടാതെ കാണാം കാതുകൂടാതെ കേൾക്കാ-
മെന്നുള്ളതത്രേ ജനനം മാറ്റുന്ന മാർഗമാകും 347

ആകാശത്തേൻ പ്രവാഹമുച്ചിയാം മലയിൽനിന്നും
തോരാതെ യൊഴുകീടുന്നുടലിൻ നിലനിൽപിന്നായ്
നെടുനാടിയൂടേ പാഞ്ഞോരതു കണ്ടെൻെറ ഹൃത്തിൽ
നടമാടുമാനന്ദ പ്രകാശം ഞാൻ കണ്ടുവല്ലോ 348

മൂലാധാരത്തെ മൂടി, പ്രാണക്കാററിനെയുണർത്തി
ഭ്രൂമധ്യത്തിന്നെ നോക്കി, ച്ചലനം വെടിഞ്ഞിരിക്കു
മടവയിൽ പരുവം നോക്കി ക്കൊക്കിരിക്കുന്ന പോലെ
മരുവുന്നവർക്കിരിക്കാം മരണമില്ലാതെ മന്നിൽ 349

ശിവവിലാസം കലർന്ന ജീവൻ വിളങ്ങി നിൽപോ-
രവസരത്തിനെ നോക്കിക്കാണണം, കണ്ടാൽ പിന്നെ
കരണങ്ങളോടു ചേരും കൂട്ടററു മലം മൂടി
സൂക്ഷ്മസുഷുമ്നയിൽ കൂടി നോക്കി ശിവനെ
കണ്ടിരുന്നീടാം 350

മേലുച്ചിയിങ്കൽ മേവും ചിൽപരാശക്തിയേയും
മൂലാധാരത്തിൽ വാഴും ശിവനാം പൊരുളിനേയും
ചേലോടുണർത്തി വിട്ടു സന്ധിപ്പിക്കിലോ തമ്മിൽ
ബാലനായ്ത്തന്നെ വാഴാം പൃഥിവിയിൽ പലകാലം 351

വായ്തുറന്നീടാത്തോർ തൻ മനസ്സിലൊരുമണിയുണ്ടു
വായ്തുറപ്പോരോ വ്യവഹാരത്തിൽ മുങ്ങിനിൽക്കും
മിണ്ടാത്തവൻെറ മതിയിൽകൂടി ശിവനെ മൂന്നാം
കണ്ണിനാൽ കണ്ടാനന്ദക്കണ്ണുനീർ വർഷിച്ചീടും 352

ഉള്ളിൽ നിന്നിളകുന്ന ശ്വാസവും ശമിക്കേണം—
ഉള്ളിൽ താനല്ലേൽ മാനസത്തിനോടൊത്തുചേർന്ന്
ഇന്ദ്രിയങ്ങളിൽ വർത്തിച്ചിടരിനെത്തരും ശ്വാസ
ബന്ധനം ചെയ്തോൻ പലകാലം ജീവിച്ചിരിക്കും 353

മുൻപേ പിറന്നോരെല്ലാം മന്നിൽത്തുലഞ്ഞുവെന്നാൽ
പിമ്പേവരുന്നോർക്കെല്ലാമെന്തേ പ്രമാണമാകും
ബോധവാനിബ്ഭവത്തിൽ നിന്നാലും രക്ഷപ്പെടു—
മന്യരോ നശിക്കുന്ന ദേശത്തിലേ വസിക്കും 354

ഇന്ദ്രിയക്കൂട്ടം തിന്നൊടുക്കും ശരീരം പഞ്ച-
ഭൂതങ്ങൾക്കുള്ളിൽ വിപഞ്ചീകരണത്തെച്ചെയ്തു
പഞ്ചഭൂതങ്ങളെപ്പിൻ പഞ്ചേന്ദ്രിയങ്ങൾക്കുള്ളിൽ
പഞ്ചേന്ദ്രിയങ്ങളെപ്പിന്നുൾക്കരണത്തിലും പിൻ
ഉൾക്കരണത്തെ മായതന്നി, ലാത്മാവിൽമായ,
ഉൾക്കൊള്ളു ശിവത്തിങ്കലാത്മാവിനേയുമോർക്കു. 355

---

## 8 ധ്യാനം

ഈ രെട്ടിനേയു മോർമ്മിച്ചിന്ദ്രിയ സംഗം വിട്ടു
നേരേയിരുന്നു ചെയ്താൽ ശിവപരധ്യാനമാകും
ശക്തിയെ സ്മരിച്ചെന്നാൽ രൂപധ്യാനവും ശിവ
ശക്തനെ സ്മരിച്ചെന്നാ ലരൂപധ്യാനവും കേൾ 353

കൺ, നാക്കു, മൂക്കു, കാതെന്നിന്ദ്രിയങ്ങൾക്കു സമ്പ-
ത്തെന്നായി നിൽപ്പൊരാദി വസ്തുവൊന്നുണ്ടു പാർത്താൽ
അണ്ണാക്കിനുള്ള ഖണ്ഡജ്യോതിയെത്തരും നല്ല
കണ്ണുപോൽ നമ്മെപ്പേണിനിൽപ്പതീ വസ്തുവത്രേ. 354

ഭ്രമധ്യമുററുപാർത്താൽ ജ്യോതിസ്സുകാണാം, കണ്ട
കണ്ണതിൽ കലർന്നീടിൽ കാണാം ശിവസ്വരൂപം
കണ്ടതിനെ കൈവിട്ടിട്ടോടാതടങ്ങി നിന്ന-
പ്പണ്ടത്തോടൊത്തു ചേർന്നാൽ താനതായ് ഭവിച്ചീടും 355

ഒരു നേരവും ജഡത്തിൽ ജീവനെക്കാണുന്നില്ല
ഒരു നേരവും ശിവത്തെ യുയിരിലും കാണുന്നില്ല
ഒരു നേരവും തന്നുള്ളിലുണ്ടാകാ ശിവധ്യാനം
ഒരു നേരവും സഹസ്രപത്മത്തെയും നിനയ്ക്കാ 356

മാനസദീപമജ ഞാനം മാററാൻ തെളിച്ചിടൂ
ഹീനത്വം മാററുവാനു ദീപം തെളിച്ചീടൂ
സർവ്വം വിളങ്ങാൻ മൗനത്തിരിയെയും ചൂണ്ടിവയ്ക്കൂ
മാനസദീപം മായാദീപമെന്നറിഞ്ഞീടൂ 35

എണ്ണായിരത്താണ്ടേറെയോഗത്തിലിരുന്നാലും
കണ്ണിനാലമൃതകുംഭ കണ്ടറിഞ്ഞവരല്ല
ഉരംനാടിയ്ക്കുള്ളിലൊളിയുണ്ടാകുന്നതു പാർത്താൽ
കണ്ണാടിതന്നിലെന്നപോലെ ചേർന്നിരുന്നീടും 358

വീക്ഷണം രണ്ടും നടുമൂക്കിൻമേൽ ചേർത്തുവെന്നാൽ
വീക്ഷണത്തിന്നു വാട്ടം നാശവുമുണ്ടായീടാ
ചാഞ്ചല്യമില്ല ബോധം ചെററില്ല, താന മില്ല
നേക്ഷണം നിലച്ചീടും ശിവനായവൻ ഭവിക്കും 359

നയനദ്വാരത്തെ നാസികാഗ്രത്തിലുറപ്പിച്ചി-
ട്ടിളകാത്ത വായുവിനെത്തന്നുള്ളടക്കിനിർത്തി
നടുനാടിമാർഗ്ഗം ചിത്തം ശിവമോടുചേർന്ന മഞ്ഞാൽ
ഫലമായ് വരുന്നീദേഹം മുക്തിക്കു, ഭയവും തീരും 360

മണി, കടൽ, പുല്ലാംകുഴൽഗാനവും കാർമുകിലും
അണിവണ്ടു, തുമ്പി, ശംഖും ഭേരിയും വീണതാനും
മന്ദമായുണരുന്ന നാദങ്ങളവം പത്തും
ശാന്തിയിൽ നിന്നുള്ളോർക്കേ കേരംക്കുവാൻ കഴിഞ്ഞീടൂ 361

കടലൊടു മേഘം, മാനം. വീണയും ശംഖനാദം
പടഹമെന്നിവതരുന്ന ശബ്ദത്തിൻ ഘോഷമോടേ
വെട്ടവെളിക്കാഴ്ചയോടു തന്നെയും കാണാനന്തഃ
കരണം മറിച്ചു നോക്കും യോഗിക്കേ കഴിഞ്ഞാകും 362

നാദാന്തത്തിങ്കൽ മരുവുന്നരുളും പ്രകാശമോടെ
നാദാന്തത്തിങ്കൽ മേവുന്നിനെയററ യോഗവും കേൾ
നാദാന്തത്തിങ്കൽ മേവും ജ്ഞാനവും പിന്നെയോർത്താൽ
നിദാന്തത്തിങ്കൽ മേവും തിരുനീലകണ്ഠൻതാനും 363

പള്ളിയറ തന്നിലെന്നും പകലാണിരുട്ടില്ലൊട്ടും
കൊള്ളിചുട്ടഴിക്കാതെ ചുടുകാട്ടിൽ ദേഹം കാക്കാം
കള്ളമററുള്ള യോഗത്തിന്നെയൊട്ടറിഞ്ഞെന്നോർ
വെള്ളിമാമലയിലീശനൊത്തു വാണിരുന്നീടും 364

കൈക്കൊണ്ട വ്രതത്തിനുലാഘവം വരുത്താതി-
രിക്കുമാറേകാന്തനായ് ഗതി നേടിടും യോഗി
മണ്ഡലം മൂന്നളവുമൊപ്പിച്ചു വളർ ന്നതിൽ പിൻ
പിണ്ഡവും പ്രേതമാകാതെന്നുമേയിരുന്നീടും 365

അവരവർ തൻെറ നാട്ടിൽ ഗുണമൊന്നുണ്ടു പാർത്താ
ലവരവർ തൻെറ നാട്ടിലവരവർ ദേവരാവും
അവരവർ തൻെറ നാടു മവരവർക്കേ ലഭിച്ചാൽ
മായമററാരവർക്കാ നാടേ ലഭിക്കുമോർക്കു. 366

അഭിമാനമങ്കുരിപ്പേരിരുട്ടറ ഹൃദയത്തിങ്കൽ
ഉളവാം ഗുണങ്ങളൊന്നായ് നാശമില്ലാതെയാവും
നടുനാടിതന്നിൽ കൂടി മന്ത്രം ജപിച്ചുവെന്നാൽ
മൃതിയും വരാതെ കർമ്മം തീർന്നവനായും തീരും 367

ത്രിഗുണങ്ങൾ വേരറാനായ് മൂലധാരത്തെ നീയു
മുടനേ നിരോധിച്ചത്ര മാററിപ്പിടിച്ചശേഷം
ഉചിതമായ് വലമിടം രണ്ടിലുംകൂടി മുറയായ്
സ്ഥിതിചെയ്കിൽ തക്കനേരം ശിവപദം ലഭിച്ചീടും 368

നാഭിയിൽ നിന്നും നാലുവിരൽ മോളിൽ നിന്നു നാദം
ഉണ്ടാകുമിടത്തിൽ നിന്നിട്ട രു വിരൽ മോളിൽ ചെന്ന്
ശിവനെദ്ധ്യാനിച്ചിരിക്ക ചലനമററൊലവനും
ശിവദർശനത്തിനാളാം തന്നേയുമണ്ടുകാണാം. 369

## 9 സമാധി

യമനിയമാദിമാർഗ്ഗം, ചൊല്ലാം, സമാധിയിങ്കൽ
അമയുന്നു സിദ്ധിയെട്ടും നരനീസമാധിയാലേ
ഭ്രമമററുസമാധിയിൽ ചേർന്നൊന്നായിരുന്നവർക്കേ
സമയം പോൽ ഗുണപ്പെട്ടുനില്ക്കും സമാധിതാനേ 370

ബിന്ദുനാദാദിയും മേൽമേരുവിലൊടുങ്ങിയെന്നാൽ
സന്ധിക്കും സമാധിയും സുഷുമ്ന തൻ
വിശേഷത്താൽ
അന്തമില്ലത്തൊരറിവിൻെറ യുറംപൊരുളോടു
സുന്ദരം ജ്യോതിതാനും തോന്നിടും സ്വയമേവ. 371

തൻമനമെങ്ങുകാണും വായുവുമങ്ങുകാണും
തൻമനമെങ്ങില്ലെന്നാ ലങ്ങില്ല വായുതാനും
തൻമനസ്സിന്നകംതാൻ പ്രീതിയോടിരുന്നെന്നാൽ
തൻമനസ്സിങ്കൽ ചിത്തലയവും സംഭവിക്കും 372

മലയലർ കൂപത്തിങ്കലന്തമില്ലാത്തവെട്ട
വെളിയലകണ്ടുണരും ശിവബോധത്തോടിരിപ്പോർ
ഇളകിപ്പുറപ്പെടും ശ്വാസത്തെ ബ്ഭ്രൂമധ്യത്തിങ്കൽ
മുകളിൽ ചെറുത്തു നിർത്തിക്കുതിരയെപ്പോൽ
തളയ്ക്കും 373

മൂലത്തിൽ നിന്നും പോകും നടുനാടിക്കുച്ചിയിങ്കൽ
നാലിന്ദ്രിയങ്ങളൊന്നുകൂടിയൊന്നായിരിക്കും
ചേലിതിൽ മദ്ധ്യസ്ഥൻ മേൽവാതിൽ തുറന്നുകണ്ടാൽ
കാലൻെറ വാർത്തപോലുമങ്ങൊട്ടില്ലാതിരിക്കും 374

മണ്ഡലമങ്ങുണ്ടു പ്രദേശങ്ങൾ പന്ത്രണ്ടുണ്ടാ—
മങ്ങുള്ളതെന്ന കുടിപാർപ്പുകളേറെ നോക്കൂ
കണ്ടിവയെപ്പിൻതൻ നടുക്കുള്ള ബുദ്ധിയാലേ
പണ്ടാരദേവൻ തൻെറ പാദങ്ങളെക്കണ്ടീടാം 375

പൂട്ടൊത്ത ദേഹത്തങ്കൽ, വായുവെനാഭിയിങ്കൽ
പൂട്ടിവച്ചിട്ടു ഗാനം ചെയ്തുകൊണ്ടിരപ്പോർക്ക്
തോട്ടത്തിൽ മാമ്പഴം പോൽ ചിത്തത്തിൽ നിത്യാനന്ദം
വെട്ടിത്തുറന്നുദിയ്ക്കും കണ്ടുകൊണ്ടിരുന്നീടാം 376

സങ്കൽപ്പമററു മൂലക്കനൽ വഴിപോയിപ്പോയിപ
ട്ടിക്കതേതിനേയും സൃഷ്ടിച്ച ശിവനെക്കണ്ട്
ഈ ശിവജ്ഞാന ബോധത്തിങ്കലെട്ടിപ്പിടിച്ചേ—
കാന്തമായിരുന്നു കൊള്ളുന്നതത്രേ സമാധി. 377

നിഷ്ഠസിദ്ധിച്ചെന്നോർക്കു തത്വജ്ഞാനം വർദ്ധിക്കും
തൊട്ടുനിന്നീടും സമാധിസ്ഥനെപ്പരാശക്തി
സ്പഷ്ടമായ് കോപദോഷം തന്നെ വിട്ടകന്നീടും
ചിത്തവും ഋജുവായീടും ത്രാസിൻമുനയ്ക്കു തുല്യം 378

സമാധിചെയ്യുന്നോർക്കു സിദ്ധിക്കും പലയോഗം
സമനായ ശിവം തന്നെച്ചേർന്നാൽ സമാധിവേണ്ട
സമാധിയില്ല താനിങ്ങവനായിരുന്നു വെന്നാൽ
സമാധിയിൽ സിദ്ധിയുണ്ടാ മറുപത്തിനാലുമോർക്കൂ 379

കാര്യവസ്തുവാമീദേഹത്തിന്നു മതീതനായി
യാദികാരണ വസ്തുവിന്നെത്തന്നിലേകണ്ട്
പണ്ടുമുള്ളോരു കർമ്മ ദുഃഖങ്ങളകന്നോനായ്
വീണ്ടും തൽപരത്തിൽ ചേരുന്നതത്രേ സമാധി 380

---

## 10 അഷ്ടാംഗയോഗഫലം

പൊൻമലർ തിങ്ങിവളരും ചുരുളംജടയുള്ളോരു
വിൺമുഖൻ ശിവനെച്ചേർന്നാൽ സ്വർഗ്ഗസൗഖ്യം ഫലിക്കും
ഉമയെക്കളിപ്പിച്ചത്ര വിഷ്ണുവാം നന്ദിതൻമേൽ
ഗമനം ചെയ്യുന്ന ദേവൻ സിദ്ധികളെല്ലാം നല്കും 381

ഈശന്റെ പാദം പററിയൻപോടവന്റെ കീർത്തി
വീശിക്കൊണ്ടതിൽ തന്നെ വാഴും പുണ്യവാൻമാർക്കു
ഈശനും താനായ് വന്നു നിന്നെതിരേററു കൈക്കൊ
ണ്ടാശുതൻ നിത്യാനന്ദ പ്രാപ്തിയും തരും വേഗം 382

പൊൻവർണ്ണനാം ശിവന്റെ ലോകം പ്രാപിക്കുംകാലം
പൂർണ്ണകുംഭങ്ങളോടെയെതിരേററു ദേവൻമാരും
പൊംന്നാത്തു പോരേററണ്ടുന്നൊരി പ്രാണായാമിയെത്താൻ—
നന്ദിച്ചവന്നെ സ്വീകരിച്ചു സൽക്കരിച്ചീടും. 383

ശിവലോകം പ്രാപിക്കുന്ന കാലത്തു ദേവൻമാർ ദിക്—
പാലകൻമാരായ്ത്തീർന്നിട്ടാരാണിതാരാണെന്നു
തേടവെ ശിവനാണെന്നു മററുള്ളോർ പറഞ്ഞുകേ—
ട്ടോടിവന്നിവനെയാരും കൈകൂപ്പിവണങ്ങീടും 384

സൻമാർഗ്ഗമന്വേഷിച്ചു കാലന്റെ വഴിയടച്ചു
വിൺമാർഗ്ഗത്തിങ്കൽ നിൽക്കും ബ്രഹ്മാദികൾക്കൊ
പ്പാകും
ധ്യാനമാർഗ്ഗത്തിലിരിക്കുന്നവൻ പാൽക്കടലിൽ
ആനന്ദ നിദ്രകൊള്ളും ദേവനും ലോകമേഴും
സൃഷ്ടിക്കും ബ്രഹ്മാവിന്നും സംഹരിക്കുന്നവനും
മററുള്ള ദേവൻമാർക്കു മാധാരമായി നിൽക്കും 385

കാര്യമാമുപാധിയെയൊഴിച്ചു കാരണങ്ങ-
ളേഴിനു മൊത്തു നീണ്ടു നിൽക്കുമേ ചന്തമായി
കാരണമായ മായയും കെടാൻ തപസ്സിനാൽ
പരനോടു ചേർന്നീടും സമാധിതൻ ഫലമിതത്രേ 386

## 11 അഷ്ടാംഗയോഗസിദ്ധി

### (1 പരകായപ്രവേശം)

എട്ടു ദിക്കും പണിഞ്ഞു പരനെക്കൈത്തൊഴുതു
നിശ്ചയബുദ്ധിയോടേ സ്വസ്വരൂപത്തെത്തേടി
തന്നുടെ സിദ്ധിവൈഭവങ്ങളെസ്സമമായി–
ട്ടെങ്ങുമേ പ്രതിഷ്ഠിച്ചു പോകാമീഭൂലോകത്തിൽ 381

മതിതന്നിൽ പന്ത്രണ്ടായൊതുങ്ങുന്നവൻ കലക
ളവയിൽ നാലെണ്ണം പോയി മററുള്ളൊരെട്ടിനാലും
പന്ത്രണ്ടുകൊല്ലക്കാലം നിഷ്ഠയോടിരുന്നാകിൽ
പന്ത്രണ്ടായ് പിരിയുന്ന സിദ്ധികളായിത്തീരും 38

അന്തർമുഖനായ്യോഗനിഷ്ഠയിലേഴുകൊല്ലം
ചന്തമായിരുന്നെന്നാൽ ചണ്ഡവായുവെക്കാളും
വേഗത്തിലെങ്ങും സഞ്ചരിച്ചീടാം ജരാനര
മായുമൊൻപതിൽ ജീവൻമുക്തനായ്ഭവിച്ചീടും 38

പത്താംകൊല്ലത്തിൽ ധ്യാനമൂർത്തിയും പൂർണ്ണമായി
സിദ്ധമായീടും ശിവദീക്ഷയും ശിവനെപ്പോലെ
സിദ്ധികളെട്ടും പതിനൊന്നിലുണ്ടാം പന്ത്രണ്ടിൽ
വായുവിന്നൊപ്പമെങ്ങും താനേനിറഞ്ഞിരിക്കും 39

അണിമയും മഹിമാ, ഗരിമാ, നാലാമത്തേതുരയ്ക്കാം
ലഘിമയും പരകായപ്രാപ്തി, പ്രാകാമ്യം താനും
ഈശത്വം പിൻവശിത്വമെന്നെട്ടു സിദ്ധിയുംകേൾ
ആശിച്ചപോലെയാർക്കും സംഭവിക്കുന്നു ഭംഗ്യാ 39

വായുവേഗം നിമിത്തം സൂക്ഷ്മരൂപേണ നാനാ
ജീവരാശിയെത്താങ്ങി നിന്നാലുമൂനമെന്യേ
എല്ലായിടത്തുമേതു ജീവനിലും വ്യാപിച്ച
തൻമയും മുക്തിയെയ്ക്കാത്ത മാർഗ്ഗമെന്നറിഞ്ഞീടൂ 39

വന്നൊരു വ്വനാഴിക മുന്നൂററിയറുപതും കേരം
വാൻമുതലുളെളാരഞ്ചു ഭൂതങ്ങളായിത്തീരും
ചിന്തചെയ്തീടുന്തോറും മൺമുതൽ തോന്നിനിൽക്കും
ഭൂതങ്ങരം മററുമെല്ലാമീവിധം തന്നെ തോന്നും 393

മുക്തിക്കു പാത്രമായും മൗനഭക്തൻമാർക്കുള്ളിൽ
ചിന്തയും തിരിഞ്ഞുവന്നു ശിവമയമായ് ഭവിക്കും
ഇന്ദ്രിയം തീണ്ടാതിരുന്നീടുകിൽ ശുഭ മാവും
ചിത്തംബരത്തിൽ നിന്നു നൃത്തവും നടത്തീടാം 394

ഒൻപതു വായുവും ചേർന്നൊന്നെന്നായിരുന്നാലും
ഒൻപതിൽ മുഖ്യൻ തൻെറ നാമം ധനജ്ഞയൻ കേരം
ഒൻപതിനോടും തുല്യമായിവൻ ചേർന്നിരുന്നാ–
ലൻപോടു ചേർന്നിരിക്കും ദേഹദേഹികളൊന്നായ് 395

ചേർന്നിരുന്നീടുമൊൻ പതിങ്കലും ധനജ്ഞയൻ
ചേർന്നിരുന്നൂററിയിരുപത്തിനാലിലും വാഴും.
ചേർന്നവൻ ഭോഗത്തോടിരുന്നില്ലയെന്നും വന്നാൽ
ചോർന്നുപോയിടും ജീവനുടലിങ്കൽ നിന്നും വേഗം 396

വീങ്ങിടും ശിരസ്സിങ്കൽ കഴലകരം കൂട്ടമായി
വീങ്ങിടും പരുക്കളും വ്യാധിയും പലതായി
വീങ്ങിടും വാതത്തോടു കൂനും മുടന്തലും മേൽ
പൊങ്ങും മററുള്ള രോഗമൊക്കെയും, കണ്ണിൽ കാണാം 397

നാഡിയിൽകൂടെ പൊങ്ങും ശബ്ദത്തെക്കണ്ണൊളിയി–
ലാടുന്ന വണ്ണം കാണാം ഹൃദയത്തിൽ തുടിപ്പായി
ഈശനും വിഷ്ണുവും ബ്രഹ്മാവുമീ ശബ്ദത്തെത്താൻ
മോശം വരാതെ ബോധിച്ചീടുന്നതെല്ലാനാളും 398

ഒൻപതുവാതിലുളേളാരീശരീരത്തിനുള്ളി–
ലൊൻപതുനാടിയുണ്ടെല്ലാത്തിലും കാമം ചൊല്ലും
ഒൻപതുമൊത്തടക്കീടുന്ന വല്ലഭൻമാർക്ക്
ഒൻപതല്ലനവധികാഴ്ചകളുണ്ടായിടും 399

മൂലാഗ്നിയ്ക്കധോഭാഗേ നടുനാടിയെച്ചെലുത്തി
വലംനാടിശ്വാസത്തിന്നെയിടം നാടിമാർഗ്ഗം മാററി
ലോകങ്ങളേഴിനേയും താൻ വഹിച്ചീടാനാവും
യോഗത്തെപ്പൂണ്ട തേജസ്സെങ്ങും വരുത്തുവാനും 40

വലയിൽ കുരുങ്ങിനില്ക്കും മീനിനെപ്പോലെയും തൻ
ചലനം വെടിഞ്ഞു നില്ക്കും ശ്രാസിൻമുന യ്ക്കുമൊപ്പായ്
സമനിലയാക്കി പ്രാണവായുവെച്ചെയ്തുവച്ചാൽ
ഫലമായ്വരുതനിക്കുമന്യർക്കുമൊന്നുപോലെ 40

ഓടിച്ചെന്നങ്ങു വസ്തുവിനെക്കണ്ടോർ സുഷുമ്നാ
നാടിയ്ക്കകത്ത് നാദത്തിനെച്ചെറുത്തുണർത്തും
തേടിച്ചെന്നങ്ങുപായും തേനുണ്ണു ശരീരത്തിൽ
ചാടും ശത്രുക്കളെത്തൻ കൂടോടെ യടക്കിടും 40

ബന്ധത്തിൽ പെട്ടൊരമ്പ്ജ നാളമൊക്കും സുഷുമ്നാ
ശ്വാസത്തിലരുളോടു നവശക്തിച്ചേർന്നിരിക്കും
പൊങ്ങും പ്രതാപത്തോടു ചെല്ലേണം ഭ്രൂമധ്യത്തി
ലങ്ങന്തമററാനന്ദത്തേനുണ്ടിരിക്കാമാർക്കും 40

ഇടനാടി പിംഗലയ്ക്കും മദ്ധ്യത്തടങ്ങും വായു
തടസ്സമായവിടെക്കണ്ട ദോഷങ്ങളാറും വേഗം
ഭ്രൂമദ്ധ്യത്തിങ്കൽ തോന്നും പൂനിലാവൊളിക്കുള്ളിൽ
ധാമമായ് തങ്ങും മിന്നൽകൊടിയ്ക്കുള്ളൊടുങ്ങി
നിൻക്കും 40

ഒടുങ്ങിയൊരുങ്ങി, യുണർന്നങ്ങിരുന്നീടിൽ
മടങ്ങിയടങ്ങീടും വായുവുമതിനുള്ളിൽ
മടങ്ങിയടങ്ങീടും ജീവകോടികൾക്കുള്ളിൽ
നടനം ചെയ്യുന്ന കള്ളക്കൂത്താടിയെത്തൊഴുന്നേൻ 40

നാടിയ്ക്കകത്തു കേൾക്കും നാദസ്വരത്തിലൂടേ
തേടിപ്പോയ് പരാശക്തീയെക്കണ്ടുകൈവരിച്ച്
ഉടലോടു നിന്നൊരഞ്ചു ശാസ്ത്രങ്ങളേയുംവെന്നാ-
ലുടലും പ്രശോഭിച്ചിടും മണിദീപരശ്മിപോലെ 406

അണിമാദിസിദ്ധികളെപ്പററിപ്പറഞ്ഞുവെന്നാ—
ലണുവിനുമണുവായ് നിന്നെല്ലാത്തിലും മഹത്തായും
പുകപോലെ സൂക്ഷ്മമായു മെങ്ങും നിറഞ്ഞതായു
മണിമാദിയെട്ടെന്നായിട്ടെങ്ങും നിറിഞ്ഞിരിപ്പു 407

സിദ്ധികളെട്ടുമേകുമഷ്ടാംഗയോഗമെല്ലാം
എത്താതെ നിൽക്കും പ്രാണനെച്ചെന്നടക്കിനിർത്തി
അർക്കമണ്ഡലേ മൂലത്തീയ് നടുനാടിമാർഗ്ഗം
ചേർക്കിൽ ഭ്രൂമദ്ധ്യം തൃകുമമൃതിനെ യുണ്ടുപോരാം 408

---

## 2 അണിമ (അണുത്വം)

സിദ്ധികളെട്ടിനാലു മീശനെ പ്രാപിച്ചീടാ–
നൊത്തൊരു സത്തമൻമാർ പരലോകം ചേർന്നതിനാൽ
ഇഷ്ടപ്പെടും ശിവത്തിലൊടുങ്ങി ശിവദർശനം
സ്പഷ്ടം ലഭിപ്പോരെട്ടും സാധിച്ച സിദ്ധൻമാരാം. 409

മുകളിലോട്ടോടും മതി, ഭാനുമാനേയുംമാററി
മേൽ നിന്നു കീഴിലോട്ടും കീഴ്നിന്നു മുകളിലോട്ടും
ശ്വാസങ്ങൾ രണ്ടിനേയും ഭേദിപ്പിച്ചീടിലോകേശ
കായത്തിനുക്കം കൂടി നന്നായ്‌വിളങ്ങിനിൽക്കും 410

അർക്കനിൽ പോയീടാതെ യോഗത്തിനാൽ പീയൂഷം
തക്കമായ് തന്നിൽ താനടക്കിയാലണിമാദി
ഒക്കുമൊരാണ്ടിനുള്ളിൽ ദേഹവും മെലിഞ്ഞത്രെ
പഞ്ഞിയെക്കാളും മൃദുവായ്ത്തീരു മറിഞ്ഞീടു 411

---

## 3 ലഘിമ (ലഘുത്വം)

ആദിമൂലാധാരത്തിൽ നിന്നുമേലേറും തോറും
വേദ്യമാം തിരുവരുളോരോരോ നിലയിലും കേൾ
അഞ്ചാണ്ടിലഭ്യസിച്ചാൽ കൈവരുന്നാർക്കുമേ താൻ
സഞ്ചരിക്കും ലഘുത്വം, ദേഹവും കാററുപോലാം 412

ശൂന്യസ്വരൂപിയായി പൂർണ്ണനാം പരമശിവനെ
തന്നുള്ളിൽ കണ്ടശേഷം താനൊളിയായ്ത്തഴയ്ക്കും
പാലൊളിയായ് പരന്നു വ്യാപിച്ചു നിന്നോരതു
മേലൊളിയായ ഖണ്ഡജ്യോതിയെന്നായി നിൽക്കും 413

---

## 4 മഹിമാ

മെയ്പൊരുളാകും പരാശക്തിതന്നോടു കൂടി
തൽപൊരുളാകും തത്ത്വമോടൊത്തും ചേർന്നുനിൽക്കെ
കരതലാമലകം പോലെ ലഭ്യമോരണ്ടിനുള്ളിൽ
പൊരുളൊന്നതത്രേ മഹിമാവെന്നു ചൊല്ലാനാവും 414

ഇന്നഖണ്ഡപ്രകാശത്തെക്കണ്ടേതിൽ പിന്നെ
മൂന്നു കാലങ്ങളും പിൻനീങ്ങുന്നതില്ല തെല്ലും
ഭാവിയൊന്നും വരാതെ അങ്ങനെതന്നെ നിൽക്കും
ഈ നിന്ന കാലമെല്ലാം തൻവഴിയ്ക്കൊത്തു നിൽക്കും 415

തൻമൂലമായ്വന്നുദിച്ചൊരുജ്ഞാനവും
തൻമൂലമായ്വന്നുദിച്ചൊരുലോകവും
തൻമൂലമായ്വന്നുചേർന്നൊരർത്ഥങ്ങളും
തൻമൂലമാമരുളൊക്കെയുമൊന്നുതാൻ 416

## 5 പ്രാപ്തി

വീർത്തെഴും തത്വസ്വരൂപിണിയോടൊത്തു
കത്തുന്നു പഞ്ചഭൂതപ്പടയൊക്കെയും
ഇക്കാഴ്ച തന്നിലൊരാണ്ടിരുന്നീടുകി—
ലോർക്ക വെളിപ്പെടും തൻനിജ പ്രാപ്തിയും 417

---

## 6 ഗരിമ

പ്രത്യക്ഷമായ്‌വരുന്ന മിന്നൊളികണ്ടശേഷം
എത്രയും വിശാലമാം പൃഥ്വിപ്പരപ്പുകാണാം
വർത്തമാനത്തിൻ കാലം മാത്രമേ നിലനിൽക്കൂ
പോയകാലങ്ങളൊന്നും പോയിത്തീരുന്നുമില്ല 418

പോകുവാനില്ലയൊന്നും വന്നീടുവാനുമില്ല
ചാകുന്നു വെന്നില്ലൊന്നും വളരുന്നുവെന്നുമില്ല
താമസമായൊന്നുമില്ല തന്നുള്ളിൽ പ്രകാശിക്കും
ജ്യോതിയാണെന്നുമില്ല സത്യത്തെയറിഞ്ഞോർക്ക് 419

താനറിഞ്ഞോരു ശക്തി തന്നുള്ളിലമയുമെങ്കിൽ
താനേയൊഴിഞ്ഞു ഭൂതപ്പടകളഞ്ചും മാറീടും
പ്രാപിച്ചതിന്നൊടൊത്തൊരാണ്ടു നീണ്ടിരുന്നീടിൽ
പ്രാപിക്കുമൈക്യം ബൃഹത്തായ് പരാശക്തിയോടേ 420

---

## 7 പ്രാകാമ്യം

ഹൃദ്യമാം ശിവവെളിച്ചം കണ്ടുകൊള്ളുന്നവർക്ക്
പണ്ടേയിതാപ്രഭാതവെട്ടമാണെന്നുള്ളോർക്കും
പുത്തനായ് ജ്യോതിസ്സൊന്നുണ്ടായതായറിയുന്നില്ല
പണ്ടേതന്നുള്ളിലാദി ദീപമുണ്ടെന്നും കാണാം 421

---

## 8 ഈശത്വം

കണ്ടസദാശിവനായകി തന്നോടു
കണ്ടിടാം പഞ്ചഭൂതപ്പടയൊക്കെയും
കൊണ്ടവയോരാണ്ടുകൂടിയിരുന്നിടിൽ
ഉണ്ടായ്‌വരും തന്നിലീശത്വമാർക്കുമേ 422

താനങ്ങു ചന്ദ്രന്റെ പാലൊളിയായിടും
താനങ്ങു ചന്ദ്രന്റെ ശീതവുമായിടും
താനങ്ങു ചന്ദ്രന്റെ രശ്മികളായിടും
താനങ്ങു ചന്ദ്രസ്വരൂപമേയായിടും 423

താൻ സൃഷ്ടി ചെയ്യുവാൻ വല്ലഭനായ്‌വരും
താനഖിലത്തെയും കാത്തവനായ്‌വരും
താനഖിലത്തെ ഹരിച്ചവനെന്നുമാം
താനഖിലത്തിനും സർവ്വവുമെന്നുമാം 424

# 9 വശിത്വം

സത്യവസ്തുവായ് നിൽപ്പതേതൊന്നാണെന്നു കേട്ടാൽ
നിത്യവസ്തുവായ്ത്തീർന്ന വശിത്വമൊന്നുമാത്രം
ഒത്തെല്ലാ ജീവികളിലു മൂടുരുവേ ചേർന്നുനിന്നി–
ട്ടത്ര തൽസ്വരൂപത്തിൻ ബോധത്തെച്ചൂണ്ടിനിൽക്കും 425

സത്യം ശിവസ്വരൂപം തന്നിൽ തഴച്ചകാലം
പ്രത്യക്ഷമായതിനെത്തൻമെയ്യിൽ കണ്ടുവെന്നാൽ
പൊൻമയമായ് വിളങ്ങും മിന്ദ്രിയങ്ങളുമായ്മായും
നന്മയായ് ജ്യോതിസ്വരൂപം സ്വയം പ്രകാശിക്കും 426

തൽപതിതന്നരൂപം പ്രകാശത്തെക്കണ്ട പിന്നെ
തൽപരാശക്തിയെത്താനെപ്പോഴും പററിനിൽക്കും
മേൽഭുവനങ്ങളെത്തന്നുള്ളിൽ കണ്ടൊടുക്കീട്ട്
താൻപ്രകീർത്തിച്ചു നിന്നപേരൊളി കണ്ടുനിൽക്കും 427

വായുവിനോടു ജീവൻചേരും വിധത്തെച്ചൊന്നാൽ
വായുവോ പരാശക്തി തന്നുടലത്രേയോർത്താൽ
വായുവുമൊന്നുപോലെ വ്യാപിച്ചടങ്ങിനിൽക്കും
നാടികളഞ്ഞൂറിങ്കലും പതിമൂന്നിൽതാനും 428

ഇരുനിധിയാം ശിവൻെറ സന്നിധി തന്നിലൊന്നും
ഇരുവിധമായി വായുചെന്നടുങ്ങീടുമോർക്കു.
ഇരുന്നൂററിമുപ്പത്തിമൂന്നിടങ്ങളിലും ചുററി
ത്തിരിയുന്നൊടുക്കം വായ വക്ഷരമഞ്ചായ്ത്തീരും 429

ആധാര മാറിലും പോയ് വായുചെന്നമത്തീടി
ലന്തർമുഖത്വം സംഭവിച്ചിടും നിശ്ചയം താൻ
ശ്വാസമേഴിങ്കലും വച്ചടക്കിയെട്ടിലേററാൽ
നിശ്ചയം കൈവരുന്ന ശക്തികളൊൻപതുംമേൽ 430

ചന്ദ്രസൂര്യൻമാരേയും തൽപരനേയും തന്നിൽ
താനെന്നുറച്ചിരിക്കും ദേഹത്തിനുള്ളിൽ കണ്ട്
താൻതന്നെയെല്ലാമെന്നുകാണും സമാധിതന്നിൽ
താനണഞ്ഞമഞ്ഞിരിക്കുന്നിതു യോഗിയോർക്കു 431

അലകടൽച്ചൂഴും ലോകമൊക്കെയും കാലുനൊന്തു
പലകാലം ചുററിയാലും ഫലമില്ലതെല്ലുപോലും
സ്നേഹസ്വരൂപനാകുമീശനെക്കാണാൻ ഭക്ത
ദാസനാമവൻ വാഴും ദിക്കിനെയറിയുന്നില്ല. 432

ആധാരമാറും കാണും മാനസയോഗം പൂണ്ടു
തൻപരയോടു മേലേ മേവുന്ന പരനെച്ചേർന്ന്
ശോഭിക്കും പതിനാറുകലകളും പൂർണ്ണമായാൽ
മാനസം താനൊടുങ്ങിയാനന്ദയോഗമുണ്ടാം 433

ആശകൈവിട്ടു ഭാര്യാപുത്രാദി മാഞ്ഞു വിദ്യാ
കോശത്തോടൊത്തിരുന്നു ജ്ഞാനം പ്രകാശമായി
ഈ ശോഹം" നിരന്തരമുരുവിട്ടു യോഗസിദ്ധി
ശാസനാ ശ്രവണാദിയേററുള്ളം ചലിക്കാതാം 434

തന്നെത്താൻ കെട്ടിടുന്നോനഴിഞ്ഞങ്ങും താനായ് നിൽക്കും
തേനൊഴുകും താമരയ്ക്കുറം പരാപരത്തേയും നാട്ടും
ഉച്ചിദ്വാരത്തിലിന്ദ്രിയങ്ങളെയുള്ളടക്കി
വച്ചുകൊണ്ടിരിപ്പോർക്കു കാലനൊന്നില്ല പാർത്താൽ 435

---

## 10 കലാനില

പോററീടുകന്തഃകരണങ്ങൾ നാലിന്നെയും മേൽ
പോററണം കലകളായീടും പതിനാറിനേയും
പോററണം പ്രാണവായുവിന്നെയു മെന്നാൽ ശിവൻ
കാൽ തളിർ തന്നിലേകതാനതയോടിരിക്കും 436

ജീവിച്ചിരിക്കും കാലമേതു മൊന്നറിയുന്നില്ല
മേൽവരും കാലത്തിന്റെ ക്ഷേമത്തെയന്വേഷിച്ചു
ഇപ്പോൾ വിടുന്ന ശ്വാസം ജ്യോതിയെപ്പെറും മട്ടിൽ
തർക്കം വെടിഞ്ഞു നിന്നോൻ സാധകനായിത്തീരും 437

തത്വങ്ങളാമുപാധിയ്ക്കുള്ളിൽ സ്വയംഭൂവായി
സത്യത്തിൽ കുടിയിരിക്കുന്നുണ്ടുകേൾ പരാശക്തി
വാനോർ കടഞ്ഞെടുത്തോരവളെച്ചിന്തിയ്ക്കിലവളും
തേൻമഴ പെയ്തിടും ശിവാലയമായിത്തീരും 438

---

## 11 കായസിദ്ധിഉപായം

ദേഹം നശിക്കുമെങ്കിൽ ദേഹിയും നശിച്ചീടും
മോഹിച്ചോരാത്മജ്ഞാനം ദൃഢമായ്‌വരാനുമൊക്കാ
ദേഹത്തെ രക്ഷിച്ചീടും പഞ്ചാക്ഷരങ്ങളാലെ
ദേഹത്തെക്കാത്താലതേ ജീവനെക്കാത്തതാകും 439

ദേഹം മാലിന്യമെന്നിരുന്നു ഞാൻമുന്ന മിപ്പോൾ
ദേഹത്തിനുള്ളിൽ തന്നെ പൊരുളിനെക്കണ്ടുമുട്ടി
ദേഹത്തിലുത്തമന്റെ ക്ഷേത്രത്തിനെപ്പണിഞ്ഞേൻ
ദേഹത്തെയിങ്ങു ഞാനും പേണിക്കൊണ്ടിരുന്നീടും 440

ശ്വാസത്തെയുള്ളിലേററിവിട്ടിടും ക്രമംമന്ത്രം
പോലായ് ഭവിക്കിൽ ദേഹം പൊന്നൊളിയെപ്പരത്തും
മാലിന്യമകന്നീടും ഹൃദയം വികാസിക്കു-
മാനന്ദം കാട്ടിനിൽക്കുമഞ്ജനം പോലെയാവും 441

സത്യത്തെക്കാട്ടുമമ്പാലെയഞ്ജനം, ദേഹത്തിനെ
ശുദ്ധിചെയ്തീടും ശ്വാസം പ്രാണായാമത്തിൽ കൂടി
കാലത്തു ചെയ്താൽ പിത്തം മാറീടു മുച്ചയായാൽ
വാതം ശമിക്കും വൈകീട്ടാകിലോ കഫം മാറും 442

മർമ്മടങ്ങായിപ്പന്ത്രണ്ടംഗുലം നീളമാടും
യന്ത്രപ്പാമ്പായ പ്രാണനെത്തന്നിൽ നിബന്ധിച്ച്
മുട്ടുകരം രണ്ടാമിട പിംഗലയേയും നന്നായ്
കെട്ടി, നൂന്നിരുന്നാലോ ദേഹവ്യമഴിഞ്ഞീടാ 443

അറുപതും നൂറും മാത്ര വലമിടം മൂക്കിൽകൂടി
ശ്വാസം ശ്വസിച്ചിരുത്തിച്ചെയ്തിട്ടു പിന്നതിനെ
നടുനാടി മാർഗ്ഗം മേളിലോട്ടത്ര പായിച്ചീടിൽ
തടയററു വാണിരിക്കാമറുപതും നൂറും വർഷം 444

ശക്തിയാം കാമക്ഷേത്രേ വലം മൂക്കിൽ കൂടി ശ്വാസം
നിർത്തിയാൽ ഭ്രൂമധ്യത്തിൽ പാവെളിനാദം കേൾക്കാം
തിത്തിത്ത താളത്തോടെ ശിവനും വെളിപ്പെടും
സത്യമെൻ നന്ദിയാണെ ചൊന്നതു സത്യമല്ലോ 445

ബിന്ദുവാം തൂമായയിൽ തോന്നുവോരകരം ജകരം
രണ്ടുമാ മജപാമന്ത്രം നന്നായ് നിനച്ചുരയ്ക്കൂ
ഈ മന്ത്രമാവർത്തിച്ചു പിന്നീടു മുരയ്ക്കിലോ
ധർമ്മമാണതിൽ മാർഗ്ഗം നല്ലപോൽ ധരിച്ചീടൂ 446

മൂലാധാരത്തിൽ നിന്നും കുണ്ഡലീ ശക്തിതന്നെ
ചാലേയുണർത്തിവിട്ടു, മേലോട്ടുയർത്തിവിട്ടാൽ
വണ്ടുകളുണ്ണും തേൻപൂ ചാർത്തുന്ന സുന്ദരിക്കും
കണ്ടാൽ കൊതിക്കുവാനാം പൊന്നൊളിദേഹമുണ്ടാം 447

സംഗം കുറഞ്ഞിരുന്നാൽ ദേഹം നിലച്ചിരിക്കും
ദേഹം കുറഞ്ഞിരുന്നാൽ ജീവൻ നിലച്ചിരിക്കും
ഊണോകുറഞ്ഞിരുന്നാൽ ഗുണമൊട്ടനേകമുണ്ടാം
കണ്ഠം കറുത്തിരിക്കും ശിവനാപ്പമായിത്തീരും 448

പൊക്കിളിൻ നേരേ നില്കും പ്രാണനെയുച്ചിയിൻമേൽ
ചിന്തിച്ചുണർത്തി ശിവമന്ത്രത്തിനാലമർത്തി
ചിന്തിച്ചപാനനെ പ്പിന്നീടങ്ങുണർത്തിയെന്നാൽ
ചന്തമായ് താനും ശിവനായീടുമെന്നു ഞായം 449

മലബന്ധമെന്നുമുള്ള ഗുദത്തിനിരുവിരലുമോളിൽ
ലിംഗത്തിനും കീഴായിട്ടുള്ളൊരിടത്തെയല്ലോ
നാഥൻ വാണീടും മുഖ്യസ്ഥാനമാണെന്നുറച്ച്
മൗനോപദേശം കേട്ട്യകാണേണ്ടതത്രേ സത്യം 450

മുമ്പൊക്കെ ദേഹം വെറും മണ്ണെന്നു നണ്ണി വന്നേൻ
പിമ്പതും പൊരുളാണെന്നു നേരേ ഞാൻ കണ്ടറിഞ്ഞു
അമ്പലമാമിദ്ദേഹത്തിങ്കലേ വസിച്ചീടു–
ന്നിമ്പസ്വരൂപൻ ബ്രഹ്മം, കണ്ണാണെനിക്കീ ദേഹം 451

വായുവെ മാറിമാറി നാടിരണ്ടിലുംകൂടി
ആയപോൽ ശ്വസിച്ചുള്ളിൽ വച്ചിട്ടു നിശ്വസിച്ചാൽ
നാടികളെല്ലാം ശുദ്ധമാകുമീമട്ടിലുള്ള–
ത്താമരതന്നെ ശുദ്ധവായുവാൽ നിറയ്ക്കേണം 452

നാടികളെഴുപത്തീരായിരത്തിലും വായു
ഓടിക്കറങ്ങുമാറു ചെയ്യുവാനറിയുന്നോർക്ക്
ദുഃഖമററാനന്ദത്തിൽ ച്ചേർന്നിരിപ്പോരു ദേഹ–
മഞ്ജനം പോലെകാട്ടും സത്യസ്വരൂപത്തിന്നെ 453

---

## 12 കാലചക്രം

ചന്ദ്രമണ്ഡലേകാണും മേരുവിൽ വിളങ്ങീടും
നാടികളഞ്ചും കൂടും സ്ഥാനത്തിനപ്പുറത്ത്
ദ്വാദശാന്താകാശത്തിൽ പരമന്റെ യരുളിനേയും
അതിനപ്പുറം പരത്തിൻ പ്രതിഭയു മാരായുന്നോൻ 454

ഇന്ദ്രിയജ്ഞാന മഞ്ചും തിരിച്ചറിവും ചേർത്താറും
ചൂഴ്ന്നറിവേഴും പഠിച്ചെട്ടും കേട്ടോൻപതും കേറം
സഹജമാം പത്തു മായോരറിവു പിൻപലതുമായി
കാലത്തെ വ്യർത്ഥമാക്കിത്തീർക്കുന്നു മർത്ത്യരെല്ലാം 455

മാനസം കൊണ്ടാരാഞ്ഞിട്ടാത്മ തത്വങ്ങളിരു
പത്തഞ്ചും പന്ത്രണ്ടംഗുല പ്രാണനാലറിഞ്ഞു
ഹൃദയത്തിനുള്ളിൽ ചേർത്തു ശിവനെ ധ്യാനിച്ചിരുന്നാൽ
ലഭ്യമാ മാറാധാര ദർശനം നാലുമട്ടിൽ 456

ഈ രഹസ്യത്തെത്തെല്ലും മൂഢൻമാരറിയുന്നില്ല
ബുദ്ധിയുള്ളോരടുത്തിരിക്കുന്ന വിളക്കിനെ
ചൂണ്ടി പ്രകാശം കൂട്ടി വിഘ്നങ്ങളെക്കടന്നീ—
ലോകത്തു നാശത്തോടു ചേരാതിരുന്നീടുന്നു 457

ഭ്രൂമധ്യം തോന്നും ഗ്രന്ഥി മൂന്നും ശിരസ്സിലുള്ള
അർക്കേന്ദു വഹ്നിയെന്നീ മൂന്നിനും നേരേ നിന്നാൽ
ചിത്രംപോലനങ്ങാത്തോരുൻമനീ ശക്തിക്കുള്ളൊ—
രുത്തമ ഗുണം നമുക്കുണ്ടായ് വരും ക്രമേണ 458

ഉടലോടുകൂടിനെടുനാൾ വാഴേണമെന്നോരാകിൽ
നടമാടും ശ്വാസത്തിന്നെ മന്ദം നിയന്ത്രിക്കേണം
ഈ വിധം പരിശ്രമിക്കാതിരുന്നാകിലാരും
മുൻവിധം മരിക്കേണ്ട കാലത്തുടൻ മരിക്കും. 459

---

ദേഹം നിലച്ചിരിക്കാനാഗ്രഹിപ്പോൾ ശരിക്കാ–
മൂലാഗ്നി തന്നിലേ ശ്വാസത്തിനെ നിർത്തീടേണം
നശ്വരമാം ലോകത്തു ദേഹം നിലച്ചിരിക്കാൻ
മൂലാഗ്നികത്തീടേണം തീപോലിടിഞ്ഞിലിൻമേൽ 460

ചിത്രമൊത്തനങ്ങാതിരിക്കും ബോധത്തെക്കൊണ്ടു
ജൻമമുണ്ടാക്കാൻ ചാവും ദേഹത്തിൻ ലാഭം നോക്കൂ
അർക്കേന്ദു വഹ്നിയോടും ബന്ധിച്ചപ്പുരവെളിയാം
സഹസ്രദള പത്മം നിൽക്കും നടുനാഡിത്തണ്ടുതൻമേൽ 461

നടുനാടിതന്നിൽ കൂടി ശ്വാസത്തിനെപ്പിടിച്ചു
നടുബ്രഹ്മരന്ധ്ര മാർഗ്ഗം ഉച്ചിദ്വാരത്തിൽ നിർത്തി
അന്തർമ്മുഖത്വ മാർന്നോർക്കായ് മണ്ഡലങ്ങൾ മൂന്നും
ചന്തത്തിലൊന്നായ്ത്തീർന്നിരിക്കാമെന്നറിഞ്ഞീടു 462

ഇന്നില കൈവന്നോരേ സ്വസ്വരൂപത്തിൻ ജ്ഞാനം
നന്നായറിഞ്ഞോരാകുമെന്നും നീയറിഞ്ഞീടൂ
അന്യരിസ്ഥൂല ദേഹത്തോടൊത്തഴിഞ്ഞൊഴിഞ്ഞീ–
ടുന്നവരായും തീരുമെന്നുമിങ്ങറിഞ്ഞീടു 463

നാഥനോ ലിംഗത്തിങ്കൽ പലഗുണം കൊണ്ടോനാകും
ശാസ്ത്രങ്ങൾക്കെല്ലാം താനാണാധാരമെന്നിരിപ്പോൻ
തിരുവരുളാം ജ്ഞാനത്തിങ്കൽ ബോധമാമനുഭൂതി–
യറിവിനു മറിവെന്നൊയെങ്ങും വ്യാപിച്ചു
നിൽക്കും 464

നോക്കുവാനറിയുന്നോർക്കു യമനില്ലകേടുമില്ല
നോക്കുവാനറിയുമെന്നോൻ നരപതിയായിനിൽക്കും
തേടുവാനറിയുമെന്നോർകണ്ടതിനെയറിഞ്ഞീടും
ചേരുവാനറിയുമെന്നോർ ചേർന്നുനിന്നീടുമിതിനെ 465

പൊരുളിതിൽ അകാരഉകാരങ്ങൾ രണ്ടും ചേരും
തരമായിതേറിത്തൻെറ ചിന്തയിൽ പുലർന്നിടും
കുഴൽവഴിസഞ്ചരിച്ചുപോരും മകാരമോതാ
മാധാരമാറും മാഞ്ഞോരീശനുമായിത്തീരും 466

ഈശന്റെ യാസ്ഥാനത്തെയാരുമീങ്ങറിയുന്നീല
ഈശന്റെ യാസ്ഥാനത്തെയാരാഞ്ഞുനോക്കുന്നില്ല,
ഈശ്വരൻ നാശമെന്യേ വാണീടുമുള്ളിലെന്നും
ഈശനെക്കണ്ടാൽ പെട്ടെന്നവനിവനായിത്തീരും 467

അവനിവനാകും വഴിചെറററിയുന്നോരില്ല,
അവനിവനാകും മാർഗ്ഗമെന്തെന്നുഞാനുരയ്ക്കാം
അവനിവരിതി ശബ്ദമൊളിയിലും ചേർന്നതിലു-
ന്നവനിവവട്ടം ചേർന്നൊന്നായി സഞ്ചരിക്കും 468

നിന്നുള്ളിലുണ്ടവസ്ഥയേഴുമെന്നിരുന്നാലും
നിന്നുള്ളിൽ നാഥൻ വാഴും സ്ഥാനമൊന്നറിയുന്നീല
അവനെക്കാണാൻ തകുന്നമാർഗ്ഗമൊട്ടറിയുന്നീല
അരുളോടു ചേരുകിൽതാനവനെക്കാണായ്‌വരുംകേൾ 469

## 13 ആയുർബലം

വായുവിൻ ശബ്ദം നല്ലൊരളവൊത്തുച്ചിക്കുമീതെ
നേരേ നിന്നെന്നു വന്നാലുത്തമനിലയതാവും
അളവിൽ കവിഞ്ഞാലാറുമാസത്തിനും മു-
മ്പളവിന്നിരട്ടിയായാൽ മരണമാമൊരുമാസത്തിൽ 470

അറിവുരുമാകുമീശൻ പ്രാണനിലും വിളങ്ങും
പ്രാണനെ നിയന്ത്രിച്ചാലങ്ങറിയാം,മീശനെത്താൻ
ഈശനോടറിവിനേയും തന്നുള്ളിലവർകാണും
ശാശ്വത പ്രാണൻ തൻ പ്രമാണത്തെ യിത്ഥംകാണാം 471

മാറിക്കൊണ്ടിരിക്കുന്ന വായുവെ നോക്കിയെന്നാൽ
തന്നിടുന്നതു നമ്മിലുറയുന്ന വീര്യത്തിന്നെ
ഭൂമിയെപ്പററിയുള്ള ബോധവും വരുമതിനാൽ
താനേജഗത്തിനേകനായകനായും തീരും 472

ഉഛ്വസിക്കുന്ന വായു വിരൽ നാലടക്കിയെന്നാൽ
നാസികാരന്ധ്രാഗ്രത്തിൻമേലടക്കും പോലാം
സഹസ്രദളപത്മബോധം താനുമുണ്ടാകും സർവ്വ
ജഗത്തിനും നാഥനായിത്തീരുമെന്നതും കേൾക്കൂ 473

ഇമ്മട്ടു പത്തു നാളായ് പ്രാണൻ ചരിച്ചുവെന്നാൽ
തന്നുള്ളിലിഷ്ടാനിഷ്ടം രണ്ടുമാണറിഞ്ഞിടാം,
പതിനഞ്ചു നാളീമട്ടിലോടിയെന്നാലോ പ്രാണ-
നറിയാം ഹിതത്തെ മാത്രം തന്നകത്തൊന്നും കാണു. 472

വാസരം നാലീമട്ടിൽ പ്രാണൻ ചരിച്ചെന്നാലോ
ശിവശക്തിയോടു നാദബിന്ദുക്കൾ നാലും തോന്നും
അഞ്ചുനാളിതുമട്ടിൽ സഞ്ചരിച്ചീടിൽ ചൊന്ന-
നാലും തെളിഞ്ഞു മുമ്പിൽ തന്നെ നിൽക്കുമ്പോൾ –
കാണാം 473

ഈരഞ്ചു ദിനം പ്രാണനീ മട്ടിരുന്നുവെന്നാൽ
ചീയോടു കാണാം ശിവശക്തി സമ്മേളനത്തെ
നേരോടിരുന്നാൽ പതിനഞ്ചു വാസരമിമ്മ-
ട്ടാലാശിവത്തിന്നെ മാത്രമേ കാണാനാവൂ 475

ഓടിയാലിരുപതു നാളിലീമട്ടിൽ പ്രാണൻ
നിലകളങ്ങാറും കാണാമിരുപത്തിയഞ്ചു നാളായ്
ഓടുകിൽ നിലകൾ മൂന്നേ കണ്ടിടാം, മിരുപത്താറെ
ന്നാകിലോ നിലകൾ രണ്ടേ കാണുവാനുണ്ടാകുന്നു. 476

ഇരുപത്തിയേഴു നാളായീവിധം സഞ്ചരിച്ചാൽ
ജ്യോതിയാംശിവമാജ്ഞാചക്രത്തിൽ തെളിഞ്ഞീടും
ഇരുപത്തിയെട്ടുനാളങ്ങോടിയാൽ ദ്വാദശാന്ത
പ്പെരുവെളിയെക്കണ്ടിടാമെന്നും നീയറിഞ്ഞീടൂ. 477

ഈ രഹസ്യത്തെത്തെല്ലും മൂഢൻമാരറിയുന്നില്ല.
ബുദ്ധിയുള്ളോരടുത്തിരിക്കുന്ന വിളക്കിനെ
ചുണ്ടിപ്രകാശം കൂട്ടി വിഘ്നങ്ങളെക്കടന്നീ-
ലോകത്തു നാശത്തോടു ചേരാതിരുന്നീടുന്നു 477

ഭ്രൂമധ്യം തോന്നും ഗ്രന്ഥി മൂന്നും ശിരസ്സിലുള്ളോ-
രർക്കേന്ദു വഹ്നി എന്നീ മൂന്നിനും നേരേ നിന്നാൽ
ചിത്രം പോലനങ്ങാതോരുൻമനീ ശക്തിക്കുള്ളൊ
രുത്തമം ഗുണം നമുക്കുണ്ടായ് വരും ക്രമേണ 478

പന്ത്രണ്ടുമാത്രനേരം വീതമായൊരുദിനത്തിൽ
പൂരകം ചെയ്തു പത്തു മാത്രയും നിറുത്തീടു
പൂരകം നാഡിമാർഗ്ഗം രേചകം ചെയ്താൽ രണ്ടും
പേരോതിടുന്നു പ്രത്യാഹാരമെന്നതിനാരും 479

ആരുമൊട്ടറിയുന്നില്ലിങ്ങുള്ളിലെഴുമഗ്നിതന്നെ
ആരുമിങ്ങറിയുന്നേയില്ലുള്ളിലെഴും വായുവേയും
ആരുമറിയുന്നതില്ലിങ്ങഴിയുമോരോവകളെപ്പിൻ
നേരിട്ടറിഞ്ഞിടുന്നോരറിവിനെ ഞാനറിഞ്ഞേൻ 480

വായുവിൽ വൃത്തിയററതിനുള്ളിലന്യം നാലു
ഭൂതങ്ങളേയും തന്നരുമക്കണ്ണിനാലേകണ്ട്
ഒന്നിനും വേറല്ലാത്ത ബ്രഹ്മത്തെയങ്ങും കാണാ-
നുന്നിയാലവൻ തൻ വിലാസങ്ങളെങ്ങുംകാണാം 481

ജീവജാലങ്ങളെ സൃഷ്ടിക്കുവാൻ പരാശക്തി
ദേവിയും കൈതിച്ചുവയ്ക്കുടലും പ്രദാനം ചെയ്ത്
മായാബന്ധം ഛേദിക്കാനാവശ്യമായും നിൽക്കും
കായബന്ധം മറന്നാൽ സത്ചിത്സ്വരൂപമോങ്ങും 482

115

## 14 വാരശരം

വെള്ളിയും തിങ്കളം, ബുധനും വാമനാസികാമാർഗം
ഞായറും ചൊവ്വാ, ശനിയും വലംമൂക്കുമാർഗമായും
വ്യാഴം നാരം ശുക്ലപക്ഷത്തിടത്തും കൃഷ്ണപക്ഷേ
പിംഗലവഴിയായുമുഛ്വാസം നടത്തീടൂ, 485

വെള്ളിയും തിങ്കളം, ബുധനും വലം മൂക്കിൽ കൂടി
യോടും
പതിവു വിട്ടിടം മൂക്കിൽകൂടി ശ്വസിച്ചുവെന്നാൽ
ദേഹത്തിന്നഴിവുണ്ടാകയില്ലെന്നുതാൻ പറഞ്ഞേൻ
നാഥനാം കൈലാസേശ നാനന്ദഭൂരിതനായി 486

ചൊവ്വയും വ്യാഴൻ, ശനിനാളുകളിൽ മുമ്പുരച്ച
ശ്വാസക്രമം ധരിച്ചോർ വലംമൂക്കുവഴി ചെലുത്തി
അന്തമററുള്ളൊരാനന്ദത്തെ ബ്ഭുജിക്കാനാവു-
മെന്നു മങ്ങവനുരച്ചാൻ കൈലാസനാഥനീശൻ 437

ആഴ്ചകളതതിനുള്ള ശ്വാസക്രമത്തെ വിട്ടു
ശ്വാസവും ശിഥിലമായാൽ മാരണം ഫലമായീടും
അതുമൊന്നു മെന്യേ ശ്വാസമോടിയാലുടൻ തന്നെ
സംഭവിച്ചീടും മൃത്യുവെന്നും നീയറിഞ്ഞീടൂ 488

യോഗികളാരായുന്ന ശിവനെയപ്പുരവെളിയിൽ
ദർശിക്കുവാനായ് ശ്വാസം പതിനാറുമാത്രവേണം
മനവുമാശിവനാൽ താനൊടുങ്ങണ്ണ,മവനാൽ തന്നെ
വർഷങ്ങളും മുഹൂർത്തമൊക്കെയും പിറക്കണം 489

## 15 വാരശൂലം

തിങ്കളും ശനിയും വാരശൂലം കിഴക്കെത്തീടും
ചൊവ്വയും ബുധനും വാരശൂലം വടക്കെത്തീടും
വെള്ളിയും ഞായറും പടിഞ്ഞാറുദിക്കിലാവും
കൊള്ളിപോൽ വാരശൂലം വന്നീടുമീവിധം കേൾ 490

വ്യാഴനാൾ തെക്കായ്‌വീടും, സഞ്ചാരം ശുഭമായീടും-
മിടതുഭാഗത്തും പിൻഭാഗത്തുമായ് സഞ്ചരിച്ചാൽ
വലതുഭാഗത്തും ശൂലം മുമ്പിലും തോന്നിയെന്നാ-
ലശുഭമായീടും കാര്യമൊക്കെയും ദോഷമാവും 491

## 16 ഖേചരിയോഗം

ഉച്ചിയിൽ കൊണ്ടുവച്ച ബിന്ദുവും താഴെവീഴാ-
തുച്ചിദ്വാരത്തെ യുണ്ണാക്കാലേതടുത്തുവച്ച്
ഭ്രൂമദ്ധ്യത്തിങ്കൽ നിർത്തി ബീജമൂലേ പോകാതെ
നടുനാടിയോടു ചേർത്തു സൂക്ഷിച്ചാൽ മൃത്യുമാറും 492

ചതുരിന്ദ്രിയങ്ങൾ കൂട്ടു മണ്ണാക്കിൻ മേൽദ്വാരത്തിൻ
വഴിയൊഴുകും സുധാപൂരം താഴോട്ടിറങ്ങീടാതെ
ഉച്ചിദ്വാരത്തെ നാക്കിൻ തുമ്പാലടച്ചു നാടീ
മദ്ധ്യത്തൊതുക്കിയാലങ്ങിരുളോടഴുക്കും മായും 493

ഇടംവലം നാടിവിട്ട് നാവിനാൽ തുളയടച്ച്
നടുനാടി തന്നിൽതങ്ങും സുധയെ നീയനുഭവിച്ചാൽ
മൃതിയെ ബ്ഭയന്നിടേണ്ട, നിദ്രയെക്കൈവെടിഞ്ഞു
സ്ഥിരമായുണർന്നിരുന്നാൽ ചിരകാല മൂഴിവാഴാം 494

നോവിനെത്തരും വൃത്തിചെയ്തിടും മാനുഷൻമാർ
നാവുമേലേ വളച്ചുതൽഫലം പ്രാപിച്ചീടിൽ
വേദങ്ങളുച്ചരിച്ചു പാഴായ്കലാശിക്കാതെ
യാദിയെത്താരും കർമ്മത്തിന്നെയന്വേഷിപ്പോരാം. 495

മതിമണ്ഡലത്തിലൂറും വഴിക്കുദിപ്പോ-
രരുളിനാൽ ജപിക്കുന്നോരജപതൻ മഹത്വത്താൽ
ഈ കലയാകും ഗംഗ പ്രവഹിക്കും നിത്യാനന്ദ-
പ്പെരുമഴ തടവെന്യേ നിത്യവും ചെയ്തുനിൽക്കും 496

ഉള്ളമാം ക്ഷേത്രത്തിങ്കൽ നിത്യവും കുടിയിരിക്കും
നല്ലവളെന്നു ചൊന്നോരമ്മയെക്കാളും പാരിൽ
രോഗത്തിനൌഷധം പോലാർത്തനു രക്ഷിതാവാം
[illegible] ദുഷ്ടർക്കെല്ലാം 497

താനിരുന്നീടും ചാററും ശക്തിതൻ കലകളോടെ
താനിങ്ങു ശക്തിയെന്ന കന്യകയോടു വാഴും
താനിരുന്നീടും നല്ലമതിമ ഖി ശക്തിചെയ്യും
തനരും മഴകളെല്ലാം തന്നിലേററീടും മട്ടിൽ 498

ശക്തിയായ്, കന്യകയായരുളുമാ മമ്മയുംത-
ന്നാരും പൊഴിപ്പോരിടത്തിൽ നടുവേയൊളി ച്ചിരിക്കും
മാൻപോലെ കണ്ണും പൂർണമതിയൊത്ത മുഖവുമായി-
ൻപോടൊഴുക്കീടുന്നുണ്ടമൃതപ്രവാഹമെന്നും 499

ശിവശക്തി യോഗമാകും മണവും പരത്തിക്കൊണ്ടി-
ങ്ങിവളും വസിച്ചുപോരും പ്രാണനകത്തുതന്നെ
യിരിന്നു പേരമ്പതെ ചെയ്യുവാനായിട്ടീശൻ
നനുമങ്ങവളോടു കൂടിച്ചേർന്നിരിക്കുന്നു 500

മൂലാധാരത്തിൽ വാഴും പ്രാണനും നടന്നാടി
മാർഗ്ഗമായ് മുകളേറും ബ്രഹ്മരന്ധ്രത്തിൽ ചേരാൻ
ആയിരം ദളമുള്ള പത്മമാം പരവെളിയിൽ
ചല്ലവേ വിടിർന്നിടും മതിമണ്ഡല-
ക്ഷണത്തിൽ 501

പ്രാണനും മതിമണ്ഡലത്തോടു ചേർന്നിരിക്കെ
ഉഡ്യാണം പോലെ കീഴ്പോകാതെ ബന്ധിച്ചിരിക്കിൽ
പട്ടാപ്പകലിലർക്കൻപോൽ ശിവം വിളങ്ങീടു —
ന്നഭയം കൊടുത്തു കൊണ്ടാ പ്രാണനും തന്നടുക്കൽ

വെളിയിൽ പോകാതെ ശ്വാസം പിന്നീടകത്തു നിൽക്കും
പ്രാണനും കാക്കും തന്നുപാധിയാം ശ്വാസത്തിന്നെ
മൂലാധാരത്തിൽ ചേരാതമൃത പും മേളമേറി
ക്കാത്തിടും കുണ്ഡലിനിപ്പാമ്പിൻ പടത്തെ നിത്യം

കണ്ഠനാളിയിങ്കൽ തങ്ങും ശ്വാസം മേൽപ്പോട്ടുകേറാൻ
കണ്ഠത്തെച്ചുരുക്കുന്ന ജലന്ധ്രധ വിദ്യചെയ്താൽ
അമൃതവും തങ്ങിനിന്നിട്ടെ ഡ്യാണ വിദ്യയാലേ
ശ്വാസവും മാറി പ്പൊങ്ങുന്നമൃതം നെററിത്തടത്തിൽ

ശരിയായ് പറഞ്ഞാൽ ചന്ദ്രമണ്ഡലത്തിങ്കൽ നിന്നും
നുരനുരയായ മൃതമൂറിപ്പെരുകിടുമ്പോൾ
നെററിത്തടത്തിൽ കൂടിപ്പായുന്നതിന്നെ നീയും
തെററാതെ ശിവനെച്ചിന്തിച്ചനുഭവിച്ചറിഞ്ഞീടൂ

അണ്ണാക്കിൻ മേലെയുച്ചിദ്വാരത്തെത്തൻെറ നാക്കിൻ
തുമ്പാലടയ്ക്കിലങ്ങുണ്ടുയിരോടു ശിവവുമോർക്കൂ
മൂർത്തികൾ മൂവരെയും മുപ്പത്തിമൂന്നുകോടി
ദേവതമാരെയും കണ്ടീടാംമറഞ്ഞീടാതെ

നെററിയിൽ കൂടിപ്പായു മുടലമൃതത്രേ ബിന്ദു–
വത്രയു മുച്ചിദ്വാരത്തായാൽ വാനമൃതമാകും
അരുളിനാലിതിനെ പ്രവഹിപ്പിക്കാനറിയുന്നോർക്കു
വരുമിതു തേനമൃതായിച്ചിരാനന്ദ മേകാൻ

മേൽവായിലണ്ണാക്കിങ്കൽ വരുമിരു ശ്വാസത്തിന്നെ
സാവകാശത്തിൽ ചേർന്നു നിൽപ്പോനുകാലനില്ല
വാതിലും തുറന്നീടും പിൻജന്മങ്ങളില്ലാ—
തായീടുമെന്നും പിന്നെ ബാലനായിരുന്നീടും.

ഉണ്ണാക്കു മുകളിലോറിബ്ബന്ധിച്ചിരിക്കുമെങ്കിൽ
നിർണ്ണയം നീണ്ടകാലം ഭൂമിയെബ്ഭരിച്ചീടാം
ബന്ധിച്ചിരിക്കും സൂര്യകലതന്റെ ബന്ധംനീക്കി
ച്ചിന്തിച്ചിരുന്നീടുന്നോർ പാപികളായിത്തീരും 509

നാടീകണ്ഠങ്ങൾക്കുള്ളിൽ വാഴും ശ്വാസത്തെ മുകളി
ലേറുമ്മാറോർത്തു കണ്ഠം നന്നായ് ചുളുക്കിക്കൊണ്ട്
ജാലന്ധ്രമുദ്രയാലബ്ഭൂമണ്ഡല ത്ത നല്ലോ-
രമൃതിനാൽ വീർപ്പിച്ചെന്നാൽ നിത്യനായിരുന്നീടാം 510

തിരുവരുൾ ശിവനോടു ചേരുന്ന ജ്ഞാനത്തിന്നെ
മാനസത്തിങ്കൽ നിർത്തി, പൊൽ പ്രഭാദീപം കാട്ടും
സ്ഥാനമിങ്ങിതിൽ ചിന്തയൂന്നിയാൽ കണ്ടുപോരാം
ലോകങ്ങളെല്ലാ മുച്ചപ്പകലിലേകാണുമ്പോലെ 511

മുൻപുള്ള നാഭിയ്ക്കൊത്തു പന്ത്രണ്ടു വിരലിനും കീഴ്
പിൻപുള്ള മൂലത്തിങ്കലോമെന്ന ശബ്ദംകേൾക്കാം
നെഞ്ചിൽ പ്രകാശം തോന്നുംജപയെബ്ഭജിച്ചീടിൽ
നെച്ചൊടീദേഹമേ ശിവക്ഷേത്രമായ് വിളങ്ങും 512

## 17 പരിയങ്കയോഗം

പരിമളംപൂശിടാനായുള്ളവയെല്ലാം പൂശി
സുരഭില പുഷ്പം കോർത്ത മാലയുമണിഞ്ഞോററം
വാർകുഴൽ കെട്ടോടുല്ലാസത്തോടടുക്കും പെണ്ണിൻ
ഭോഗസൗഖ്യം കൃശം കേൾ സൂചിദ്വാരത്തിനെപ്പോൽ 513

അംഗാശ്ലേഷമെന്നുള്ള പര്യങ്കയോഗംമൂലം
നാദബിന്ദുക്കളുടലിൽ തങ്ങും നശിച്ചിടാതെ
ആ സ്വാദത്തിങ്കൽ മുങ്ങിപ്പോകാതെ മേലോട്ടേറി
ഭ്രൂമദ്ധ്യേ നിന്നു പഞ്ചേന്ദ്രിയങ്ങളെ വശപ്പെടുത്തും 514

അഞ്ചുനാഴികനേരം പര്യങ്കയോഗത്തിങ്കൽ
തങ്ങിനിന്നെന്നോർക്കരുളാശ്ളേഷം സിദ്ധമാവും
ആശ്ളേഷഹസ്തം ചന്ദനം തേച്ച മാറിടവും
കങ്കണഹസ്തങ്ങളും ചന്ദനസ്തനങ്ങളും
കങ്കണംകിലുക്കിക്കൊണ്ടാശ്ളേഷിക്കും കരങ്ങളും
ചന്ദനം പൂശിയിമ്പം കൊയ്യുന്ന മാറിനോടും
ഭക്തനെ നല്ലാത്മാവും കൂടവേ കൈളുർന്നിടാ-
നൊത്തണച്ചരുളാനന്ദമേകീടും പരാശക്തി 515

യോഗത്തെയോർത്താൽ പ്രാണൻ നടുനാടി വഴിയേ പോകാ
നാദമാം ശിവവ്യാഴൻ വെള്ളിയാം ബിന്ദുശക്തി
താനുമായ് സമ്മേളിച്ചു നാദബിന്ദുക്കളൊന്നായ്
അനുഭവാനന്ദം ഫലമായ് വരുന്നുണ്ടു സത്യം 516

പര്യങ്കിയോഗം കൊണ്ടു ഹൃദയത്തെ ശുദ്ധിചെയ്തു
ബുധനാകുമറിവിനെപ്പിന്നീശപാദത്തിൽ ചേർക്കുമ്പോൾ
ദേഹത്തെയെത്രയെത്രവേലുച്ചസ്ഥാന[illegible]
ക്ളേശം കൂടാതെ വച്ചുസൂക്ഷിക്കാൻ [illegible]മാവും 517

എരിയുന്ന തീയിൽ വീഴും ഒഴുകുരുകിടും [illegible]
ചെറുത്തു മഭ്യാസമിപ്പോൾ[illegible] [illegible]
പരിയങ്കയോഗാഭ്യാസാൽ ജ്ഞാനപ്രകാശം കണ്ടാൽ
പരവെളിയേയും കാണാം ദേഹംപിന്നഴിയാതാവും 518

പരവെളിത[illegible]നകണ്ടെട്ടരുതം വെളിയേയും കാ[illegible]
ശരിയായ് പ്രകാശിക്കും തൻഹൃദയമിപ്രകാശത്താൽ
ബ്രഹ്മജ്ഞാനവും തന്നിലുണ്ടാകുമിതുമൂലം
സമ്മതമായ്‌വരും നിത്യാനന്ദം തനിക്കെന്നും 519

പാരില്ല, നീരുമില്ല, താമരയൊന്നേയുണ്ടു
വേരില്ല, ഇലകളില്ല, താമര പുഷ്പിച്ചായി
ഇടമെന്നൊന്നില്ല കാണാനൊളിയിങ്ങെന്നാലമുണ്ട്
കീഴില്ല മേലുമില്ല ബോധമാംപൂവേയുള്ളു 560

കടലോടു ചേർന്നു കാണും ചെറുകിണർപോലവേ ത–
ന്നുടലിങ്കൽ നിന്നു മൂറും കുടിനീരിനിച്ചതാകും
ഒരു കൈയ്യളവിതിങ്കൽ നിന്നും നീ യാചമിച്ചാ–
ലുയിരിന്നിടർച്ചയൊന്നും വന്നീടുകില്ല തെല്ലും 561

ബുദ്ധിയെത്തെളിച്ചീടും മൂത്രത്തെ, യാചമിച്ചാൽ
ബുദ്ധിയും വർദ്ധിച്ചീടുമേകവർഷത്തിനുള്ളിൽ
നിറമണഞ്ഞീടും വായുകോപങ്ങൾ മറഞ്ഞായും
ഉന്നതാനന്ദം പൊങ്ങും പൊന്നൊളി വീശുംകായം 562

സേവിക്കൂ പ്രസ്രാവത്തെയൊരു നൂറു മുളകളവായ്
ഭൂവിൽ കേളിതിന്നൊത്തൊരൗഷധമില്ല പാർത്താൽ
നേരിതിൻ മേൻമകാണാനുച്ചിയിൽ പുരട്ടീടൂ
പാരം വെളുത്ത നരപോയ് രോമമെല്ലാം കറുക്കും. 563

ജലധിയ്ക്കടുത്തു മണലിൽ തെളിയും ജലത്തിനൊത്തി--
ക്കുടിനീരിനെക്കുടിയ്ക്കാതകലുന്നു മൂഢരെല്ലാം
നത്രയും തിരസ്കൃതമില്ലാതുള്ളൊരീ നീർകുടിച്ചാൽ
ജരയും നരയുമില്ലാതുടലും നശിച്ചിടാതാം 564

കാറണികുന്തലും നന്നേററിയും ചേർന്ന പെണ്ണേ!
കൂറോടു ഞാനുരയ്ക്കുമാശ്ചര്യമൊന്നു കേൾക്കൂ!
എള്ളോടൊളിച്ചിരിക്കും മൂത്രത്തിൽ മുളകിനോടു
നെല്ലിക്ക, മഞ്ഞളും പിൻവേപ്പിലയേയും ചേർത്ത്
നന്നായിടിച്ചെടുത്ത ചൂർണ്ണം സേവിച്ചാൽ മാംസ–
മൊന്നായ്‌വെളുത്തുനല്ല സ്വർണ്ണം പോൽ പ്രകാശിക്കും 565

വീരൗഷധം താനെന്നും ദേവൗഷധം താനെന്നും
സ്ത്രീരത്നമെന്നും നന്ദിദേവൻ പറഞ്ഞു പണ്ടേ
ഉടലൊളി ദീപമായി പ്രസ്രാവത്തിൻെറ മേൻമ
യുരചെയ്‌വതിന്നുമേറെ പ്പണിയുണ്ടറിഞ്ഞുകൊള്ളൂ 566

---

# 19 ചന്ദ്രയോഗം

സൂക്ഷ്മമാം ശശികല പിൻ വലുതായിത്തീർന്നു
വീണ്ടും
കൃശമായിത്തീർന്നു മായും കാഴ്ചയീ ലോകത്തിന്നു
കാട്ടിക്കൊടുപ്പൂ മർത്ത്യദേഹത്തിൻ വളർച്ചയും
തൊട്ടടുത്തതിനു കണ്ടുപോരും തളർച്ചയേയും 567

സൂര്യചന്ദ്രൻമാരഗ്നിക്കും വരും കവകളെല്ലാം
വലമിടം നടുനാടിമാർഗമായ് കീഴ്പോകാതെ
മേലോട്ടുണർത്തി വിട്ടങ്ങുച്ചിഭാഗത്തിനുള്ളിൽ
കാലേ ചെലുത്തിടുന്നോരുൽകൃഷ്ടനിലയിലെത്തും 68

സൂര്യന്റെ കലപന്ത്രണ്ടും തിങ്കൾപ്രകാശമാക്കി
തീർക്കുമ്പോൾ കഴിവുറ്റോർക്ക് സിദ്ധികളുണ്ടായിടും
ഇടം വലം മൂക്കിൽ കൂടിപ്പതിനാറു കലകളും തീ
ജ്വാലയോടൊത്തുകൂടി താഴാതെയേറും നടുനാടിമാർഗം 569

പകലോന്റെ മാതൃകല പന്ത്രണ്ടു, പൂനിലാവാം-
കലകളോ പതിനാറു ചന്ദ്രനുണ്ടതുപോലെ
അതുപതിനാലു കാണാമഗ്നിക്കു ദിവകരം മൂന്നു
ദീപ്തിയാം പ്രകാശിക്കും സത്യത്തിനേയും കാണു. 570

എട്ടെട്ടുകലകളോടങ്ങഗ്നിയും പന്ത്രണ്ടോടെ
ചുട്ടുള്ള ഭാനുമാനും കലകളാറോടു പത്തും
വെട്ടുന്ന ചന്ദ്രൻതാനും മുട്ടാതെ തമ്മിൽ തമ്മിൽ
ഒററയ്ക്കുതന്നെ നിന്നു മിന്നിത്തിളങ്ങിടുന്നു 571

ഇരുമൂന്നു കലാരശ്മിക്കൂട്ടത്തിനുള്ളിൽ ചന്ദ്ര
മണ്ഡലം അമാവാസിനാളങ്ങൊടുങ്ങിനിൽക്കും
അന്നാളിൽ വിൺമീൻപോലെ കാണുന്ന നാലും ചേർത്ത്
മൊത്തത്തിൽ കലകൾ തൊണ്ണൂറായ് നിരന്നു നിൽപു 572

അഗ്നിയിൽ സൂക്ഷ്മകിരണങ്ങളും രണ്ടുദിക്കും
നക്ഷത്രം പോലത്ര ചന്ദ്രാർക്കമണ്ഡലങ്ങൾ
തേജോജാലങ്ങളെല്ലാം പരവെളിതൻ തിളക്കം
സർവ്വവും ധരണിക്കു നവചക്രമെന്നുമാവു. 573

ഭൂമിയും ജല, മഗ്നി, വായുവാകാശം താനും
അഴകേറു മർക്കേന്ദുക്കൾ വഹ്നിയുമതുപോലെ
നക്ഷത്ര ജാലങ്ങൾക്കും നാംകാണും പ്രകാശങ്ങ-
ളൊക്കെയും പ്രണവത്തിൻെറയുള്ളൊളിയാണെന്നോർക്കു.
574

മിന്നിത്തിളങ്ങു കൃഷ്ണപക്ഷത്തിൽ താരകങ്ങൾ
മിന്നിത്തിളങ്ങാ ശുക്ളപക്ഷത്തിലും നിനയ്ക്കു
ആകയാലുലകമെല്ലാം വിൺതാരകസ്വരൂപ
മാകുന്നു താരകത്തിൽ താരകം സ്വസ്വരൂപം 575

ചന്ദ്രനും പരിപൂർണ്ണനായ് പ്രകാശിക്കും കാലം
ചന്തംവെടിഞ്ഞു നക്ഷത്രങ്ങൾ പിൻവാങ്ങുമ്പോലെ
മൂലാഗ്നിയെക്കൊളുത്തി മതിമണ്ഡലത്തിൽ തിങ്കൾ
കലയോടു ചേർത്താൽകാണും പൂർണ്ണേന്ദു പ്രകാശത്താൽ
പഞ്ചേന്ദ്രിയങ്ങളും പോയ്മറയുന്ന യോഗത്തിന്നു
ചന്ദ്രപ്രകാശയോഗമെന്നു താൻ ചൊല്ലീടുന്നു 576

ചന്ദ്രന്നുചേരും നല്ലകലകളപ്പതിനാറും
തന്നുടലിന്നകത്തേ കൂടികൊണ്ടിരിപ്പതിന്നെ
കണ്ടിട്ടും മഹാമൂഢർ സത്യത്തെ ചിന്തിക്കാതെ
വീണ്ടുംജനിച്ചു ചത്തു കാലൻെറ നാട്ടിൽവാഴും 577

മൂലാഗ്നിയോടു ചന്ദ്രപ്രഭയേതും ചേരുന്നേട-
ത്തേലിക്കാതുദിച്ചീടും സൂര്യപ്രകാശംതാനേ
മൂലാഗ്നിയോടു സൂര്യപ്രഭയും ചേർന്നൊന്നായാൽ
ചേലോടുദിച്ചീടുന്നു ചന്ദ്രപ്രകാശവും മേൽ 578

പെൺകലയായീടുന്ന വെൺകല പന്തിരണ്ടും
ആൺകലയാകും സൂര്യൻതൻകല പത്തുമാറും
പ്രാണായാമത്താലകന്നീടാതുടമ്പിൻ മൂലാ-
ധാരത്തിൽ നിർത്തിയാൽ നിത്യാനന്ദമുണ്ടായീടും. 579

വലത്തുനാസാരന്ധ്രത്തിൽ കൂടിയേറക്കും ശ്വാസത്തെ
യിടത്തുനാസാരന്ധ്രത്താലേററും മറിച്ചും ചെയ്തും
ഏതും വികല്പമെന്യേ ശീലിച്ചുപോരുന്നോരു
ദേഹത്തിൽ ദീർഘകാലം ജീവനും വസിച്ചീടും 580

ദേഹത്തിനുള്ളിലുള്ളോരൊൻപതുദ്വാരമാർഗ്ഗം
ദേഹിക്കു സൂക്ഷ്മമാകും ശബ്ദ മുഴങ്ങിനിൽക്കും
അഞ്ചു ബാലാർക്കഭാനം ശംഖിന്റെ വർണ്ണത്തോടും
തിങ്കൾതൻ പൂനിലാവൊത്തീശനായ് വിളങ്ങീടും 581

ജീവിതകാലം ജീവികൾക്കായളന്നിടുന്നോ-
രായുധമത്രേ ചന്ദ്രസൂര്യൻമാരീജഗത്തിൽ
എന്നുള്ളെള്ളാളിച്ചിരിക്കും ശിവനും വർഷത്തിനൊപ്പാ-
മമൃതം പൊഴിക്കുമേക ക്ഷേത്രമീ ഗാത്രമത്രേ 582

മൂലാധാരത്തിൽ നിന്നും പൊങ്ങുന്ന ജ്യോതിതന്നെ
കാലന്നു ബന്ധിക്കേണ്ടും മന്ത്രത്തെ യറിവീലാരും
ചേലോടതെ നാറഞ്ഞാ ലച്ചരനും മുമ്പേയുള്ള
കാലം കടന്ന പരം തത്വം ഗ്രഹിച്ചു പോരാം 583

പകലിരുട്ടാകും നത്തിനെ പ്പോലെ സത്യം താനാ-
യറിയില്ല യന്യർ ചൊന്നെന്നാലു മൊട്ടറിയുന്നില്ല
സ്വന്തം കോശത്തിനുള്ളൊളാരാധിയന്ത്രങ്ങൾ നന്നായ്
ബോധിച്ചവന്റെ മുമ്പിൽ ശിവവും പ്രത്യക്ഷമാവും 584

നാടിയിൽ പാമ്പിരിക്കെ ഭ്രൂമധ്യ സുധയെത്തിന്നാ
നുഴലുന്ന കുണ്ഡലിത്തീ ചുടുമർക്കരശ്മിയേയും
സ്വസ്ഥാനത്തിവകൾ തെററാതമയ്ക്കു മാറഭ്യസിച്ചാൽ
ചന്ദ്രരാഹുക്കൾ വാഴും ശിവനോടുരഞ്ജിച്ചൊന്നായ് 585

പന്നഗം വിഴുങ്ങീടും തിങ്കളും മുക്തമാമ്പോ-
ളന്നു നാടിമാർഗ്ഗം പ്രാപിച്ചു സൽഫലത്തെ
ചലനം വെടിഞ്ഞു പൂർണ്ണ ചന്ദ്രനും ഭ്രൂമധ്യത്തിൽ
പൊഴിയുന്ന പൂർണചന്ദ്രാമൃതവും തനിക്കുലഭ്യം 586

ക്രമശിഷ്ടങ്ങളൊന്നും താങ്ങാത്ത യോഗിമാരാ
ധർമ്മനെത്താനളക്കും ശ്വാസമാം നാഴിയാലെ
ശ്വാസം വെളിക്കു വിട്ടോരളവിനും മീതെയുള്ളിൽ
ശ്വാസത്തെ യോഗിമാരെല്ലാവരു നിർത്തിച്ചെയ്യും 587

ചന്ദ്രാർക്കഗ്രന്ഥിരണ്ടും ഭേദിച്ചിട്ടുച്ചിയിൽ പോയ്
കാലത്തിൻ പാതകണ്ടു, കാലത്രയം കടന്ന്
മതിമണ്ഡലത്തെ യാജ്ഞാചക്രത്തിൽ തങ്ങിക്കാൺകെ
വിളയുന്ന വാനമൃതിന്നളവൊന്നളക്കാനാകാ 588

വളരുന്ന സൂര്യൻ തൻമേലെഴുമെന്ന കലകളാറും
തളരുന്ന ചന്ദ്രൻ തൻമേലെഴുമെന്ന കലകളാറും
അംഗുലം പന്ത്രണ്ടോടും ശ്വാസത്തിനുള്ളിലാക്കാ-
നറിയുന്ന യോഗിനീണാൾ വാഴും നിലയ്ക്കിരിക്കും 589

ശിവനാനന്ദധാര പൊഴിയുവാൻ നിഷ്ഠകൈക്കൊ—
ണ്ടാവുകിൽ ബിന്ദുമാർഗത്തിന്നെത്തുടർന്നുപോകാ
ഇതിനായി മൂലാധാരത്തിൽ തോന്നും പ്രണവത്തിനെ
ഭ്രൂമധ്യത്തിങ്കൽ ചേർന്നു ധ്യാനിച്ചിരുന്നീടേണം 590

ബോധത്തെത്തരും ബിന്ദു, നാദത്തിൽച്ചേർന്നുനിൽക്കെ
സൂര്യപ്രകാശം കാണാം മങ്ങിയാലിപ്രകാശം
ബിന്ദുമേലായ്ത്തഴയ്ക്കും, ദേഹദേഹികളൊപ്പായ്
ത്തീർന്നയോഗിക്കു ദേഹം പിന്നഴിയാതെ നിൽക്കും 591

പ്രാണനും മനവുമൊന്നായ് സർവ്വഭേദങ്ങളും പോയ്
കാണുമാറാകും ശിവ നാദത്തെ യുണർത്തിയാൽ
പഞ്ചേന്ദ്രിയങ്ങളെല്ലാം തൻവശമായിത്തീരും
മഞ്ജുളം ശിവാനന്ദം സമ്പൂർണ്ണമായിത്തീരും 592

അമൃതാബ്ധിക്കരയിലുണ്ടാം കുമിളയിലറിവു ശക്തി
ശബ്ദ, പ്രകാശം, പ്രാണനെന്നിവ യഞ്ചിനേയും
നടുനാഡിമാർഗമൊന്നായ് ശ്വാസത്തോടേ ചെലുത്താൻ
കഴിവുള്ള വല്ലവന്നു മരണം വരില്ല തെല്ലും 593

ഉണ്ണേണ്ടുമമൃതമുററുമുററിന്നെതിരുവരുളാൽ
നന്നായ് തുറന്നു കാണും പത്മത്തെച്ചിന്ത ചെയ്യു
സന്തതം ധ്യാനിച്ചീടിൽ ശ്വാസവും നടുനാടി
മാർഗമായ് മാറും കൈവന്നീടും സമാധിയും കേറം 594

ദേഹത്തിനുള്ളിൽ തോന്നും ചന്ദ്രാർക്കമണ്ഡലങ്ങൾ
ഭേദത്തോടിരുന്നാലും യോഗത്താലേകമായി
നടുനാടിയോടുചേർന്നാലഴിവില്ലദേഹത്തിന്നു
ശിവസൗഖ്യവും വരുന്നു പിൻതന്നെപ്പിരിയാതെ 595

# തന്ത്രം 4

## (അജപ)

1. അജപ
2. തിരുവമ്പലച്ചക്രം
3. അർച്ചന
4. നവകുണ്ഡം
5. ശക്തിഭേദം (ത്രിപുരാചക്രം)
6 പൂരണശക്തി
7. ആധാരാധേയം
8. ഏരൊളിച്ചക്രം
9. ഭൈരവചക്രം
10. ഭൈരവിമന്ത്രം
11. സാംഭവിമണ്ഡലചക്രം
12. ഭുവനാധിപതിചക്രം
13. നവാക്ഷരിചക്രം

## 1 അജപ

ഓരെഴുത്തിനാൽ വിശ്വമെങ്ങെങ്ങുമേ താനായി
ഈരെഴുത്തിനാൽ വിശ്വം ഭേദിച്ചു രണ്ടായ്ത്തീർന്ന്
മൂവെഴുത്തിനാൽ മുളച്ചീടുന്നു ജ്യോതിതാനും
'മ' എഴുത്തിനാലുണ്ടാം ജീവന്നുമയക്കവും

ദേവൻ വസിപ്പതങ്ങച്ചിററമ്പലത്തിലല്ലോ
ദേവൻ വസിച്ചു പോരുന്നെന്നും ചിദംബരത്തിൽ
ചൊല്ലുന്നിതതിനെത്തിരുവമ്പലമെന്നും ലോക–
ത്തെല്ലാർക്കും, പൊതുവെയുള്ളതാണു ദേവൻെറ ഗേഹം
ആഹാ! പൊന്നമ്പലത്തിലത്ഭുത താണ്ഡവത്തോ-
ടാഹാ! ശിവൻ നടിക്കു മാനന്ദതാണ്ഡവം പിൻ
ആഹാ! ശിവൻ നടിക്കു മാനന്ദക്കൂത്തുമപ്പോ
ലാഹന്ത ഊഴിക്കൂത്തും സംഹാരതാണ്ഡവംമേൽ

താനേപരം ജ്യോതിസ്സിൽ തത്വവുമായി നിൽക്കും
താനേ അകാരത്തോടുകാരവുമായിനിൽക്കും
താനേ പരംജ്യോതിതത്വത്തിൻെറാ കൂത്തുമാകും
താനേ തനിക്കു ചേരു മാധാരമായും നിൽക്കും

താനേ തനിക്കു ചേരും നായകിയായി നിൽക്കും
താനേ തനിക്കു ജീവൻ തൻപൊരുളായും നിൽക്കും
താനേ ശിവസ്വരൂപമായും തനിക്കു ചേരും
താനേ തനിക്കു തൻെറ നായകനായും തീരും

നായകനായും നിന്നോരപ്പരാത്മാവേ സർവ്വ
ലോകർക്കും ദാനം ചെയ്യാൻ സൽപാത്രവുമാകും
ബ്രഹ്മജ്ഞാനമാബ്ജകാന്തിയെ ക്കോലും പാദ
യുഗ്മത്താൽ വിലസീടുന്ന ദേവനുമിവനല്ലോ

ചെമ്പ് പൊന്നായ്‌വേിക്കും 'ശിവായ നമഃ' മന്ത്രിച്ചാൽ
ചെമ്പു പൊന്നായ് വേിച്ചെന്നുള്ളതോ ചിദാകാശം
ചെമ്പു പൊന്നാകും ശിവശക്തിമന്ത്രങ്ങളാലേ
ചെമ്പു പൊന്നായീടുന്നതും ശിവസ്വരൂപത്തിൽ 602

വീണ്ടും വീണ്ടും 'ശിവായ മന്ത്രംനീജപിച്ചെന്നാൽ
വീണ്ടും വീണ്ടും പിറക്കും തൊല്ലയും നിനക്കില്ല
കണ്ടിടാം ശിവൻ തന്റെ നൃത്തവും വീണ്ടും മന്ത്രം
കൊണ്ടാടിജപിച്ചെന്നാൽ ചെമ്പു പൊന്നായിത്തീരും
പൊന്നായ പഞ്ചാക്ഷരമേൻമയെച്ചൊല്ലാവല്ല
പൊന്നാം പഞ്ചാക്ഷരത്തെ യധരങ്ങാലുച്ചരിക്കൂ
പൊന്നാമീമന്ത്രം ശ്വാസത്തിന്നുള്ളിൽ നിറച്ചുവെച്ചാൽ
പൊന്നാടപ്രായത്തോടിരിക്കും ശരീരമെന്നും 604

പഞ്ചാക്ഷരം ജപിച്ചാൽ ശിവലോക പ്രാപ്തിയുണ്ടാം
സഞ്ചയിച്ചീടും പുത്രൻ പൊന്നായ് വരുന്നുചെമ്പും
പഞ്ചാക്ഷരം ജപിക്കിൽ ദേഹവും ശിവമാകും
പഞ്ചാക്ഷരം ജപിപ്പോരീശന്റെ നടനം ചെയ്യും

ഇഛരിച്ചദേഹം പുക്കു നീണാറം സുഖിച്ചിടാം താ–
നിഛരിച്ചപെണ്ണും താനായ് തന്നെവന്നണഞ്ഞീടും
ബന്ധമാം കുണ്ഡലിനീ ശക്തിയും മറഞ്ഞുപോം
ചന്തം തരും നടേശനൃത്തത്തിൻ ചുവടിതാകും 606

ആനന്ദമൊന്നേ യൊന്നെന്നുററിഞ്ഞീടാമല്ലോ
ആനന്ദം 'ആ–ഇ–ഊ–ഏ–ഓ' മെന്നുംനിന്നിടമല്ലോ
ആനന്ദം കുടിയിരിക്കും പഞ്ചാക്ഷരങ്ങളിൽ താൻ
ആനന്ദം 'അം–ഹ്രീം–അം–ക്ഷം–ആം അതുമാം

രൂപമീരണ്ടും തന്നെ മറയാതെ പൊങ്ങി നില്കെ
രൂപമീ രണ്ടും മന്ത്രരൂപത്തിലോങ്ങിനിൽക്കെ
രൂപമീരണ്ടും ഊ, ആ, ഈ, ഏ,പിന്നെ ,ഔ, എന്നും
നിൽക്കും
രൂപമീരണ്ടും 'ഈ –ഒ–ഊ–ആ–ഏ'' യും
മേളിച്ചതാകും 608

ബിന്ദുവിൽ ചുഴിയായ നാദം ജനിച്ചീടുന്നു
നാദരൂപിയാം ശക്തി പതിനാറു കലയുമാകും
അക്ഷരമമ്പത്തൊന്നു ചേർന്ന തൻസ്വരൂപമായി–
ട്ടക്ഷയ തേജസ്സോടാശക്തിയും വിളങ്ങുന്നു. 623

വേദങ്ങളെല്ലാമുണ്ടായമ്പത്തൊന്നെഴുത്തിങ്ക–
ലാഗമങ്ങളുമമ്പത്തോരെഴുത്തികലുണ്ടായ്
അക്ഷരത്തിൻ വിശേഷമിമ്മട്ടറിഞ്ഞശേഷം
അഞ്ചെഴുത്തിങ്കൽ മുങ്ങിമോചനം പ്രാപിച്ചീടാം

അഞ്ചെഴുത്തിനാലഞ്ചു ഭൂതങ്ങളെച്ചമച്ചു
അഞ്ചെഴത്തിനാൽ യോനി കോടിക്കണക്കു ചെയ്തു
അഞ്ചെഴുത്തിനാൽ നിലനിർത്തുന്നു ലോകത്തിനെ
അഞ്ചെഴുത്തിനാൽ തന്നെ സംഹരിച്ചീടും സർവ്വം 625

ജീവകോടികളുണ്ണുമമൃതവും കാലം, ദിവ്യ
വചനങ്ങൾ കർണ്ണാമൃതഗാനങ്ങളായും നില്ക്കും
വിണ്ണിൽനിന്നമരൻമാരീശൻെറയടിതൊഴാനു–
മെണ്ണിപ്പോരുന്നതഞ്ചെഴുത്തിനെത്തന്നെയോർക്കു.

പഞ്ചാക്ഷരത്തിനൊപ്പം ലോകം ബ്രഹത്തായ്
നിൽക്കും
പഞ്ചാക്ഷരത്തിനൊപ്പിച്ചമ്പലം പണിഞ്ഞീടും
പഞ്ചാക്ഷരത്തെദ്ധർമ്മമൂർത്തിയും പ്രവചിക്കും
പഞ്ചാക്ഷരത്തെ ലോക പാലനും ജപിച്ചീടും 627

അകാരമെന്നുള്ളതുയിരും ഉകാരം പിൻപരവുമാവും
മകാരം മലമെന്നായും തീരും മുപ്പദത്തിങ്കൽ
ശികാരം ശിവവും പിന്നെ വകാരം വടിവുമാകും
യകാരം പിന്നുയിരുമായിത്തീരുമെന്നറിഞ്ഞീടൂ,

നകാര, മകാര, ശികാരങ്ങൾമധ്യമായി
വകാരം രണ്ടും പിന്നെ വായുവിനോടു കൂടി
ഓങ്കാരമാദിയായി മന്ത്രിപ്പോൻ തൻെറയുള്ളിൽ
മകാരത്തിന്നുമാദിയാകും ശിവൻ വസിക്കും 629

## 3 അർച്ചന

പൂജക്കുപററും പൂക്കളോതുകിൽ കുവലയപ്പൂ,
നീലോല്പലം ചെങ്ങഴിനീർപ്പൂ, നെയ്തൽപ്പൂ, മന്ദാ
നൽകുരുക്കുത്തി, തുമ്പ, താഴമ്പൂ, ചെമ്പകവും
മല്ലിക, ചെവ്വന്തിയും പാതിരി, പൂകപ്പൂവും 640

കസ്തൂരിയും പുഴുകും ചന്തമാം ചന്ദനവും
കുങ്കുമപ്പൂവും പച്ചക്കർപ്പൂരമതും ചേരും
കാരകിൽ കഴമ്പിനാലൊരുക്കിപ്പനിനീരാൽ
കുഴച്ചുള്ള ചാന്തും ചാർത്തിയർച്ചന ചെയ്പോരൂ.

സ്നേഹത്തിൽ മുങ്ങിനിന്നു പ്രാർത്ഥിച്ചു പൊന്നിനെപ്പോ
ലാഹാ! വിളങ്ങും ദീപം കത്തിച്ചു നാലുദിക്കും
പുഷ്പവും പുകയും കാട്ടി, ദുഃഖംവിനാതൊഴുതോർ
പ്രാപിക്കും മഹത്തായ മുക്തിയാനന്ദ പൂർണ്ണം. 6

പരദാരങ്ങളെത്തീണ്ടാ ചാരിത്ര്യ ശുദ്ധിയോടെ-
ന്നേരവും ധ്യാനത്തോടെ, ഭൂമിയെച്ചേരുമ്മട്ടിൽ
കുമ്പിട്ടു, മനഃ, പ്രാണൻമാരാൽ ജപം നടത്തി
സ്തംഭം പോലേകാഗ്രതയോടിരുന്നീടണം താൻ

ഇരുളും വെളിയും പോലെ മയക്കം തന്നിടാനായ്
വരുമജ്ഞാനം ജീവനിൽ പണ്ടേ കലർന്നുണ്ടാം
മാററുവാനരുതാത്തൊരജ്ഞാനം നിവേദ്യമായ്
തെററാതെ ശിവനർപ്പിച്ചു വിജ്ഞാനിയായ് ഭവിക്കൂ 6

താനവനാകുമ്പോലെ യവനേ താനായീടു
പിന്നിവരണ്ടും ചേർന്നമഞ്ഞിരിക്കും ശിവത്തിൽ
ഇന്നില കൈവന്നീടുമഖണ്ഡസ്നേഹവായ്പാ-
ലന്നു താൻ ചിദാകാശ സൂര്യനെപ്പോൽ വിളങ്ങും.

ഈശ്വരകാരുണ്യത്താൽ ജ്ഞാനോദയം വരുമ്പോൾ
ശാശ്വതാനന്ദം പ്രാവഹിച്ചീടും പ്രളയം പോലെ
അപ്പോളകാരത്തിങ്കലാത്മ പ്രകാശം വീശാൻ
പ്രത്യക്ഷനായി നിൽക്കും ബ്രഹ്മത്തെ ദർശിച്ചീടാം 646

## 4 നവകുണ്ഡം

നവകുണ്ഡമെന്താണെന്നു ഞാനിനിപ്പറഞ്ഞീടാം
നവകുണ്ഡത്തിങ്കൽ നിന്നു നല്ലോരു ദീപംപൊങ്ങും
നവകുണ്ഡത്തിങ്കൽ നിന്നു കിട്ടുന്ന നൻമയെല്ലാം
വിവരമായുരച്ചീടാം ശ്രദ്ധിച്ചു കേട്ടുകൊള്ളിൻ.

നവകുണ്ഡത്തിൽ നിന്നും പൊങ്ങുന്ന ജ്യോതിയെന്നും
സരസമായണ്ഡമേഴുമുണ്ടാക്കി യഴിച്ചീടും
പഴയകാലത്തെയുള്ള വേദങ്ങൾ ചൊന്നതെല്ലാ
മഴകിനോടുരച്ചീടാം ഞാനുമീശാസ്ത്രത്തിങ്കൽ 648

കുണ്ഡമിങ്ങിതിൽ ദലം പതിനാറുള്ളതിങ്കൽ
വന്നുദിച്ചീടും കലയൊക്കെയും പരിപാലിച്ച്
ഉജ്വലിച്ചീടുമഗ്നിതന്നുള്ളിൽ കാൺമോർക്കേതു
കാലവും പാപമൊന്നും തീണ്ടാതിരിക്കുമോർക്കു.

ഗൂഢമാം ഭ്രൂമധ്യത്തിനുള്ളേഴും കുണ്ഡത്തിന്നു
ള്ളാടിയോരഞ്ചും പിന്നകം പുറമ്പായിനിൽക്കും
നേർത്തുള്ള കല പന്ത്രണ്ടുമങ്ങുണർന്നിരിപ്പതിന്നെ
തേടിക്കാൺമോർക്ക് ശിവസൗന്ദര്യം താനേതോന്നും 650

ഉച്ചിയിലും മുഖത്തും വട്ടമായ് നിൽക്കും ജോതി
സ്സേററവും വേഗം ഫലത്തിന്നെത്തന്നീടുമല്ലോ
ഈ ഫലം നിരന്തരമുണ്ടായാൽ ശരീരവും
നിശ്ചലമാകും ശിവലിംഗവും ജ്യോതിസ്സാവും

ജ്യോതിസ്സ്വരൂപത്തോടിളം പിറമിന്നിനിൽക്കും
ശക്തിയും ശിവവും ചേരും തീക്കുണ്ഡവും—
വിളങ്ങും
ദിക്കൊക്കെ ശോഭിപ്പിക്കും മേരുവിൽ പലേതായി–
ത്തോന്നുമീജ്യോതിസ്സും ജീവാളിയിൽ പ്രശോഭിക്കും 652

മുക്കണ്ണൻ മാത്രമല്ലോ പരിപൂർണ്ണജ്യോതിസ്സായോൻ
മുക്കണ്ണൻ മാത്രമാണിന്നഖിലത്തെയും ഹരിച്ചോൻ
മുക്കണ്ണൻ മാത്രമല്ലോ ദിക്കെട്ടുമൊന്നായ് കണ്ടോൻ
എക്കണ്ണനും തൻനാഥനെൻ ശിവൻ മാത്രമല്ലോ.

എൻ നാഥൻ തന്നടുക്കലിരുന്നു വട്ടമായി
തന്തതൻ സന്നിധിയിൽ ഷൺമുഖൻ കാണപ്പെട്ടാൻ.
നന്ദനും ശിവനോടുകൂടിച്ചേർന്നിരിക്കയാ—
ലന്നിവൻ തന്റെ പുത്രനെന്നായ് ഭവിച്ചുവല്ലോ. 654

നല്ലൊളിയായി വ്യാപിച്ചെങ്ങുമീലോകത്തിങ്കൽ
കല്ലൊളിയോടു ചേർന്നിട്ടുള്ളിലമഞ്ഞിരുന്നീടും
ചൊല്ലൊളിയായ് തുടർന്നീലോകത്തിലുയിരിനെല്ലാം
കല്ലൊളികണ്ണിനുള്ളിലുള്ളതായിരുന്നീടും

അന്തമില്ലാത്തവന്നു മാറുവാനിടവുമില്ല
അന്തമില്ലാത്തവന്നെയാരുമിതാനളന്നിടാൻ
അന്തമില്ലാത്തോനെക്കുറിക്കുവാൻ വാക്കുമില്ല
അന്തമില്ലാത്തവനെച്ചൊല്ലാംയകാരത്താലേ, 656

എങ്ങും ബൃഹത്തായ് നിൽക്കും ജ്യോതിയൊന്നതിൽകൂടി
ഭംഗിയിൽ ശിവത്തെക്കണ്ടെത്തീടുന്നില്ലയാരും
പഞ്ചേന്ദ്രിയങ്ങളേയും തന്നിലേ നിർത്തീടുന്നോർ
തൻശരീരത്തിൽതന്നെ ലോകങ്ങളെല്ലാം കാണും.

ആദിസൃഷ്ടിയെച്ചെയ്തു പാലിച്ചു വിഷ്ണുവിന്റെ
പാതിയിൽ വിളങ്ങിപ്പിൻ താമരമേൽ വസിച്ചും
ദിവ്യഭൂഷണങ്ങളെയെത്രയുമണിഞ്ഞുള്ളോ
രീശന്റെ മന്ദിരത്തെത്തന്നുള്ളിൽ പണിചെയ്തു
ഇമ്മന്ദിരം പാലിച്ചു വാഴുവോർക്കൊളിവീശു—
മിമ്മൂന്നും ലോകത്തിലും ചെല്ലും വിജ്ഞാനമുണ്ടാം 658

സൗന്ദര്യധാമത്തിന്റെ ഭൂമിക്കു നായകിയെ
സത്യത്തെ നോക്കും മനോൻമണിയായ നായകിയെ
സന്ദർഭമാരായാതെ മുൻചെന്നു സ്തുതിചെയ്തു
വന്ദിച്ചുവെന്നാൽ പുനർജൻമമററതുമാകും.

വദനങ്ങളഞ്ചിനോടും കൂടിയ ശിവരൂപത്തി—
ലവയവങ്ങളെന്നോതാനിരുപത്തഞ്ചെണ്ണമുണ്ട്
ചന്തമായീടും ഹോമകുണ്ഡമുണ്ടതിന്നുള്ളിൽ
ചെമ്പഞ്ഞിവഹ്നമറിയോടു ചേർന്നതേ മുക്തിയാവും 660

മുക്തിയെത്തരും ജ്യോതിർസ്വരൂപം പൂർണ്ണമായി
ട്ടെത്തിടും തമിഴ്ജ്ഞാനിതൻ മഹാകാരുത്തിങ്കൽ
പററുതലററ ഖണ്ഡാകാര വൃത്തിയിൽകൂടി
നിശ്ചലരായിരുന്നോർ ബ്രഹ്മത്തെ പ്രാപിച്ചീടും

ചേർന്നിരിക്കും ശിരസ്സഞ്ചീഹോമകുണ്ഡത്തിങ്കൽ
ദിക്കുകളെല്ലാമതിന്നുള്ളോടമഞ്ഞിരിക്കും
വ്യാപിച്ച ഭൂതമഞ്ചും കാണാമിങ്ങായതിന്നെ—
ത്തീണ്ടിയോരതിനോടഭേദമായ്ത്തീർന്നീടുന്നു. 662

ജ്യോതിരൂപത്തിൽ നിൽക്കു മുത്തമൻ സ്വയമേവ
കാളയായും വിളങ്ങിത്തോന്നിപ്പിച്ചത്ര നിൽക്കും
പശ്ചിമദിശയിങ്കലരുളുരു ശക്തിയായും
നിശ്ചയം മാതാവിന്റെ രൂപത്തിലും വിളങ്ങും

പാർത്തേടമെങ്ങുമേ പരന്നെഴും ജോതിയെത്ത-
ന്നാത്മാവു മാത്രമാണെന്നറിഞ്ഞിടുന്നവരില്ല
തന്നുടമ്പിങ്കൽ തേടും ശിവനെയെന്നുള്ളോരാരു-
മെന്നാളും ശിവൻ തന്നെക്കാണുന്നതില്ലതെല്ലും 664

മായയും മഹാമായ ബിന്ദുവും നാദം പിന്നെ
പ്രണവം പിന്നുറം പ്രകാശം മന്ത്രങ്ങളാറും കോടി
താനായ മന്ത്രമേകം ത്രിപുരയെന്നുരച്ചീടും
നാനാരൂപങ്ങളം ശക്തിക്കുള്ളവയേതിനേയും 665

---

## 5 ശക്തിഭേദം

### (ത്രിപുരാചക്രം)

ത്രിപുരയാം സുന്ദരിയോ ചിന്തുരവർണ്ണം കൊള്ളും
പരിപുര, നാരായണി, അന്തരി, അതിന്നൊപ്പം
വർണ്ണഭേദങ്ങളോടേ യിരുപുര മനോൻമണി
ഈശ്വരിയെന്നും പലതാം പരാശക്തിയത്രേ 666

താനേ തപസ്സായ് നിൽക്കും മുപ്പുരത്തിനകത്ത്
താനേ ഗുണങ്ങളം മൂന്നുമായിട്ടു മിരുന്നിടും
താനേ തന്നറിവായ് നിൽക്കും തന്നുടെ ജനനമായും
താനേതൻ ഭോഗമോടേ മുക്തിയുമായിത്തീരും

വരദയാം ത്രിപുരയോർത്താൽ നാദനാദാന്തമായും
പരബിന്ദു ഭൂമിയായ് പിന്ന്ണ്ഡവുമായി നിൽക്കും
പരയോടു പ്രകൃതിയായ ഗോചരിയായും നിന്നു—
ട്ടരുളായ ബ്രഹ്മബോധത്തിന്നെയും തന്നാളല്ലോ 667

നീചിലമ്പണിയുന്നു, ചെമ്പട്ടുടുപ്പു, മാറിൽ
വാരണിസ്തനങ്ങ, ളുണ്ടാചതുർഭുജങ്ങളിൽ
കന്നൽ വില്ലുണ്ടു പുഷ്പ, മങ്കുശം, പാശം, തലയിൽ
മിന്നും മണിക്കിരീടം കുണ്ഡലം മുണ്ടു കാതിൽ

സർവ്വവും സംഹരിക്കും പുരികങ്ങളുണ്ടു, പണ്ടേ
രക്തത്തിൻ നിറം പൂണ്ട മേനിയും, ശിവമണി
മാലയും മഞ്ജുളാഭം മകുടവും ചാർത്തിദിക്കു–
നാലും കവിഞ്ഞു ചണ്ഡികേശ്വരി നിന്നീടുന്നു 669

നിന്നിടുന്നവളിതാ ത്രിപുരാ, പുരാതനി,
കുന്നുപോൽ സൗന്ദര്യത്തെക്കൊണ്ടവാം, സനാതനി,
പാദങ്ങൾ നാലും തൂണിന്നൊപ്പിച്ചുയർന്നു നിൽപ്പോൾ
അംബുജത്തിങ്കൽ വാഴും മോഹിനി, പവിത്രാംഗി,

അവളെയൊട്ടറിയാത്ത ദേവൻമാരുണ്ടെന്നില്ല
അവളെക്കൂടാതെ ചെയ്യും തപസ്സുമുണ്ടെന്നില്ല
അവളെക്കൂടാതെയിന്ദ്രിയങ്ങളും പ്രവർത്തിക്കാ
അവളെക്കൂടാതെയാരും മുക്തിയും പ്രാപിച്ചീടാ 671

അറിഞ്ഞവർ പരാശക്തിയാനന്ദമെന്നു ചൊല്ലും
അറിഞ്ഞവർ പരാശക്തി വിദ്യയാണെന്നും ചൊല്ലും
അറിഞ്ഞവർ പരാശക്തി കർമ്മം. തന്നിച്ഛയെന്നും
അവളോടു കൂടിയീശൻ വാഴുന്നുവെന്നും ചൊല്ലും

ഈശ്വരനങ്ങെല്ലാവുമുണ്ടോ അവളുമങ്ങെല്ലാമുണ്ട്
ദേഹമെങ്ങെല്ലാമുണ്ടോ ദേഹിയുമുണ്ടങ്ങെല്ലാം
ഥാനുള്ളേടത്തിലെല്ലാം മരുതവുമുണ്ടായീടും
നും വെവ്വേറായ് നാനാത്വങ്ങളിൽ ചേർന്നുണ്ടല്ലോ. 673

പ്രപഞ്ചാർത്ഥങ്ങളും നാനാജീവൻമാരും പിൻ
ദിക്കുകൾ പത്തും പരയോടപരയും ശക്തിയൊന്നേ
ചിത്തവും കരണങ്ങളിന്ദ്രിയങ്ങളും ചിത്ത–
വൃത്തിയും വിദ്യയും പിൻശക്തിയുമവളേയാവും

അപ്പരാശക്തിയാം മഹാമായ പലരൂപത്തി
ലിദ്ധരാതലത്തിനെത്താങ്ങിനിൽക്കുന്ന പാരം
ബാധസ്വരൂപിയായോ രാരുമാശിച്ച നിന്നെ
പ്രീതിയോടേകീടുന്നുണ്ടാർക്കുമീ മഹാശക്തി 675

സുന്ദരീ! കുംഭസ്തനീ! നറുമലർ കൂന്തലാളേ!
ഉമ്പർകോൻനാട്ടാർ ചിന്തിച്ചൻപോടു കൂപ്പുവോളേ!
എന്നകക്കോവിലിൽ പ്രതിഷ്ഠിച്ചു പൂജിക്കുന്നേൻ
നിന്നെ ഞാനിഹ പരം രണ്ടിലും നൻമയ്ക്കായി

ഭൂഷണപൂർണയായീ വിശ്വം നിറഞ്ഞെന്നമ്മ
വീക്ഷണം ചെയ്തുനിൽക്കുന്നെന്നകം പുറംപോലെ
ലോകരെല്ലാം തൊഴാനായ് പൊന്നമ്പലത്തിലും വാ
ണേകയായ് പ്പോലിരിക്കുന്നുണ്ടീ സുമംഗലാംഗി 6

ജീവരാശിക്കു വെട്ടം കാട്ടും കരുത്തായമ്മേ!
നീ വരാംഗീ! വിളങ്ങുന്നപ്പൊഴും ജഗത്തിങ്കൽ
ബ്രഹ്മത്തോടൊത്തു ചേർന്നഭേദയായ വെളിപ്പെട്ടാ
ബ്രഹ്മമേ താനാണെന്ന ഭാവം വഹിച്ചുകൊണ്ടും.

പുളിയിരിക്കുന്നു തോട്ടിനുള്ളിലെന്നാലും തെല്ലും
പുളിയോടു ബന്ധം തോടി നില്ലെന്നിരിക്കുമ്പോലെ
ഇപ്രപഞ്ചവും നീയുമൊന്നായിട്ടിരുന്നാലു–
മൽപവും ബന്ധം നിനക്കില്ലല്ലോ പ്രപഞ്ചത്തിൽ 6

ഉ, ണ്ടില്ല എന്നും ചൊല്ലപ്പെട്ടിടും സ്വരൂപത്തിൽ
നിന്നവളെന്നടുത്തെന്നുടലുപോലുയിരുമായും
ഒന്നായെന്നുള്ളിൽകേറിയണുവായും ഭേദിച്ചിട്ട്
നിന്നവരം പരൻ തൻ സ്വരൂപത്തിൽ പരാശക്തി.

ഈശ്വര സ്വഭാവത്തെയെപ്പൊഴും ചിന്തിച്ചീടൂ
ഈശ്വരഗുണങ്ങളെത്താൻ പ്രകീർത്തിച്ചു നിൽക്കൂ
ബ്രഹ്മസ്വരൂപത്തിങ്കൽ തന്നെ നിൻസ്വരൂപവും
തോന്നുകയാലേ നിന്നെ വാഴ്ത്താംശിവനൊടൊപ്പം 6

അഞ്ചെഴുത്തുച്ചരിക്കും പുണ്യവാൻമാരേ ! നിങ്ങ–
ളഞ്ചാതെ സത്യം ചൊല്ലിൻ, സ്വർഗസ്ഥ പുണ്യാ–
ത്മാക്കളേ
മുക്തിയെത്തുരന്നോരെന്നജ്ഞാനം കൊണ്ടു മോഹം
കൊള്ളും നാം സാക്ഷാലീശൻ ശിവമേകനെന്നുകാണൂ

ങ്കാരിയെന്നു ലോകം ചൊല്ലും പെണ്ണിവളാണു
ണ്ടാത്ത പഞ്ചവർണ്ണത്തിന്നെദ്ധരിക്കുവോളും
ങ്കാരിയാകുമിവളഞ്ചുപേരെപ്പെററിട്ടി-
ങ്കുകോട്യ മായയ്ക്കുള്ളിൽ വാഴുന്നു ശിവനൊപ്പം 683

## 6 ഭൈരവീമന്ത്രം

പന്ത്രണ്ടാം കലയാണാദിഭൈരവിമഹാശക്തി
ന്നിൽ കൽപ്പിക്കപ്പെട്ടകാരവും മായതാനും
ആദികളാം പന്ത്രണ്ടും പിന്നന്ത്യങ്ങളാം പതിന്നാലും
ഭൈരവിയമ്മയ്ക്കിങ്ങു പീഠമായ്ഭവിക്കുന്നു 684

പതിനാലും ചെന്നൊടുങ്ങുന്നു ഭൈരവിയിൽ
കി, മധ്യാന്തങ്ങളും ചേരുന്നിങ്ങിതിൽ തന്നെ
ചിന്തയാകും കമലത്തിങ്കലുൾ ഭൂതയായോരം
ന്തവു മാദിയായും മധ്യസ്ഥയായും നിൽപ്പോരം 685

മൂർത്തികളാം മൂന്നു പെരുതിങ്ങുതാനടങ്ങുന്നു
ഞ്ഞുമാറുന്ന ഭൂതമെല്ലാമിങ്ങൊടുങ്ങുന്നു
വിശ്വവുമിങ്ങൊതുങ്ങിയിവളിലങ്ങമയുന്നു
വന്നതു മറിയുന്നു നേരിട്ടു പുണ്യവാൻമാർ 686

ഈശനും പണ്ടേ വേദമോതിയോരരുളിൽകൂടി
ഈശനെക്കാണണം നാമുള്ളത്തിൽ ബുദ്ധിയോടെ
നാളുകളിരുപത്തേഴും ചന്ദ്രനെച്ചുററിനിൽക്കും
ജ്യോതിയാം ശൂലത്തോടീ ഭൈരവിയും വിളങ്ങും.

ശൂലപാണിക്കു നാലുകൈകളുണ്ടവയിലേന്തും
ശൂലം, കപാലം, പാമ്പാംപാശ, മങ്കുശം താനും
ബ്രഹ്മാവു, വിഷ്ണുവിന്നുമറിയാ സ്വരൂപത്തിന്നാ-
ധാരണമായ്നിന്ന സൂക്ഷ്മരൂപിയേ! മഹാമായേ! 688

ദിവ്യരത്നങ്ങളാം മിന്നും തൂമതിപ്രഭയോടെ
മേനിയും പ്രകാശിക്കും കുണ്ഡലം കത്തും കാതിൽ
അർക്കേന്ദു രൂപം കൊള്ളുമക്ഷിദ്വയാഭയോടെ
പൊൽപ്രഭയോടു വഹ്നിതേജസ്സും വീശുവോളേ!

പൂർണ്ണമായ് പൂവിതളിലെട്ടും തൊട്ടുള്ളിലൊരു
കണ്ണുപോലല്ലിയും പോൽ കന്യകമാരെട്ടുണ്ട്
പെണ്ണുങ്ങളാം പിന്നെയറുപത്തിനാലുണ്ടു നാനാ
വർണ്ണമായതിൽ പററിനിന്നു ഞാൻ രക്ഷപ്പെട്ടേൻ. 690

സംഹാരരുദ്രൻ തന്റെ നടുവിരലാകുമാദി
ദേഹത്തിൻ ചെറുവിരലാകും 'നമഃശിവയ'
മൌനനൃത്തത്തെയോതുവോരീ നമഃശിവയഃ
ജ്ഞാനനൃത്തത്തെയോതും മന്ത്രത്തെത്തന്നെയോതും

പരിമളം പരത്തീടും വാർകുഴലാളേ! അന്ധ-
കാരത്തെ മാററീടുന്ന മരുളുടയാളേ! ദേവീ!
മൂലാഗ്നിതന്നിൽ ചെന്നൊളിച്ചിരിപ്പോളേ! ലോകം
പാലിച്ചുപോരും സുധാസാരത്തെയൂറുന്നോളേ! 69

ഉള്ളമാം ക്ഷേത്രത്തിങ്കൽ 'നമശിവ' മന്ത്രത്തിനെ
കള്ളമററുരുവിട്ടു നടുനാടി മാർഗ്ഗത്തൂടെ
ശ്വാസം പിടിച്ചടക്കിക്കൊള്ളുകിലുണ്ടു ചിദാ
ഭ്യാസനെക്കണ്ടുമുട്ടാം മന്ത്രം മേൽ വേണ്ടതില്ല.

ചെറുവിരലുകളൊന്നിൻമേലൊന്നു ചേർത്തമർത്തി
അണിവിരലിനെ മുൻപോട്ടത്ര നീട്ടിപ്പിടിച്ചാൽ
ശൂലമുദ്രയെന്നാവും നടുവിരൽ രണ്ടിനേയും
ഉള്ളിലോട്ടൊതുക്കിയാൽ യോഗനിദ്രയുമാവും. 69

ഇക്കാര പിരിച്ചാൽ ശികാരം ശകാരമാവും
ബിന്ദുവാവാം മകാരത്തെ ശികാരത്തോടു ചേർത്താൽ
'ശിം' എന്നുരയ്ക്കാം പ്രാണവായുവെ നിയന്ത്രിക്കാൻ
ശീലിക്കാനുള്ള മന്ത്രമാണിതെന്നറിഞ്ഞീടു.

പ്രാണനെ മുൻനിറുത്തിയുദിച്ചുപൊങ്ങീടുന്ന
ജീവനിൽ പുക്കു ശബ്ദിച്ചീടും ശകാരത്തോടു
മകാരം ചേർത്തു 'ശം' ആം പേരതിനു ശംഖുമുദ്ര
ദേവിയും മരുവിടുന്നിപ്പീഠത്തിൻമേൽ നിതാന്തം 696

വേദങ്ങളോതീടുന്നതിക്കണ്ട ചരാചരം
ഭൂതങ്ങളഞ്ചെന്നാളും ലസിക്കും മുക്കണ്ണിയെന്നായ്
രാപ്പകൽ ജീവൻമാരും പരാപരസ്വരൂപത്തിൽ
വാച്ചു നിന്നീടു മാദിശക്തിയൊന്നിതിൽ നൂനം

ചേലെഴും വാർകുഴലും പുരികങ്ങളും പിന്നെ
ക്കോലും കുവലയക്കണ്ണി മനോഹരി,
തേനൊനൊത്തിരിയ്ക്കും മധുരാനന്ദമൂർത്തിതന്നിൽ
കാണിച്ചു നിന്നീടുന്നു തൻമേൽ ശിവത്തെയെന്നും 698

കൈക്കൊണ്ടാരാ പലകോടി രൂപങ്ങളിതുപോലെ
കൈക്കൊണ്ടാളീരെട്ടു കലകളും മഹാമായ
അമ്പലത്തിങ്കൽ സൂര്യചന്ദ്രൻമാരഗ്നിയായു-
മുച്ചിദേശത്തിലെന്നും വാണീടുവോളുമാകും.

തയ്യലാളിവരാ നല്ലോരാ തപസിൻ നായകിയാവും
ഭ്രാന്തിയെ മാററീടും മനോൻമണിമങ്കയാവും
ശാന്തമായ്സ്തുതിചെയ്തു പണിയുവിൻ
പണിഞ്ഞെന്നാ-
ലന്തം വരുത്തുംനീണ്ടനിൻ ഭവദുഃഖത്തിന്നെ 700

വേയൊത്ത തോളുള്ളോളേ ! നറുമലരണിയുന്നോളേ !
വാർകൂന്തലാളേ ! പൊന്നിളം പിറചൂടുന്നോളേ !
ശുദ്ധജടയെടുത്തു രിപ്പോരാ ശൂലനീ സുന്ദരീ മാം
മധുരിപ്പിച്ചിട്ടു നീയെന്നുള്ളിലേ വസിച്ചീടൂ.

നാടിത്രയത്തിൽ മധ്യനാടിയിൽ ജ്ഞാനത്തോടു
കൂടിവാണീടും കുമരി കന്യകാകുലീനയാരാ
പാദങ്ങളിൽ ധരിക്കും സ്വർണ്ണച്ചിലമ്പിൻ നാദം
കാതിങ്കൽ കേട്ടതോടേ ഞാനുമിങ്ങുറങ്ങുന്നു 702

നല്ലൊരു മാർഗ്ഗമോതു മൊരുത്തിയെന്നുള്ളത്തിങ്കൽ
പൊല്ലാപ്പെല്ലാമകററി കാരുണ്യ വർഷം പെയ്ത്
മാനസം വിളക്കു മാധാരചക്രത്തിനുള്ളിൽ
ആശയെയൊടുക്കിയെന്നെ ശാന്തനായിരുത്തീടും

ജീവൻമാരേകമാകും രൂപത്തിലിപ്പെൺപിള്ള
കാര്യരൂപം ധരിച്ച കാരണി മഹാമായ
ഊരും പിന്നുയിരുമെന്നിൽ ലോകത്തെയും ഒടുക്കി
ഘോരയായത്യന്തം ബൃഹത്സ്വരൂപത്തിൽ വാഴും 704

ആദിയാ, യനാദിയായ്, കാരണി, യകാരണി,
ജ്യോതി, യജോതി, സുഖപര, സുന്ദരിയായ്
അമ്മയായ്, മംഗലിയായും മനോൻമണിയുമായി
ഓതിയെൻ ഹൃദയത്തിനുള്ളിൽ വാണിരുന്നല്ലോ

ഇരുളായി നിൽക്കും ശക്തി, യരുളായ തീശനല്ലോ
പൊരുളായതൊന്നേ പുണ്യം ഭോഗത്താലിമ്പമുണ്ടാം
ചിന്തയിങ്ങീശ പൂമെങ്ങതി നുള്ളിലരുളാം
തൻനിജസ്വരൂപത്തിലാദിയും വസിക്കുന്നു 706

ആദിയുമനാദിയുമാകുന്ന പരാശക്തി
പാതി പരാപരനെന്നായ് നിൽക്കും മോഹിനിയാം
ശാന്തസ്വരൂപം കാട്ടും മംഗലീ, മനോൻമണി
കാന്തിചേർത്തെൻെറ ഹൃത്തിൽ സത്തായ്‌വിളങ്ങുമല്ലോ.

ഓതിയിട്ടുള്ള ശാസ്ത്രമേതിലും മഹത്തെന്ന-
താദിയാംതൻെറ ശാസ്ത്രമെന്നു ബോധിക്കില്ലാരും
ജാതിയും ഭേദമേതും തത്ത്വവുമായിനിൽപോരാം
ആദിയെന്നോതിയാത്മ രൂപത്തെക്കാട്ടിയാർക്കും. 708

ആത്മസ്വരൂപിണിയാ യാവാടുതുറയിലെന്നും
നാവിന്നധീശയായി വാണരുളുന്നുവല്ലോ
ശക്തിരൂപത്തിൽ നിന്നിട്ടീശിവമങ്കയാർക്കും
വൃത്തിയെക്കെടുത്തു നിവൃത്തിയെയരുളീടുന്നു.

ആദിയനാദിയായും കാരണി, യകാരണിയായ്
വേദവും വേദിയരുമൊക്കെയുമായിനിന്ന്
ജ്യോതിയേ തൻ നിജസ്വരൂപമെന്നായ് വിളങ്ങും
ഭേദാഭേദങ്ങളറ്റെന്നമ്മയേ സർവ്വവുമായ്. 710

## 7 പൂരണശക്തി

അത്യന്തം ബൃഹത്താകും വസ്തുവിന്നാദിയന്ത-
മെന്തെന്നളന്ന ദേവനെങ്ങുമൊന്നെന്നുണർന്നേൻ
ചന്തമായാണും പെണ്ണും രണ്ടെന്നില്ലൊന്നാണെന്നും
ചിന്തയിൽ കണ്ടേൻ സർവ്വം ശിവനരുംം തൻവിലാസം.

തന്നച്ഛ,നമ്മയെന്നും തോന്നുന്ന മമതയാർക്കും
പിന്നുമപ്പുനർജൻമ ഹേതുവായ് ഭവിക്കുന്നു
സർവ്വജീവനുമച്ഛ,നമ്മയുമൊന്നാണെന്ന
സത്യത്തെക്കണ്ടവർക്കു നന്ദിയെപ്പറഞ്ഞീടാം. 712

അറിവായ മായയും പിന്നിന്ദ്രിയജാലമെല്ലാം
അറിവായൊരമ്മയാം തന്നരുളിൻ വിലാസമത്രേ
പിരിയാതെ നിൽക്കുമ്പോരീയറിവിനെയറിഞ്ഞുള്ളിൽ
കരുതണം സഹജമായിത്തന്നോടിരിക്കും വണ്ണം.

ഇരവോടു പകലുമില്ലെന്നായോരിടത്തു നിത്യം
വിളയാടിനിൽക്കും ശക്തിമാതാവിനെക്കൊതിച്ച്
ചലനമെന്നൊന്നുമല്ലാതരുളോടു ചേർന്നുറങ്ങും
ഫലമെത്തിടാത്തോരെന്നുമെന്നും കൊച്ചായിരിക്കും.. 714

എങ്ങുമിപ്പരാശക്തി നിത്യവും പരനോടൊത്തു
നിന്നിടുമവൻ തന്റെയിച്ഛയായ് ജ്ഞാനമായും
പിന്നീടു ക്രിയാശക്തിയെന്നും ഭവിച്ചു പരൻ
ഛന്നനായമർന്നിരുന്നീടുമിങ്ങിവക്കുള്ളിൽ

ചിന്തയ്ക്കും ചലിച്ചിരുന്നീടുന്ന ക്രിയാശക്തി
ബിന്ദുനാദങ്ങളെന്നു രണ്ടുമായ് പിരിഞ്ഞീടും
ചന്ദ്രമണ്ഡലത്തിങ്കലാ ജടാധരി വാണി-
ടുന്തവുമാദിയായുമെങ്ങും വ്യാപിച്ചുനിൽക്കും 716

ബ്രഹ്മത്തിലൊടുങ്ങിനിന്നോരഖില പീയുഷധാരി
തൻമയമായി നിന്നവഴിയറിയുന്നോരില്ല
ദീപത്തിൻ പ്രകാശം പോൽ ബ്രഹ്മസ്വഭാവത്തോടെ
താദാത്മ്യപ്പെട്ടിരിപ്പൂ ശക്തിയെന്നറിഞ്ഞീടൂ

സൃഷ്ടിക്കു വേണ്ടിയീശനിച്ഛരിച്ചു ഭാവിച്ചുള്ള
ഘട്ടത്തിൽ പരാശക്തിയീശനെപ്പോലെയെങ്ങും
മേലോട്ടു കീഴുമായ ട്ടുയിരുകൾക്കുയിരുമായി
കാലേനിറഞ്ഞുനിന്നാളത്യന്തം ബ്രഹ്മത്തായി 718

അതുമിതുമെന്നോതുന്നോൻ പൊരുളിനെ അറിയുന്നില്ല
ഗതിതരാനുതകും ബ്രഹ്മജ്ഞാനത്തെ യറിയുന്നില്ല.
മധുവൊഴുകീടും പൂവുചൂടീടുമമ്മതൻെറ
ഹിതമായ നൻമയേയും ചെറററിയുന്നതില്ല. 719

---

## 8 ആധാര ആധേയം

പതിയായശിവനു തൻെറ നല്ലോരുടമ്പിൽ നിന്നു
പാതിയെ നൽകിനല്ലോളെന്നായ് ചമഞ്ഞിരിക്കും
ജ്യോതിയരുളും ശക്തിയേ താൻ തുണയെന്നിരിക്കുന്നോനു
വേദനയെല്ലാം തീരും സംസാരക്കടലുതാണ്ടാം 720

പെണ്ണൊരു പെണ്ണിനെപ്പുണർന്നിടും മൗഢ്യത്താലേ
പെണ്ണിനോടാണും ഭൂമിയിൽ പിറന്നടിയുന്നു
പെണ്ണിലാണിന്നെക്കണ്ടു മോചനം ഭവിച്ചീടിൽ
പെണ്ണുമാണെന്നു മോതും സംസാരം നിലയ്ക്കുന്നു

താനേ നിലങ്ങൾ രണ്ടും താങ്ങി വിണ്ണായിനിൽക്കും
താനേ ചുട്ടീടുമഗ്നി, സൂര്യ, ചന്ദ്രൻമാരും പിൻ
താനേവർഷം പൊഴിക്കും ശക്തിയും കടലിൽ നിന്നും
താനേ വടക്കു വിന്ധ്യനായിനിന്നതും പാർത്താൽ 722

വായും മനസ്സും താണ്ടിക്കടന്നെന്ന മനോൻമണിയാൾ
പേയും ഭൂതങ്ങളും മേൽകൊള്ളും പെൺപിള്ളയല്ലോ
ആയുസ്സുമറിവിനേയും മറിനടന്നോരു ശിവ—
ദേവനു തായും, മക്കൾ, ഭാര്യയുമിവളൊന്നല്ലോ

മങ്കയാമരുളിനോടു മാരനാം ശിവനും ചേർന്നി—
ട്ടംഗുലികളെക്കോർത്തിട്ടകം പുറം നോക്കിനിന്നാൾ
അങ്ങനെ പഞ്ചഭൂത പുത്രരും മങ്കയാളും
തങ്ങളിൽ കൂട്ടുചേർന്നീ സൃഷ്ടിയു മുൽഭവിച്ചു 724

മണ്ഡലത്രയം തോന്നപ്പെട്ടു സൂര്യനും ചന്ദ്ര
മണ്ഡലത്തോടുമോളിലാകാശമെന്നമൂന്നും
പ്രത്യക്ഷമായിനിൽക്കും ശക്തിയായ് കണ്ണടച്ചും
സത്യമായുള്ളിൽ തങ്ങു മുളെള്ളാളിപോലെയും കേൾ

ശക്തിയോ മുക്തിയ്ക്കൊത്ത സാധകമായും നിൽക്കും
മുക്തിക്കു നാഥയാണിപ്പെണ്ണെന്നതറിയുന്നില്ല
ശക്തിയെപ്പാഴിലാക്കി ദുർബ്ബലൻമാരായളേളാർ
പിത്തേറിക്കുരയ്ക്കുന്ന പട്ടികൾപോൽകുരയ്ക്കും 726

ചിന്തയിൽ കരുതണം മൂർദ്ധാവിങ്കൽ വഹിക്കണം
കണ്ടതിനേയു മാദിയിൽ പോററി ശാന്തനായി
ഉള്ളത്തിനുള്ളിൽ ചേർത്തു സൂക്ഷിച്ചും സദാകാലം
കള്ളമററെഴും തൻ സമാധിയിലിരുന്നീടൂ

സത്യത്തെയന്വേഷിച്ചു നില്ക്കും മുമുക്ഷുക്കൾക്കു
സത്യം സ്വരൂപജ്ഞാന മാകുമീ മഹാശക്തി
ത്തിടുന്നിതു ശിവജ്ഞാന പ്രാപ്തിയ്ക്കെ വർക്കും
പത്ഥ്യമാമിതിനെയേ സൻമാർഗ്ഗമെന്നുരച്ചീടാം 728

ശക്തിയും ശിവനും ജീവൻ മൂന്നുമല്ലാതെയാരും
മുക്തിക്കു ഹേതുവായിത്തീരുന്നതില്ലതെല്ലും
ദേഹത്താൽ ദേഹിയെ ച്ചേർത്തായതു മുതിരവെ ഭ്രൂ
മദ്ധ്യത്തിലേറിച്ചെന്നീടുന്നതാണുപായവും

ആട്ടിവിട്ടത്ര വ്യാധിയെത്താഴ്ത്തിയുരയ്പതും
ചട്ടെന്നുകർമ്മഭാരം മാററാനൊക്കുന്നതും പിൻ
ഇന്ദ്രിയപ്പിണികരം മാററാൻ തനിക്കു ശക്തിയുണ്ടായ്
വന്നതും ശക്തിബോധമൊന്നിനാൽ മാത്രമല്ലോ 730

ശക്തിയും ശിവവുമൊന്നായ് ചേർന്നിരുന്നീടുമെങ്കിൽ
വിത്തുകൂടാതെയെങ്ങും വിളവുണ്ടായ്‌വരും താനേ
അത്രയ്ക്കു മമ്പത്തൊന്നെഴുത്താലും കൂടിയെങ്ങും
ശുദ്ധമാം ചിത്തെല്ലായിടത്തും കറങ്ങിനിൽക്കും.

ഉള്ളൊളിയാലേ യുണരപ്പെടും ഭവദുഃഖം
തള്ളുവാൻ കാത്തു കാത്തു നിൽക്കുന്ന മഹാശക്തി
അപ്പദത്തിങ്കൽ ചെന്നു നിൽക്കുകിലമഞ്ഞീടും
എപ്പൊരുളും താനും തന്നിൽ, ജ്ഞാനവുമുണർന്നീടും 732

ജീവൻമാർക്കെല്ലാം നാനാരൂപങ്ങളേകിയിട്ട്
താനവയേതിലും തന്നുള്ളൊളിയാകി നിൽക്കും
ആരോമലരുളും ശക്തി ജീവാദിയിൽ കലർന്നു
ചേരുന്നതാണതിൻെറ കാരണമാരാഞ്ഞെന്നാൽ

അമ്മയച്ഛൻമാരുള്ളിലൻപുറേറാരല്ലെന്നാകി
ലമ്മയച്ഛൻമ രായിരുന്നതു മെന്തിനാവാം
അമ്മയച്ഛൻമാരോടു ഞാനുമൊന്നിച്ചിരുന്നി–
ട്ടമ്മയച്ഛൻമാരേയും ഞാൻ കണ്ടറിഞ്ഞുവല്ലോ 734

---

# 9 പന്തിരൊളിച്ചക്രം

പന്ത്രണ്ടു പ്രാണൻമാരും ബിന്ദുവിലുണ്ടു ചൊല്ലാം
അക്ഷരരൂപമാകും നാദമാം നാഥൻതാനും
ശബ്ദം നിമിത്തമിപ്രപഞ്ചവും തോന്നിടുന്നു
തോന്നുന്നു പന്ത്രണ്ടെരിച്ചക്രവുമതുപോലെ 35

മേൽവരും ബിന്ദവും പാർത്താലീയെഴുത്തായിടും
മേൽവരും നാദവും ചൊല്ലീടാമെഴുത്തേയാകും
മേൽവരും നാദവും കേട്ടീടിയെഴുത്തൊന്നത്രേ
മേൽവരും ചക്രം താൻ പ്രപവവുമായി നിൽക്കും

ഈ ജഗത്തായ് വികാസം പ്രാപിച്ചതിച്ചക്രം താൻ
ഈ ജഗത്തായിത്തീർന്നതും ബിന്ദുനാദം രണ്ടും
ഈ ജഗത്തുണ്ടെന്നോതാൻ സീമയുമീരണ്ടത്രേ
ഈ ജഗത്തായ് ഭേദിച്ചതും ശബ്ദമൊന്നാണല്ലോ 737

അപ്പായ് വികാസം പ്രാപിച്ചെന്നതു ചക്രമല്ലോ
അപ്പുറത്തഗ്നിയായ്ത്തീരുന്നതിതുതന്നെ
പിൽപാടിതൊന്നേ വായുവായും ഭേദിച്ചീടുന്നു-
ണ്ടപ്പുറത്തിതുതന്നെ യാകാശമായും തീരും

ആകാശമെന്തെന്നോതാനക്ഷരം തന്നെ നൂനം
ആകാശമക്ഷരത്തിൽ നിന്നുമുണ്ടായതത്രേ
ആകാശം പിന്നെഴുത്തായാൽ ശിവാനന്ദമാവും
ആകാശമെഴുത്തായതെങ്ങനെയറിയുന്നീലാ 739

അറിയുന്ന ചക്രമഞ്ചു മഞ്ചും പത്തൊന്നായ് നിൽകും
അറിയപ്പെടുന്ന ചക്രം നാദാദിയായും നിൽകും
അറിയുന്നിതക്ഷരത്തെയാത്മ സ്വരൂപത്തിങ്കൽ
അറിയുന്നതിന്നെ യാത്മസൂര്യൻ സുഷുപ്തിതൻമേൽ

മൂലത്തച്ചൊല്ലും നൂററിനാലെഴുത്തും പന്നീടു
മേലാറെഴുത്താം മദ്ധ്യവഹ്നിക്കുള്ളമഞ്ഞീടും
ഈയാറെഴുത്തും മദ്ധ്യവഹ്നിയുമായി നിൽകും
ഈയാറെഴുത്തും ആദിയന്തവുമായി നിൽകും 741

പന്ത്രണ്ടു രാശിയിങ്കൽ നാഴികമുപ്പതാദ്യം
ചന്തമായ് വരുന്നുണ്ടാകാശമാർഗമായ് കാലം
നാളുകളം വരും മുന്നൂററുപത്താലടുത്തത്ര
വർഷവും വരുന്നുണ്ടു മുൻവിധിയ്ക്കൊത്തീ മന്നിൽ

രാശിയ്ക്കകത്തു ചക്രമെങ്ങും നിറഞ്ഞ പിന്നെ
യോതുന്നിതിന്നെ രാശിചക്രമെന്നറിവുള്ളോർ
ബിന്ദുവാമീരാശിച്ചക്രത്തോടകം പുനം നാ-
ങ്ങളോടൊത്തു നിന്നാൽ ചക്രവും തെളിഞ്ഞീടും
74

ബിന്ദുവാദിയോരക്ഷരങ്ങളക്കുള്ളിലാദ്യം
സ്പന്ദിക്കും നാദം ഭേദിച്ചുജ്വലിച്ചൊച്ചകേളക്കാം
ബിന്ദുവിൽ നാദം തന്നെയക്ഷരമായി വന്നാൽ
നക്ഷത്രമാകും രണ്ടു രാശികളോടും കൂടി

നക്ഷത്രമായിച്ചമഞ്ഞുള്ളതു ചക്രമല്ലോ
നക്ഷത്രത്തിന്നുമേൽ പ്രകാശം ശിവൻ കൊടുക്കും
നക്ഷത്രമണ്ഡലത്തിൽ സൂര്യചന്ദ്രൻമാർ പെടാൻ
നക്ഷത്രങ്ങളും വാഴുമക്ഷരക്രമത്തിങ്കൽ 74

അക്ഷരനക്ഷത്രങ്ങളം ബിന്ദുവിലുദയമാവും
ബിന്ദുവിൽ നാദം തോന്നും നാദത്തിനുള്ളിൽ തോന്നും
അഗ്നിപ്രഭയ്ക്കൊത്തുള്ള ബ്രഹ്മപ്രകാശം പിന്നീ-
ടപ്പുറത്തമ്മയും പ്രഭാപൂരമായിത്തോന്നും

അണ്ഡംവിരിഞ്ഞു പല ലോകങ്ങളായി നിൽക്കു
മൂഴിയുള്ളളവുമണ്ഡം നിൽക്കുമീനിലയിൽ തന്നെ
സർവ്വവുമൊന്നായഭിമാനത്തിൽ ചേർന്നിരിക്കും
സർവ്വവുമൊന്നായ് ബിന്ദുവിൽ താനടങ്ങിനിൽക്കും 74

ബിന്ദുനാദങ്ങൾ രണ്ടും സമമായ് കലർന്നു നിന്നാൽ
ബിന്ദുവാണെന്നേ ചൊല്ലാം ബിന്ദുവൽപ്പം കുറഞ്ഞും
നാദമേറിയും വന്നാൽ മന്ത്രവിത്തെന്നു ചൊല്ലും
ബിന്ദുവൊന്നെങ്കിൽ നാദമെൺമടങ്ങറിഞ്ഞീടൂ

ചക്രത്തിനുള്ളിലായി കാണപ്പെടുന്ന മന്ത്ര–
മാറുമട്ടായ്ചമഞ്ഞു വ്യാപിക്കുമെങ്ങും മേലിൽ
തപ്പണം മോഹനം പിന്നുച്ചാടനം വിദ്വേഷം
വശ്യത്തിനോടു കൂടിമാരണം താനും ചേരും 749

ശക്തിയാമമ്മയും ചക്രത്തിനാധാരമാവും
ശക്തിയാമമ്മയും തീയെന്നപോലുജ്വലിക്കും
അമ്മയെബ്ബഹുമാനിച്ചു തന്നരുൾ വശത്താകിൽ
എമ്മഹാശത്രു പീഡയും തന്നെത്തൊടുന്നീല്ല 750

---

## 10 ഭൈരവചക്രം

ശുക്ളപക്ഷത്തിലാദ്യമാറും പിന്നെട്ടും പത്തും
പന്ത്രണ്ടും പതിന്നാലുമായുള്ള പത്തുനാളിൽ
ശത്രുവെജ്ജയിച്ചീടാൻ ചന്ദ്രൻ വലത്തുഭാഗം
മാറിനിന്നീടും മട്ടുപോകേണമെന്നു ഞായം 751

ഭൈരവൻ ശൂലം കപാലത്തെയും ധരിച്ചു തന്റെ
വൈരിയെക്കൊല്ലുമെന്നു ചിത്തത്തിലുറപ്പിച്ചാൽ
മാരണം വന്നടുക്കും കാലത്തു ഭൈരവന്റെ
വീര്യം തനിക്കുമുണ്ടായ് വൈരിയെജ്ജയിച്ചീടാം 752

ആരെയുമാകർഷിക്കാൻ ഭൈരവദേവൻ തന്റെ
ദേഹത്തിൽ പടകളെല്ലാമണിനിരന്നെന്ന മട്ടിൽ
തലമണ്ടയോടും ശൂലം, തലയും പിന്നുടുക്കയും
കയറോടും വാളും കൈയ്യിലേന്തിപ്പിടിച്ചീടേണം 753

ഭൈരവദേവൻ കൈയ്യിൽ കാണുമിച്ചൊന്നൊരാറും
ഭൈരവദേവൻ തൻശരീരം ചുവന്നിരിക്കും
ഭൈരവദേവൻ വീര്യമോടെ വിളങ്ങിനിൽക്കു
മാരിലും ചിത്തശുദ്ധിയോടേ ശിവത്തെയോർത്താൽ 754

ആയിരം മലർ തൂകി അർച്ചന ചെയ്തുപോരൂ
ആയിരം തേൻപാത്രങ്ങരം തൂകി നീകുളിപ്പിക്കൂ
ഭൈരവന്നഴകോടു ചാന്തും ജവ്വാതുപുഴുകും
പൂശി നീ പൂജചെയ്തീടുള്ള മാംഗർഭക്ഷേത്രേ 755

ഹൃദയമേ! നീയിച്ഛരിക്കുമ്മാറു നിന്നരികളെല്ലാം
തൊലയുമെന്നുറച്ചീടൂ നിന്നോടു യുദ്ധം ചെയ്താൽ
ആശിച്ചമട്ടിലെല്ലാം കൈവരാനായി നീയും
ശാസിച്ചപോലെ തന്നെ നീ നടന്നീടുമെങ്കിൽ 756

---

## സാംഭവീമണ്ഡലചക്രം

സാംഭവീചക്രമെട്ടായ് വിരിയുന്നൊരബ്ജം പോലാം
മുഖ്യമായിതിൽ നാലു, ബിന്ദവും നാദം ശക്തീ
ശക്തനാം ശിവവും ബിന്ദുവാണതിൽ കണ്ണായ്നിപ്പോ
രൊന്നിതു കണ്ടാൽ ലോകത്തിന്നെയുമറിഞ്ഞീടാം 758

ലോകത്തെക്കാട്ടീടുന്ന സാംഭവീമുദ്രക്കുള്ള
കോട്ടങ്ങളററാൽ രണ്ടുഭാഗത്തും നിരന്നെങ്ങും
വീഥികരം കാണാം പതിനാറോടു നാലു മൂല
വീതികളുള്ളതും ചേർത്തിരുപതുമൊത്തമായി

നാലഞ്ചുവീഥിയുള്ളോരീ മണ്ഡലത്തിനുള്ളിൽ
നാലുവീഥിയിൽ നാലു ലിംഗസ്വരൂപമുണ്ടാം
മൂലകരം നാലിലും നന്നാലു ലിംഗങ്ങളാറും
നിലകളങ്ങതിൽ നാലിലാണ്ടവൻ വസിക്കുന്നു 760

ആറോടിരുപതും നാലുമഞ്ചുമാം തമിഴെഴുത്തും
കേൾ വ്യഞ്ജനാക്ഷരങ്ങൾ രൂപമുണ്ടവയ്ക്കന്യം
ഇവയിൽ 'ശിവായനമ' പഞ്ചാക്ഷരങ്ങളെത്താ–
നുരുവിട്ടിരിക്കിലോ പിൻ കുറവൊട്ടുമില്ല ചൊല്ലാം.

മന്ത്രമിതോതിടുന്നോരീശ്വരനോടു ചേരും
വേദങ്ങളീ സത്യത്തെച്ചൊല്ലുന്നതുണ്ടു പണ്ടേ
വേദാഗമങ്ങളും പഞ്ചാക്ഷരത്തിങ്കലുണ്ടായ്
പഞ്ചാക്ഷരം ജപിച്ചോർ വീണ്ടും ജനിച്ചിടേണ്ട. 762

കാണുന്ന ലോകവും താൻ കൽപിച്ച ദൈവവുംമേൽ
പേണുന്ന പതിയു,മൂറും തീർത്ഥങ്ങളും വിശേഷാൽ
ഊണോടുണർവും നല്ല നിദ്രയും നേടിവച്ചു
കാണുന്ന കനകവും കേളൊന്നേ തൻ ശക്തിയത്രേ.

അഞ്ചെഴുത്തിനും കേന്ദ്രം നാദമാണതിൻമാർഗ–
മുച്ചിദ്വാരത്തിൽ കൂടിച്ചെല്ലുകിൽ ചൊല്ലാംനമ്മൾ
പിന്തിച്ച കർമ്മമെല്ലാമാറും നിവൃത്തമാകും
ശത്രുക്കളെല്ലാം മാറിയാർക്കും താൻ ബന്ധുവാകും. 764

ആരുമോതീടാ മഞ്ചെഴുത്തിനെ, യഞ്ചിതും പി–
ന്നാരുമേയറിയാത്തൊരാനന്ദ രൂപമാകും
ഓരുകിലതുതന്നെ മണ്ണും വി,ണ്ണിരവും പകലും
ജീവനും ജഡവും ജീവബോധവുമഞ്ചെഴുത്തേ, 765

---

## ഭുവനാധിപതിചക്രം

കാദിവർണ്ണങ്ങളഞ്ചും
~~കവർഗ്ഗമെന്നുള്ളോരഞ്ചും~~ പൊൻനിറമുള്ളതാകും
ങകാരത്തൊടുള്ളൊരാറും ചെമ്പിൻനിറത്തോടൊക്കും
ഷകാരത്തോടുള്ള നാലും വെൺനിറമുള്ളതാകും
ങകാരത്തോടിമ്മൂന്നും തൻ കാമ്യമുക്തിയെത്തരും, 766

ഇമ്മൂന്നിനാൽ കുറിയ്ക്കും ദൈവത്തിനൊപ്പമായി
ട്ടില്ലന്യദൈവംഞാനുരയ്ക്കുന്നതൊന്നുകേൾക്കൂ
ഈ ദൈവരൂപമാകും മന,മിമ്പം, മുക്തിയെന്നീ
പദമിങ്ങുമൂന്നുമോർത്താൽ ശിവനുള്ളൊരുടലതല്ലോ.

അപ്പരാശക്തിയമ്മ ശിവനുടലായിനിൽക്കും
അപ്പരാവിദ്യയേതൻ മുക്തിയും സിദ്ധിയും കേൾ
ഏകമാമരുളുമാത്രം ശിവഗുരുവായിത്തോന്നും
ഏകമാമരുളേ പാർത്താൽ പരശിവയോഗമെട്ടും, 768

എട്ടായ് ഭവിക്കും ശക്തിയോഗവുമെട്ടായ്നിൽക്കും
തിട്ടമായ് നാദാന്തത്തിലേകമായതും ശക്തി
തൊട്ടുള്ള ബിന്ദുവും താനററങ്ങൊഴിഞ്ഞുമാറും
കിട്ടില്ല മൂഢൻമാർക്കീയനുഭവം ചെററുപോലും.

മന്ത്രങ്ങളെല്ലാമോതി നിന്ന സൽഗുരുവിൻെറ
സന്നിധിതന്നിലുപദേശവും വാങ്ങിക്കൊണ്ട്
അംഗന്യാസാദിയു മനുഷ്ഠിച്ചു ഭവമാററാൻ
ഭംഗിയായ് ശിവദീക്ഷയും കൊണ്ടിരിക്കയോഗ്യം 769

താനേ ജഗത്തിലെങ്ങും വ്യാപിച്ചു നിന്നീടുന്നോൻ
താനേ ചിന്തിച്ചതിന്നെ ച്ചൊല്ലാൻ പടുത്വമുള്ളോൻ
താനേ തനിച്ചിരുന്നു നൃത്തം നടച്ചീടുന്നോൻ
താനേ തനിച്ചിരുന്നു കാണും സ്വസ്വരൂപത്തെ

സഹസ്രാരദങ്ങൾക്കുള്ളിൽ മരുവുമമൃതേശ്വരി
നടുനാഡിയോടും ചേർന്നങ്ങുജ്വല്ച്ചീടുമല്ലോ
ജീവനെയ്യുണർത്തി ശക്തിയോടൊത്തു ശിവനെക്കണ്ടാൽ
കായത്തിനുണ്ടാകില്ല കേടൊട്ടുമേതുനാളും 771

കേടൊന്നുമില്ല കാണും കിളരൊളികണ്ടശേഷം
നാടില്ല, തനിക്കുള്ളെല്ലാരഭിമാനമററശേഷം
ഭിക്കിന്നതെന്നുമില്ല തന്നാദികണ്ടശേഷം
ദുഃഖവുമില്ല യുള്ളം ശിവനോടു ചേർത്തുവയ്ക്കൂ

ചാഞ്ചല്യം കൊണ്ടു പാറിനിന്നോരിടങ്ങൾ പാഴായ്
താൻ പഠിച്ചറിഞ്ഞോരിടങ്ങളും വെട്ടവെളിയായ്
അന്യങ്ങളെല്ലാം മാറി മാർഗവും താനേ മാറീ
ആധാരവും പോയ് പിന്നെച്ചലനവുമില്ലാതാകും 773

വിളക്കൊളി ചൗ മുതൽ പിൻ ഔ വരെയുള്ളതാകും
വിളക്കൊളിച്ചക്രം സത്യവസ്തുവെന്നറിഞ്ഞീടൂ
വിളക്കൊളിയെപ്പോലുള്ളൊരീമിന്നൽകൊടിയെക്കണ്ടു
വിളക്കൊളിയായി നീയും തീർന്നീടുകെന്നറിയൂ.

താനേയാകാശമാണെന്നെങ്ങും നിറഞ്ഞിരിപ്പോൾ
താനേയഖണ്ഡാകാശ രൂപിണിയായും നില്പോൾ
താനേ സൃഷ്ടിച്ചു സർവം സംഹരിക്കുന്നവളും
താനേ താനണ്ഡമായുമീവിശ്വമായും നില്പോൾ 775

കണ്ടതിനുള്ളിലെങ്ങും കാണപ്പെടാതിരിപ്പോൾ
പിണ്ഡമായുടലിനുള്ളിലംബരത്തേയും കാൺമോൾ
നാഭിക്കകത്തു നാനാത്വങ്ങളെക്കണ്ടെന്നാലും
കണ്ഠത്തിൽ കാണും കറുപ്പെന്താണെന്നറിഞ്ഞോ നീ?

ചിന്തയ്യ്ക്കുള്ളാനന്ദത്തെവിളയിപ്പോരിവളുടെ
തന്തയ്ക്കുണ്ടിരുമൂന്നു കരണങ്ങൾ കരങ്ങളും
'ക്ളീം' എന്ന ബീജാക്ഷരത്തിന്നുള്ളടങ്ങിനിൽകും
തീപ്പന്തം, ശൂലം, തോട്ടി, കയറു, വി,ല്ലമ്പെന്നാറും 777

താനുണർന്നിരുന്നുള്ളിൽ നോക്കിക്കണ്ടൊരുത്തിയെ
തന്നുള്ളോളാവരം ചേർന്നിരുന്നൻ പുവർഷിച്ചീടും
മാനമോടെഴും നാദബിന്ദുക്കളേയും കാണും
കാണാം ചക്രത്തിലുണ്ടായരൂരം രൂപപ്പെട്ടതും മേൽ

അരുളിനെപ്പെററെന്നോർക്കില്ലാത്തതായൊന്നുമില്ല
അരുളിനെപ്പെററന്നുള്ളോർക്കർത്ഥിക്കാനൊന്നുമില്ല
അരുളിനെപ്പെററുള്ളോർക്കു ശക്തിയേ ബന്ധുവാകും
അരുളിനെപ്പെറേറാർകൊണ്ടാടീടുന്നു ശിവനെ മാത്രം 779

---

## 13 നവാക്ഷരീചക്രം

വകാരമുൽഭവിക്കുന്നു പരാശക്തിയിൽ നിന്നതിൻ
വകയായ് ജ്ഞാനത്തിനെച്ചൊല്ലാമെൺപത്തൊന്നായെഴുത്തുകരം
മാറി മാറി വരും 'ക്ളിം' തൊട്ടുള്ളൊരക്ഷരമൊൻപതും
ബീജാക്ഷരങ്ങളായ്, ചൌ'എന്നവസാനിച്ചിടുംവിധം 780

ചൌ, ഔ, ഹൌ, ക്റീം, കൌ, ഐ, റീം, ശ്രീം,
ക്ളീ എന്നുരച്ചിടും
ഒൻപതക്ഷരമുണ്ടാകയാൽ നവാക്ഷരി മന്ത്രമായ്
നമഃ ശിവായമെന്നുള്ളോരാദിമന്ത്രത്തിനംഗമായ്
ഉച്ചരിച്ചുവരുന്നുണ്ടീ മന്ത്രത്തിന്നെ മനുഷ്യരും

നവാക്ഷരീമന്ത്രമോർത്തീടു ജ്ഞാനമായ് നിൽക്കു-
മാർക്കുമേ
നവാക്ഷരീമന്ത്രമോർത്തീടൂ നൻമയായ് നിൽക്കു-
മൂഴിയിൽ
നവാക്ഷരീമന്ത്രമോർത്തീടൂ ചൊല്ലാൻ നാവിനിനിച്ചിടും
നവാക്ഷരീമന്ത്രമോ മർത്യർക്കെല്ലാ ശക്തിയുമേകിടും 782

വെള്ളി, പൊന്നിലും ചെയ്യാമിച്ചക്രം ചെമ്പിനാലെയും
ശുദ്ധം നവാക്ഷരീമന്ത്രത്തെജ്ജപിച്ചുരുവേററിടൂ
നാൽപതും ഒൻപതും നാളീമട്ടിൽതന്നെ ജപിച്ചപി–
ന്നൽപമൊന്നോർമ്മിച്ചാലും വന്നുചേരുന്നു നൻമകരം

സത്യം ചിന്തിച്ചു 'ക്രീം, ക്ളീം' രണ്ടുമേ ഭക്തി-
യോടു നീ
ഉച്ചരിച്ചർച്ചിച്ചീടൂ, ശോണവർണ്ണത്തിൽനെല്ലൊടേ
വെള്ളയാം കറുകപ്പുല്ലും മിശ്രമായ് ചേർത്തു ശുദ്ധമായ്
പ്രത്യക്ഷയായ് ഭവിച്ചീടും പരാശക്തിയുമങ്ങുടൻ. 784

കണ്ടുകൊണ്ടീടാം നിൻ മുൻ പ്രത്യക്ഷമായി നിൽപോ-
രപ്പരാശക്തിതന്നെ യാദിയാം ശക്തിയെന്നും,
കായാമ്പൂ വർണമെത്തോരവളെ ബ്ഭജിച്ചിരുന്നാ-
ലായാസമെന്യേ നേർച്ചയേതും ഫലപ്പെടും കേൾ 785

നാം ചരിച്ചിടും പാരിൽ വളരുന്നു നൻമയെല്ലാം
പോയിടും മറിനടന്നു കാലനും നമ്മെക്കണ്ടാൽ
സൂര്യനെപ്പോൽപ്രകാശം വർദ്ധിച്ച്യ വിളങ്ങീടാൻ
കാര്യമാവളെ നീയും നല്ലപോൽ ഭജിച്ചീടൂ.

പൊൻ, വെള്ളി, മാണിക്കം പോലുള്ളതെല്ലാം ലഭിക്കും
ശിവനാകുമാദിനായക പ്രസാദങ്ങളേറും
കാംക്ഷിക്കും ദൈവയോഗമെല്ലാം ഭവിച്ചീടും നീ
പ്രാപിക്കത്തക്കതെല്ലാം, നിശ്ചയം പ്രാപിച്ചീടും 787

കണ്ടുകൊണ്ടീടാം ശിവനായകിതന്നെയാർക്കും
വീണ്ടു കൊണ്ടീടാം വശ്യശക്തിയെ യവളിൽ നിന്നും
ഉണ്ടു കൊണ്ടീടാ മവളേന്തും ഗുണങ്ങളെല്ലാം
പണ്ടേയവൾക്കെഴുന്ന പ്രാഭവ പ്രളയവും കേൾ

തിരുവരുളേറുവോരീമന്ത്രത്തെ നാവുതൻമേ-
ലുരുവിട്ടിരുന്നീടതുമീശൻെറ ഗേഹമല്ലോ
ഇതിനെഞാൻ തിരുവമ്പലചക്രമെന്നും ഗ്രഹിക്കാം
മാതാവാം മഹാശക്തിയേയും നാമങ്ങു കാണാം 789

കൗ മുതൽ ഐ വരെയ്ക്കും മുൻചൊന്ന മന്ത്രമെല്ലാം
പകയററു നീ ഭജിച്ചാൽ സഖിയാക്കു മാരും നിന്നെ
പകതന്നൊടാർക്കുമില്ലെന്നാം ജനിദുഃഖമാറും
നിയതം നീ പരാശക്തി യമ്മയെ ബ്ഭജിച്ചീടൂ

തത്വങ്ങളാം മുപ്പത്താററിനും മുതലായിരിക്കും
തൽപരാശക്തിയെത്താൻ പററിനിന്നീടുവോർക്ക്
ചാഞ്ചല്യമററുരാഗ ദ്വേഷങ്ങളൊഴിഞ്ഞിടും
സൻമാർഗശീലമായിത്തീരും തപസ്സിൽ നിൽക്കും 79

താനേതൻ നിത്യശാന്തി വിളയിച്ചീടുവോനായ്
താനേ ചിന്തിച്ചു തൻെറ വിധിയെക്കുറിക്കുവോനായ്
താനേ തൻ നൃത്തത്തെക്കണ്ടുള്ളം രസിക്കുവോനാ
മാനരു രൂപൻ പരമേശനുമായിത്തീരും

പുണ്യവാനായിണങ്ങി വിശ്വത്തിനെപ്പുമച്ചു
മന്നുയിരേതിനോടു മൊന്നായ് കലർന്നു നിന്ന്
കാരുണ്യം കൂടിനിൽക്കും ശീതളാകാരനായി-
ത്തീരും ശിവസ്വരൂപം നീയും ഭജിച്ചിരിക്കു 79

ചക്രം വരയ്പോരക്ഷരം മാററിയും വരെയ്ക്കാ-
മാക്രമം ക്രീ, മിൽ തൊട്ടു കൗവരയ്ക്കും വരച്ചാൽ
വശ്യം നാവാക്ഷരീ ചക്രമായ്വരും പരാശക്തി
വിശ്വം വിളക്കി നിൽക്കും കാഴ്ചകണ്ടാനന്ദിക്കാം

ദുഷ്ടർക്കൊളിച്ചിരിക്കും ദേവിയും ശുദ്ധഹൃത്തിൽ
പെട്ടുതൻ ജ്യോതിസ്സിന്നെ നന്നായ് വെളിപ്പെടുത്തും
കാട്ടിക്കൊടുക്കു മാർക്കും ശിവനെയും, തന്നിൽ താനേ
സൃഷ്ടിച്ചു പോററും സർവ്വ വസ്തുക്കളേയു മോർക്കൂ 79

വഞ്ചന വിട്ടിച്ചക്ര മർച്ചിടുന്നവർക്കുടം—
ത്തുമ്പങ്ങളെന്തിനേയും മാററുമിച്ചക്രം വേഗം
ദുഷ്ടരെത്തടവിലാക്കും രാജാവുമോടിവന്നി—
ച്ചക്രത്തിന്നെ ബ്ഭജിക്കും താപത്തെ മാററുവാനായ്

സിദ്ധിക്കു മീശ്വരൻെറ ദർശനം പൊന്നൊളിപോൽ,
മുക്തിപ്രദൻ ശിവൻെറ കാരുണ്യവും ഭവിക്കും
ശുദ്ധിയോടീ നവാക്ഷരീ ചക്രസേവ ചെയ്താൽ
പൃത്ഥ്വിയിൽ ജീവരാശി തന്നോടിണങ്ങിനിൽക്കും 79

ളിയെഴും ഹൌ. തുടങ്ങി ക്രീം വരെയ്ക്കും വരച്ചി—
ത്തെളിവൊടിച്ചക്ര മാരാധിക്കുന്നവർക്കു താനേ
ഉദയമാ മാത്മജ്ഞാനം പഞ്ചാക്ഷരം ജപിച്ച്
ഹൃദയത്തിൽ പിന്നെ ശിവദർശനം താനുമുണ്ടാം

കാണാം നീയെല്ലാ ജീവൻമാരുമൊത്തിരിപ്പതും
കാണാം നീ നിന്നിൽ സർവസൃഷ്ടിവസ്തുക്കളെയും
കാണാം നിന്നിച്ഛയ്ക്കൊത്തു സർവവും വർത്തിപ്പതും
കാണാം നീ സർവത്തിന്നുമാധാരം താനാണെന്നും 799

ലോകങ്ങളേഴുമൊന്നായ് നിൽപതും കണ്ടുപോരാം
സർവവും വിട്ടു താനേ താനായിരിപ്പതും മേൽ
മിഥ്യയെ സത്യമാക്കും മായയെക്കണ്ടുപോരാം
പുണ്യപാപങ്ങളും മായുന്നതിനേയും കാണാം.

ഔ മുതൽ ഹൌ വരെയ്ക്കു മക്ഷരം വരച്ചീടിൽ
ചൊല്ലാമതിന്നെ യമൃതേശ്വരീ ചക്രമെന്നായ്
മധ്യത്തിലമൃതേശ്വരീദേവി വാണീടുന്നു
നോക്കുന്നവർക്കകം പുറങ്ങളെക്കാട്ടി നിൽക്കും. 801

ലോകങ്ങളെല്ലാം പാഴെന്നുള്ളിൽ തനിക്കുതോന്നും
കാഴ്ചകളെല്ലാം മാഞ്ഞോരേ വെളികാണുമാറാം
ഉപ്പില്ലാതപ്പേയായിപ്പോക്കു വരവററിരിക്കും
കീഴ്മേലു ഭേദമില്ലാതൊന്നായിരിക്കുമെങ്ങും

എഴുകടലേഴിനേയും ബാഹ്യമായ് കണ്ട ലോകം
മുഴുവനും തന്നകത്തേ കണ്ടിടാമൊരേ ദിക്കിൽ
താൻകണ്ണിൽ കണ്ടതെല്ലാം താനേ താനെന്നുതോന്നും
താൻകണ്ട ദിക്കിലെല്ലാം തന്നരുളോങ്ങി നിൽക്കും 80[illegible]

കൗ മുതൽ ഔ വരെക്കും വിളക്കൊളിച്ചക്രമാവും
ദീപം പോൽ പ്രകാശിപ്പിക്കുന്നതും ശിവനെയെങ്ങും
മിന്നൽ പ്രകാശം പോൽ നവാക്ഷരീ ചക്രത്തിങ്കൽ
തന്നെയിച്ചക്രം നിന്നുകൊള്ളുന്നതെന്നു മോർക്കൂ

താനേ യൊരേ വെളിയായെങ്ങും നിറഞ്ഞുനിൽക്കും
താനേ മഹാകാശത്തിന്നാകാശമായി നിൽക്കും
താനേ സർവത്തിനേയും സൃഷ്ടിച്ചു സംഹരിപ്പോരം
താനേ യപ്പരാശക്തി പിണ്ഡാണ്ഡമായും—
നിൽപോരം. 805

അണ്ഡത്തിനുള്ളിലിരിപ്പിടമററവരം
പിണ്ഡത്തിനുള്ളിൽ പെരുവെളി കണ്ടവരം
നാദത്തിനുള്ളിലാ ബിന്ദുവെക്കണ്ടവരം
നാദത്തിനന്യമായൊന്നു കാണാത്തവരം

ആഴികരം ചൂഴുന്ന ഭൂമികാണാത്തവരം
താനിരിക്കാൻ ശിവനെ പ്പീഠമാക്കിയോരം
ആദിയില്ലാതുരുവായിച്ചമഞ്ഞവ
ളാണിപ്പരാശക്തിയമ്മയെ ന്നോർക്കണം 807

താനേ പിറന്ന നവാക്ഷരീ മന്ത്രത്തെ
പത്തു വരയിട്ടു നീളെക്കുറുക്കെയും
പിൻ വരയൊൻപതിനുള്ളിൽ പെടുന്നതാ-
മെൺപത്തിയൊന്നറയെണ്ണിത്തിരിച്ചിടു

ചക്രത്തിൽ ചന്ദ്രവൃത്തമിട്ടതുജപിക്കേണം
ചന്ദ്രവൃത്തത്തിനെപ്പിൻ പൊൻനിറമാക്കിച്ചെയ്യൂ.
പച്ചവർണത്താൽ വരച്ചീടൂ ''നമഃശിവായ''
ചക്രത്തെ യാരാധിപ്പോർക്കീനിറമെല്ലാമുണ്ടാം 809

അമ്മതൻ മന്ത്രം മരപ്പട്ടയിൽ മാറിമാറി
ലേഖനം ചെയ്തെൺപത്തൊന്നറയിലും നിറച്ചിട്ട്
നെയ്തൂകി ഹോമം ചെയ്തു ചോറും ചമച്ചർപിച്ചി—
ട്ടാദരവോടേ പൂജിച്ചാഹുതി ചെയ്തീടേണം

ചക്രരൂപത്തിൽ ചെയ്തോരമ്മതൻ സ്വരൂപത്തെ
വിഘ്നം കൂടാതെ യുള്ളിൽ ഭക്തിയോടാരാധിക്കൂ.
മന്ത്രരൂപത്തിനാൽ തന്നമ്മയെ യാരാധിച്ചി—
ട്ടുള്ളറിവേറീടുന്നോൻ നാൻമുഖനൊത്തിരിക്കും 811

ചന്ദനം, കുങ്കുമം, കസ്തൂരിയൊടു ചാന്തും ജ–
വ്വാതോടു പുഴുകു നെയ്യും പച്ചക്കർപ്പൂരം താനും
നല്ലൊരു ഗോരോചന യാകുമൊൻപതും ചേർത്ത്
വെള്ളം തളിച്ചു ശുദ്ധി ചെയ്തു നീ യാരാധിക്കൂ.

ഭക്തർ തന്നുള്ളിൽ മഹാജ്യോതിയായ് പ്രകാശിക്കും
ശക്തിതന്നച്ഛനായും തീരും, കരങ്ങളാറും
തോട്ടിയും മഴുവും ശൂലം പാശവു മമ്പും വില്ലും
നീട്ടിപ്പിടിച്ചു കാണാം ക്ളീം എന്ന മന്ത്രത്താലേ 813

മുക്തിക്കു വേണ്ടും ശിവജ്ഞാനം ലഭിക്കും മൂല-
ശക്തിയെത്താനുണർത്തുമെങ്കിലോ ഗുരുനിദേശാൽ
ഗുരുവരുളുണ്ടെന്നാലോ ശിവഗുണമെട്ടും കിട്ടും
ജൻമഹേതുവാം കർമ്മബന്ധവുമൊടുങ്ങീടും

മാനസത്തിന്നെ നീ നിയന്ത്രിക്കാമമ്മയെപ്പ–
ഞ്ചാക്ഷരം ജപിച്ചുകൊണ്ടു തൻമുഖം നോക്കുമെന്നാൽ
വർഷമൊന്നിമ്മട്ടായാലാശയും മായും താനേ
ചിത്തത്തിലിച്ഛരിക്കുന്നതൊക്കെയും ലഭിച്ചീടും 815

മൂലാധാരത്തിലൊററത്താമരപോലെതോന്നും
നറുമലരമ്മ വാണിരിക്കുന്ന പീഠമല്ലോ
ഭക്തിയോടപ്പദത്തെദ്ധ്യാനിച്ചിരുന്നാലോ ചെ–
ന്നെത്താം മേലഗ്നിമണ്ഡലത്തിങ്കൽ ശിവപദത്തിൽ

ഉയിരും മെയ്യുമായോരമ്പത്തിയൊന്നെഴുത്തും
ബീജാക്ഷരങ്ങളഞ്ചും കൂടിയമ്പത്തിയാറാം
അക്ഷരങ്ങളാൽ ചൂഴപ്പെട്ടമ്മയീ ശിവാഗ്നി
മണ്ഡലത്തിൽ നടുക്കായ് വാണിരുന്നരുളുന്നു. 817

മുത്തിൻപ്രകാശം വീശുമമ്മതൻ ചതുർഭുജ-
മൊന്നിൽ ചിൻമുദ്രയുണ്ടു, വേറൊന്നിലഭയമുദ്ര
അന്യമൊന്നിൽ പളുങ്കം, പിന്നൊന്നിൽ കിളിയുമോടെ–
ന്നമ്മയും വിളങ്ങീടുന്നരുളിൻ വിലാസമോടെ

തന്നാത്മ പൂജയിൽപെട്ടിരിപ്പോർക്കകത്തു കാണാ–
മമ്മയും വിളങ്ങീടും തൻ ഹൃദയത്തിനുള്ളിൽ
മേരുവെന്നോതും ഭ്രൂമധ്യത്തിങ്കലണിമാദി
സിദ്ധികളെട്ടും താനേ സംഭവിച്ചീടുമല്ലോ 819

ആനന്ദരൂപിയെന്നു ചൊല്ലും സദാശിവത്തിൽ
കീഴ്ക്കണ്ട മുഖം പാർത്താൽ ശക്തിതൻ മുഖമാണത്രേ
പേരോതാം 'സദാശിവനായകി'യമ്മയ്ക്കങ്ങു–
ണ്ടാനനമഞ്ചും നീണ്ട ബാഹുക്കൾ പത്തിനോടേ

ഓങ്കാരത്തിന്നകം പ്രകാശിക്കും ജ്യോതിതന്നെ
ശ്വാസത്തിനുള്ളിൽകേററിയെങ്ങും പ്രകാശിപ്പിക്കൂ
മൂലാധാരത്തിൽ ചിത്തരൂപം വിളങ്ങിയാലീ
രൂപവും ഹൃത്തിലുയിരായമ്മയെപ്പോൽ വിളങ്ങും 821

ഭ്രൂമധ്യത്തിങ്കൽ തിങ്കൾ മണ്ഡലത്തിങ്കൽ തങ്ങും
അമൃതസ്തനീ മാതാവിൻ കണ്ഠം വെളുത്തിരിക്കും
പൊൻകരങ്ങളിലോ മൺകമണ്ഡലു കാണാം ദേവി–
കൈക്കൊണ്ടിരിക്കും ദേഹം നന്നായ് വെളുത്തിരിക്കും 822

165

# അഞ്ചാം തന്ത്രം

1 ശുദ്ധശൈവം
2 അശുദ്ധശൈവം
3 മാർഗ്ഗശൈവം
4 കടും ശുദ്ധശൈവം
5 ഭക്തി
6 ക്രിയ
7 യോഗം
8 ജ്ഞാനം
9 സൻമാർഗ്ഗം
10 ജഗൻമാർഗ്ഗം
11 സാലോക്യം
12 സാമീപ്യം
13 സാരൂപ്യം

15 ശക്തിനിപാതം

1 മന്ദതരം
2 മന്ദം
3 തീവ്രം
4 തീവ്രതരം

16 ഭിന്നമതദോഷം

17 ദുരാചാരം
18 തനിമതം

## 1 ശുദ്ധശൈവം

ഊരുമിക്കാണും ജഗത്തൊക്കെയും ചമയ്ക്കുന്ന
ജ്ഞാനസ്വരൂപൻ തന്റെ മാഹാത്മ്യം പറഞ്ഞീടിൽ
മേരുവും ഭുവനത്രയങ്ങളുംപൃഥിവിയും
നാലുമട്ടായ്ലസിക്കും ശൈവതത്വങ്ങൾക്കൊപ്പം 823

സത്തോടസത്തും സദസത്തിന്നെയും താൻകണ്ടു
ചിത്തോടചിത്തും തനിക്കില്ലാത്ത നിലയിലായ്।
ശുദ്ധംതനിക്കശുദ്ധം രണ്ടും രണ്ടായീടാതെ
നിത്യവും ശിവപദത്തിൽ ശൈവസിദ്ധാന്തിവാഴും

നിത്യം പഠിച്ചീടേണ്ട ശാസ്ത്രം പഠിച്ചുബോധം
സിദ്ധിച്ചു ശിവയോഗം ത്വംപദപ്രാപ്തിയോടെ
ദോഷങ്ങൾ മൂന്നും മാറിയുന്നതം തത്പദത്തെ
ഘോഷിച്ചുനിൽക്കും നല്ല ശൈവസിദ്ധാന്തിയോർക്കൂ 825

വേദാന്തം സംസ്കരിച്ചെടുത്ത സിദ്ധാന്തം കാട്ടും
നാദാന്തം കണ്ടുവെന്നോർ സത്യത്തെ ദർശിച്ചീടും
ജനിമൃതിപ്പിഴയകന്നു ബോധം കടന്നുനിന്ന്
നാദാന്ത പൂർണ്ണരായോർ ജ്ഞാനജ്ഞേയങ്ങളാകും 826

---

## 2 അശുദ്ധശൈവം

ഖണ്ഡങ്ങളൊൻപതും കണ്ടൊരവർ കണ്ടതാകും
ഖണ്ഡങ്ങളൊൻപതും കണ്ടോരരും പൊരുളുകാണും
ഖണ്ഡങ്ങളെല്ലാം കണ്ടോർ ഖണ്ഡിക്കപ്പെട്ടതാമ—
ഖണ്ഡത്തെ ക്കണ്ടോരാരും ശുദ്ധശൈവരുമത്രേ

ജ്ഞാനിയീലോകത്തിങ്കലുള്ള ശാസ്ത്രങ്ങളോടേ
മൗനത്തെയും ബോധിക്കും കലയറുപത്തിനാലും
ഭൂമികളേഴിനേയും വേദാന്തസാരത്തേയും
ശിവനോടു തന്നെയും കാണുന്നവൻ ഗുണവാനാം 828

---

## 3 മാർഗ്ഗശൈവം

പൊന്നൊത്ത ശീലം ശിവസാധനം, ഭൂതിയോടേ
സൻമാർഗ്ഗം മഹാജ്ഞാനം, ദുർമാർഗ്ഗമേതും തന്നെ
തോന്നാതിരിക്കും ബോധം, സൻമാർഗ്ഗമിവകളെല്ലാം
നന്മയായ് വരും ശുദ്ധ ശൈവരായുള്ളോർക്കെല്ലാം 829

കേടകന്നുള്ള സാധുവുന്നത ജ്ഞാനരാട്ടാം
കറയറ്റ വേദാന്തമായീടും സിദ്ധാന്തത്തിൻെറ
പാടറും സമരസജ്ഞാനോദയപ്രകാശ—
ക്കൊടിയും പിടിച്ചു ശുദ്ധശൈവത്തിൽ നിൽക്കു
മെന്നും

സത്തുമസത്തും താനേ വേറുപെട്ടിരിപ്പോനായ്
ചിത്തോടചിത്തിനേയുമറിയാതിരിക്കുവോനായ്
മുക്തിയ്ക്കകത്താനന്ദ ശക്തിയിൽ മുങ്ങിയോനായ്
സിദ്ധിയിൽ വാഴും ജ്ഞാനിയെപ്പോഴും താനേ
താനായ് 831

ജീവൻമാരെല്ലാമൊന്നായ് തന്നുള്ളിലടങ്ങുമ്പോൾ
മുൻവാസനകളാറും പേരിമ്പമൂദിച്ചീടും
പന്ത്രണ്ടാം നിലയിലെത്തും നിലയിതുശുദ്ധശൈവ
മുക്തർക്കു സദാകാഴ്ചയായീടുമോർക്കൂ സത്യം. 833

വേദാന്തം കണ്ടുവെന്നോർ ബ്രഹ്മവിത്തായിത്തീരും
നാദാന്തം കണ്ടോർ നിരാധാരനാം യോഗിയാവും
വേദാന്തത്തിന്നെ വിട്ടു സിദ്ധാന്തത്തിന്നെക്കണ്ടോർ
സത്യമാം ശൈവമർഗ്ഗത്തിങ്കൽ ചരിപ്പോരാകും.

വിണ്ണിനെത്തൊടുന്നില്ല മേഘങ്ങളതുപോലെ
കണ്ണിനെത്തൊടാ കണ്ണുകാണുന്നകാഴ്ചകളും
ഞാനെന്റേതെന്നുനാടും ഭാവനാപശു പാശങ്ങ-
ളേതുമേ തൊടുന്നീലയീശനെയെന്നുമെന്നും 835

ഒന്നുരണ്ടായി രണ്ടുമില്ലാത്തോനെന്നുമായി
കുന്നിച്ചദേഹം ദേഹിയെന്നുള്ളതും മറഞ്ഞു
ശക്തിയാമരുളം നിപാതമെത്തുമ്പോൾ ശിവത്തെത്താ-
നൊത്തുപെട്ടെന്നതത്രേ സിദ്ധാന്തസിദ്ധിയാവും. 836

---

## 4 കടും ശുദ്ധശൈവം

വേഷങ്ങളെല്ലാവും പോയിന്ദ്രിയജ്ഞാനം ചൊല്ലും
ഭാഷകൂടാതെയോതും ചൈതന്യമേതാനായി
ആശാപാശങ്ങളാകു മാഡംബരങ്ങളൊന്നുമെന്യേ
ശാശ്വതജ്ഞാനമാർന്നോർ കടും ശുദ്ധ ശൈവരാവം 83

ശുദ്ധശിവമൊഴിയാവുന്ന പഞ്ചാക്ഷരത്തെ മായാ
ബദ്ധരാകാതെ യോർക്കൂ മുക്തിക്കിതൊന്നേ വിത്താം
ഇത്തരമാത്മാവും കേരം ബ്രഹ്മത്തൊടൊന്നായ് നിന്നു
ശുദ്ധശിവമാകുവോരേ ശുദ്ധശൈവൻമാരാകൂ

ഞാനെന്നും താനെന്നുമാടി ഞാൻ മരിക്കുംമ്പോരം
താനെന്നും ഞാനെന്നു മററൊരു തൽപ്പദത്തിൽ
താനെന്നും ഞാനെന്നും തത്വത്തെ പ്പറവതിനാൽ
താനെന്നും ഞാനെന്നുമുരചെയ്തിടുന്നതില്ല 839

ചൊല്ലുവാനരിതായ തത്വം സിദ്ധിച്ചുവെന്നാൽ
കൊല്ലരുതാം പഞ്ചേന്ദ്രിയങ്ങളുമടങ്ങീടും
മേൽ തുളുമ്പീടും ജ്ഞാനം വിളക്കൊളിയായി നിൽക്കും
ഉത്തമോത്തമം പരമസായുജ്യമാണിതോർക്കൂ 840

---

## 5 ഭക്തി

ഉയിരിനുമുയിരായീശനൊന്നായിരിപ്പതിനെ
അറിയുന്നതാർക്കും ജ്ഞാനപൂജയായ് ഭവിച്ചീടും
ഉയിരിന്നു പ്രകാശത്തെ നൽകുന്നൊരീശൻ തന്നെ
വശമായ്ത്തന്നുള്ളിൽ നോക്കീടുന്നതു യോഗപൂജ

ഈശസ്വരൂപത്തിങ്കൽ പ്രാണപ്രതിഷ്ഠ ചെയ്തി–
ട്ടാശയെ ത്യജിപ്പതു ബാഹ്യപൂജയെന്നാവും
ഈശനിൽ തന്നഖണ്ഡ പ്രേമത്തെയർപ്പിച്ചുള്ള
സദാശിവ പൂജയെന്നും പൂജകൾ നാലായ്ത്തീരും 412

നാടും നഗരവും പിന്നമ്പലങ്ങളിലുമെല്ലാം
തേടിത്തിരഞ്ഞു ശിവപാദത്തെയെങ്ങും കണ്ട്
പാടുവിൻ പാടിപ്പാടിക്കുമ്പിട്ടോടുക്കം നെഞ്ചിൽ
മൂടി വച്ചിരിക്കുന്ന കോവിലെത്തുറന്നീടു.

പൂജകൾ ചെയ്തീടുന്നോർ പട്ടൻമാർ വ്രതംനോക്കി
യാചിപ്പോർ ഭക്തൻമാരും സാധനാചതുഷ്ടയം
ചെയ്യുവോർ യോഗിമാരും ബ്രഹ്മത്തെപ്പിരിയാതെ
വാഴും സിദ്ധൻമാർ ബ്രഹ്മജ്ഞാനികളെന്നും–
ചൊല്ലാം 843

ബ്രഹ്മജ്ഞാനം ലഭിച്ചോൻ ബ്രഹ്മമായിരുന്നീടും
നിർമ്മായം ശിവരൂപത്തെക്കൊള്ളുമഷ്ടാംഗയോഗി
കർമ്മവ്രതാദി ചെയ്വോർ സാമീപ്യം പ്രാപിച്ചീടും
കർമ്മമായ്യോഗം ചെയ്വോർ സാരൂപ്യവും പ്രാപിക്കും

ഭക്ത്യാദിനാലിനും കേൾ ജ്ഞാനവും നാലായീടും
ശാസ്ത്രജ്ഞാനങ്ങളും കേളാറുമട്ടതുപോലെ
നന്ദിയാണല്ലോ പൊരുളേതിനും പൊൻപട്ടണ–
മെന്നപോലജ്ഞാനിക്കു കുമ്പിടത്തക്കതായി. 845

171

## 6 ക്രിയ

പത്തുദിക്കിലുമെങ്ങും പരമനാം ദൈവമൊന്നു–
ണ്ടെദ്ദിക്കിലില്ലെന്നാഞ്ഞു ചോദിക്കുമാരണൻമാർ
നിത്യനാമിവൻ തന്റെ ചേവടിയാരാധിച്ചാൽ
ശത്രുവാമാഗാമിക ബാധകളെല്ലാം മാറും 846

മണ്ണും വിണ്ണും മണക്കും ചന്ദനത്തോടു പൂവും
വാനോളം വാരിയിട്ടു നന്നായ് വണങ്ങിയാലും
ദേഹാഭിമാനം വിട്ടിരിക്കുന്നവർക്കല്ലാതെ
മോഹം ശമിച്ചു ശക്തിദർശനം ലഭിച്ചീടാ

ഭക്തനും കർമ്മം ഭക്തിയെല്ലാമിങ്ങാചരിച്ചു
ശുദ്ധമാ മരുളാൽമലമററും യോഗത്തിങ്കൽ
ചിത്തവും ഗുരുവരും മുലം വിടർന്നഖണ്ഡ
വൃത്തിയും ഭവിച്ചാകും ബ്രഹ്മമെന്നറിഞ്ഞീടു 848

ഉള്ളൻപുരുക്കുംതോറും വല്ലാതഖണ്ഡപ്രേമ
വെള്ളത്തിൽ നിന്നു ഭക്തൻ ഗുരുവിന്റെ ചരണം കൂപ്പി
അരുളിനായ് പ്രാർത്ഥിച്ചീടും പൊഴുതവന്നരുളാനന്ദ–
മറിവായ ജ്യോതിയെക്കണ്ടതുതന്നെയായിത്തീരും 849

---

## 7 യോഗം

ആത്മബോധത്തിൽകൂടി സത്യത്തെക്കണ്ടതോടു
സാത്മ്യം പ്രാപിച്ചതിങ്കൽ തന്നെത്താൻ പ്രതിഷ്ഠിച്ചു
തട്ടിയിട്ടുടച്ചാലും താനനങ്ങാതെ ലക്ഷ്യം
തൊട്ടറിഞ്ഞിരിക്കുന്നോൻ ബ്രഹ്മത്തിനോടുചേരും 850

പൂവോടു ഗന്ധം ചേർന്നിരിക്കുന്നതൊപ്പമായി
ജീവനുള്ളീശൻ തൻെറ ഗന്ധം പുലർന്നിരിക്കും
ചിത്രംപോലതിനെയുണർന്നറിയുന്നോരാരും
കസ്തൂരിമൃഗത്തെപ്പൂട്ടീടുന്ന കുററിപോലാം

ഇച്ഛരിച്ചു തന്നെ ചെയ്താൽ സത്യത്തിൽ തപസ്വിയാവും
ഇച്ഛരിച്ചുതന്നെ ചെയ്താൽ ദേശികാദേശമാവും
ഇച്ഛരിച്ചുതന്നെ ചെയ്താൽ സത്യത്തിൽ തപസ്സാവും
ഇച്ഛരിച്ചുതന്നെ ചെയ്താൽ സത്യത്തിൽ ദേവനുമാം 852

യോഗിയഭ്യാസം വ്രതം കർമ്മവുമെന്ന മൂന്നു–
മാശാവിഹീനനായ് ചെയ്തൊടുവിലീരണ്ടും വിട്ട്
നിഷ്ക്കാമകർമ്മത്തിങ്കലാത്മ സൂര്യനെ ലക്ഷ്യ
മാക്കിക്കൊണ്ടഖണ്ഡപ്രേമരൂപത്തിൽ വാഴും

ഉടലിൽകുടിയെങ്ങും വ്യാപിച്ചപോലെയീശൻ
ഉയിരുകളംതോറും തങ്ങി വ്യാപിച്ചു നിന്നീടുന്നു
യോഗത്തിൽ നിന്നവർക്കും പിൻപിറപ്പില്ലാതാവും
യോഗത്തെത്തന്നെയീശൻ സത്യത്തിലേകുമാർക്കും
നോക്കീടുമ്പോനെത്തൻ സ്വരൂപത്തിനുള്ളിൽ വയ്ക്കും
പാർക്കുകിലുടലിലേററാരഗ്യുമീശനറകും

---

## 8. ജ്ഞാനം

ജ്ഞാനത്തെക്കാളും ധർമ്മമേതുനാട്ടിലുമേയില്ല
ജ്ഞാനത്തിനും മേലെണ്ണാൻ ശാസ്ത്രങ്ങളില്ലയല്ലോ
ജ്ഞാനത്തിനന്യമൊന്നും മുക്തിയെത്തരുന്നീല
ജ്ഞാനം ലഭിച്ചോൻ മർത്ത്യനാനാലുമീശനോർക്ക 856

ശബ്ദം, പിൻപരന്നുള്ള മാനസം പൊങ്ങിനിൽക്കും
ബുദ്ധിയും, ബുദ്ധിയെപ്പൊക്കുന്നോരഹന്തതാനും
ചിത്തവും ചിന്തിക്കുന്ന വൃത്തിയും ശബ്ദാതീത
സിദ്ധിയുമൊത്തവർക്കാം സൻമാർഗ്ഗമെന്നുകാണു

ഈ ലോകവും തനിക്കീദേഹവും ലഭിച്ചീടാ-
നേകിയൊരൻപെനിക്കിന്നരുളായിനിന്നീടുന്നു
അരുളണച്ചീടും ജ്ഞാനം കൊണ്ടുഞാൻശിവോഹമായ്
പെരുകിടും ശിവാനന്ദവായ്പിനെ പ്രാപിച്ചീടും 858

ഗുരുദർശനം നൽപൂജ, ചിന്തയും വന്ദനവും
ഗുരുവിൻ ഗുണങ്ങളെക്കീർത്തിക്കുന്നതു ചെയ്യുവോർക്കും
ഗുരുപദം ശിരസിങ്കലേററി വയ്ക്കുന്നവർക്കും
ഗുരുവിൻ പ്രസാദമുണ്ടായ് മുക്തിമാർഗ്ഗം
ലഭിക്കും

ജ്ഞാനം തെളിഞ്ഞിരുന്നീടുന്നവൻ ജ്ഞാനിയാവും
ജ്ഞാനിയേകാന്തനായിരിപ്പേടം ബ്രഹ്മമാകും
ലോകാചാരങ്ങളെല്ലാമങ്ങസ്തമിച്ചിരിക്കും
പകയററ ജ്ഞാനത്തിനെ ച്ചേർന്നിരുന്നവർക്കെല്ലാം 860

അറിവും പിന്നടക്കവും മഖണ്ഡജ്ഞാനത്തോടും
പിരിയാതിരിപ്പോർ ശിവലോകത്തിൽ വാഴുവോരാം
കുറിയും ഗുണവും ഗുരുപാദവും നീങ്ങിടാത്ത
നെറിയതുമുള്ളോർക്കിതു നീരിൽ പ്രകാശം താനേ

ജ്ഞാനവും നാലുമട്ടുണ്ടെങ്കിലും ജ്ഞാനത്തിങ്കൽ
ജ്ഞാനമേ ഞാനാണെന്നു തെല്ലും കണക്കാക്കാതെ
ജ്ഞാനത്തിൽ യോഗവും മേൽനാദാന്തടജ്യാതിയാവും
ജ്ഞാനത്തെ ശ്രവിപ്പതേ മുക്തിക്കു ബീജമാവും 862

ജ്ഞാനഭൂമികാം നാലും താണ്ടിയോൻ പുനർജൻമ
ഹേതുവാം പുണ്യാ പാപകർമ്മാം കടന്നോരാം
ബ്രഹ്മസ്വരൂപമായും ജ്ഞാനത്തെക്കണ്ടുവെന്നാൽ
ശാശ്വതശുദ്ധൻ പിന്നെ ശിവമുക്തൻ സിദ്ധനുമാം

ജ്ഞാനശാസ്ത്രം പഠിച്ചോൻ തന്നെക്കണ്ടുണർന്നീടും
ജ്ഞാനത്തിൻ വിശേഷമൊന്നേ പരദർശനത്തെക്കാട്ടും
ജ്ഞാനനിർവ്വാണം ശിവൻ തന്നരുറംക്കാഴ്ചയാകും
ജ്ഞാനാഭിഷേകം പാർത്താൽ സൽഗുരു പാദമാകും 864

---

## 9 സൻമാർഗ്ഗം

ഗുരുവിനെ ദർശിച്ചീടൂ, പൂജിക്കൂ, ശുശ്രൂഷിക്കൂ
ഗുരുവിനെക്കീർത്തിച്ചീടൂ ഗുരുമൊഴി ചിന്തിച്ചീടൂ
ഗുരുവിൻെറ പാദധൂളി ശിരസ്സിലേറ്റംപോർക്കു
മുക്തി
വരുമതിനാലിതത്രേ സൻമാർഗം സുപ്രസിദ്ധം 865

ജ്ഞാനം തെളിഞ്ഞില്ലാത്തോർ ശിവനെയൊട്ടറിയുന്നില്ല
ജ്ഞാനത്തെയറിയാതുള്ളോർ ജീവനുമാ കയില്ല
ജ്ഞാനത്തെയറിയാത്തോർ പിൻ ശിവനായിത്തീരുന്നില്ല
ജ്ഞാനത്തെയുണരാത്തോർക്കു ജനനവും തീരുന്നില്ല.

സൻമാർഗ്ഗമുള്ളവർക്കു സത്തമൻമാരിണങ്ങും
സൻമാർഗ്ഗമുള്ളോരിരിക്കുന്നതു ശിവസ്ഥാനം
സൻമാർഗമുള്ളോൻ തന്നെ ലോകത്തിനുററദൈവം
സൻമാർഗ്ഗിയെക്കാണുന്നതേ ശിവദർശനംകേറം 86

തന്നെത്തനിക്കു വേറാക്കീടുന്നു ബന്ധകർമ്മം,
തന്നെത്താൻ ജനിമൃതിക്കാളാക്കീടുമവസ്ഥകളും
ഭിന്നിച്ചു നിൽക്കും ജ്ഞാനം ഭേദമഭേദങ്ങളും
തന്നിലേ കണ്ടോരെല്ലാം സൻമാർഗ്ഗനിലയമാകും
പശുപാശങ്ങളെപ്പോക്കി പതിയോടു കൂടിച്ചേർന്നു
ഭേദിച്ചിടാത്തൊരുള്ളത്തിനെ സ്വയം ഭേദിച്ചു
സത്യസ്വരൂപമാകും തന്നാത്മ സ്വരൂപത്തിൽ
നിത്യനിശ്ചഞ്ചലത്വം കാട്ടുമിമ്മാർഗ്ഗമോർക്കു 869

മുക്തിപെററുള്ളോരെല്ലാം മുക്തിക്കായ് വച്ചിച്ചീടു
ന്നത്രസൻമാർഗ്ഗത്തിന്നെയല്ലാതെമറെറാന്നല്ല.
സൻമാർഗ്ഗബോധത്തിനെ കൈക്കൊണ്ടിരിപ്പോർ തൻെറ
സൻമാർഗ്ഗത്തിങ്കൽ കൂടി പ്രാപിക്കും ശിവയോഗം 870

---

## 10 ജഗൻമാർഗ്ഗം

(തോഴമാർഗ്ഗം)

സൻമാർഗ്ഗമത്രേ ജഗൻമാർഗ്ഗവുമെന്നുരയ്ക്കാ -
മിമ്മാർഗ്ഗം തന്നെ മുക്തിസിദ്ധികൾക്കുള്ളിൽവയ്ക്കും
മററുമാർഗ്ഗങ്ങളെല്ലാം തീരാത്തജനിമൃതി
ക്കുററത്തിനെന്നും തന്നെയാളാക്കിത്തീർത്തിടുന്നു 871

യോഗസമാധിക്കുള്ളിൽ താൻ സ്വയം ബൃഹത്താവും
യോഗസമാധിക്കുള്ളിൽ തന്നുൾപ്രകാശം കാണും
യോഗസമാധിക്കുള്ളിൽ തന്നാത്മസ്വരൂപത്തെ
ഭാഗധേയത്താൽ കണ്ടീടുന്നവൻ സിദ്ധരാകും

യോഗഭോഗങ്ങൾ രണ്ടും യോഗിമാർക്കുണ്ടായീടും
യോഗമോ ശിവസ്വരൂപത്തിന്നകം ചേർന്നതാകും
ഭോഗമോ ഭുവനത്തിൽ പുരുഷാർത്ഥസിദ്ധിയാവും
ഭോഗയോഗങ്ങൾ രണ്ടും യോഗിമാർക്കുണ്ടാമെന്നും 873

ആധാരശോധനയാം നാടീ ശുദ്ധീകരണവും
മേധാദി കലകളും കലർന്നുള്ള വിണ്ണൊളിയും
ബോധാലയത്തിൽ ബുദ്ധി, കരണ, മിന്ദ്രിയങ്ങളും
സധാരണത്തിൽ കെടുമെന്നതു ജഗൻമാർഗ്ഗം 874

## 11 സൽപുത്രമാർഗ്ഗം

പൂജിക്ക, ഗുരുവിനെ സ്തുതിക്ക, പോററിച്ചെയ്ക
ആർജ്ജവത്തോടേ ചെയ്യൂ തപസ്സും സത്യമായി
സത്യവാർത്തയും പാപരാഹിത്യം പരിശുദ്ധി
യൊത്തുസൻമാർഗംമററുമൊക്കെ സൽപുത്രമാർഗം

ഗുരുവേ ശിവമെന്നു ചൊല്ലിനാൻ നന്ദിമുന്നം
ഗുരുവെ ശിവമെന്നു കണ്ടവർതന്നെയാരോ
ഗുരുവേ ശിവനും നല്ല രാജാവുമായി നിൽക്കും
ഗുരുവേ ചൊല്ലിക്കേട്ടോർ സർവജ്ഞരായിത്തീരും 876

## 12 ദാസമാർഗ്ഗം

ഈശനെത്തൊഴും വീണുകുമ്പിടും കരുണയ്ക്കായി—
ട്ടീശനെ യെല്ലാനാളും നല്ലപോൽ സ്തുതിക്കും ഞാൻ
ആകയാൽ കുത്തുകുത്തായ് നിങ്ങളും പുഷ്പം തൂകി
യീശൻെറ യാശിസ്സേററീടുന്നതു ദാസമാർഗ്ഗം 877

ദീപങ്ങൾ യഥാവിധികത്തിച്ചു പുഷ്പം ചാർത്തി
കോവിലിൽ പശുവിൻെറ ചാണകം തേച്ചുമെഴുകി
മാലിന്യമെല്ലാം നീക്കിയിടത്തെശ്ശുധി ചെയ്തു
ശ്രീകോവിൽ മുമ്പിൽ നിന്നു നാം വാഴാനീശ്വരൻെറ

ശ്രീകര തിരുനാമം പാടിയും മണിയടിച്ചും
അമ്പലപ്രതിഷ്ഠയെ പ്പൂജിച്ചു പനിനീരാലേ
അമ്പിനോടഭിഷേകം ചെയ്‌വതു ദാസമാർഗ്ഗം

കുറപ്പെണ്ണെന്നായ് മലമുലയാളായ് വല്ലിയായി
ചിറപ്പേറും രാജരാജേശ്വരിയെ നാം ഭക്തിയോടെ
മുറപോൽ വഴിപാടും പൂജയും ചെയ്താലവരം
പിറപ്പറത്തേകും നമ്മൾക്കെല്ലാത്ത പോമ്പലവും 879

---

## 13 സാലോക്യം

സാലോക്യപുണ്യംഭക്തിമാർഗത്താൽ സിദ്ധിച്ചീടും
സാലോക്യ, സാമീപ്യങ്ങളുണ്ടാകും ഭക്തിയാലേ
മാലോകത്തിങ്കൽ ചേരും വകയാൽ സാരൂപ്യവും
പരലോകമററ ശിവരൂപമായ് ഭവിച്ചീടും

നമഃശിവയമന്ത്രമോതിത്തന്നുള്ളം കോവിലാക്കി
യഭിഷേകമടഞ്ഞു പോരു സാലോക്യമടഞ്ഞീടാൻ
ശിവസത്യം കാൺമതേ നിർവാണമാം ശിവയനമ
മന്ത്രമേ തനിക്കു ശിവസമാധിയുമറിഞ്ഞീടു 881

---

## 14 സാമീപ്യം

പാശമപ്പശുവായിനിന്നതേ സാലോക്യം പിൻ
പാശമങ്ങരുളായിനിന്നതേ സാമീപ്യവും
പാശം സരൂപമായിനിന്നതേ സാരൂപ്യം പിൻ
പാശം കരിഞ്ഞു പതിയായീടും സായുജ്യത്തിൽ 882

---

## 15 സാരൂപ്യം

സാംഷ്ടാംഗം ശിവനെ വന്ദിച്ചാകിൽ സാരൂപ്യം ലഭ്യം
തിട്ടമായിതു സൻമാർഗത്താലല്ലാത ലഭ്യം
അംഗങ്ങളോടുടലു സർവവും വശമാവും —
മിങ്ങിതു വിശേഷമായുള്ളോരു യോഗമത്രേ 883

## 16 സായുജ്യം

കൈവരും ശിവനോടുററ സംബന്ധമതുമൂലം
കൈവരും ശിവബോധം ശിവത്തിനോടുള്ളൈക്യവും
ശൈവമാം ശിവത്തിനെച്ചേരാതെ ചേർന്നുള്ളതേ
ശൈവമാം ശിവാനന്ദ സായുജ്യമായിടുന്നു.

മന്ത്രമാകുന്നതും മഹാമരുന്നാകുന്നതും
തന്ത്രമാകുന്നതും പിൻദാനങ്ങളാവതും മേൽ
സുന്ദരമാവതും പിൻധർമ്മവുമെല്ലാമെൻെറ
തന്തയാം ശിവൻ തൻെറ പാദപത്മങ്ങളല്ലോ. 885

## 17 ശക്തിനിപാതം

### 1. മന്ദതരം

ഇരുട്ടറമൂലയിങ്കൽ മറവായിരുന്ന കുമരി
കുരുട്ടു കിഴനെച്ചേർന്നീടുവാനാഗ്രഹിച്ച്
കുരുട്ടിനെ നീക്കിഗുണം പലതെല്ലാം കാട്ടി
മെരട്ടിയവനെക്കല്യാണം കഴിച്ചുവല്ലോ. 886

ഇരുരം നീക്കിയെന്നാൽ ജനനത്തെത്തള്ളിമാററി
അരുളുമാറീടാവണ്ണമാദിയരുളും പരന്ന്
അഹന്തചെറെറാഴിയാത്ത വാനവർ കോനായീടും
ശിവനോടുകൂടി നിത്യാനന്ദത്തെ പ്രാപിച്ചീടും

വിളക്കൊളിയാലിരുട്ടറയിൽ പൊരുളിനെക്കാണുമ്പോലെ
വെളിയിലണ്ഡജ്ഞാനാന്ധകാരമാ മീദേഹത്തിൽ
ശിവമായി നിന്നീടുന്ന പൊരുളിനെശ്ശക്തിതൻെറ
യവതാരംകൊണ്ടു കാണാമെന്നു നീയറിഞ്ഞീടൂ. 888

---

## 18 മന്ദം

ശക്തിയെത്തന്നുയിർകളെ മയക്കിപ്പുണരുവോരാ
ശക്തിയാൽ തന്നെ മയക്കംമാററിക്കർമ്മം തീർത്ത്
ജ്ഞപവും വിളയിച്ചജ്ഞാനത്തിനെക്കരിച്ചി–
ട്ടൻപിനാലരുരം ഞാനത്തിന്നെയുമുറപ്പിച്ച്; 889

എത്രകാലം ജഗത്തിലുഴിയം ചെയ്തെന്നാലും.
ശക്തിയും ശിവവുമെന്നും മുഴുമുതലായിരിപ്പൂ
നിത്യവുംതന്നെ വന്ദിപ്പോർക്കടയാളമായ് ചി–
ന്മുദ്രയെത്തൻെറയടയാളമായ് കാട്ടിനിൽപ്പൂ.

കണ്ടുകൊണ്ടീടിൻ രവിയിന്ദുക്കൾ മാറിമാറി
പണ്ടുകാലത്തേ വിളങ്ങീടുന്ന പരമനോപിൻ
പണ്ടുമിന്നും വിളങ്ങുന്നൊന്നുപോലെന്നുംതന്നെ
കണ്ടുവന്ദിപ്പോർക്കുള്ളോരിരുളിനെ മാററീടുന്നു 891

---

## 19 തീവ്രം

ജൻമത്തെ മേലാലില്ലാതാക്കും തപത്തെ നൽകും
വിസ്മൃതിയെത്തീർക്കുന്ന മാർഗ്ഗത്തിൽ കൊണ്ടുനിർത്തും
നൻമയ്ക്കായ് കുറപ്പെണ്ണാം കോമളവല്ലിതന്നെ
തൻമയത്തോടു പൂജചെയ്തു നിൽക്കുമ്പോർക്കെല്ലാം

ഭക്തന്നു കിട്ടിയാൽ ജ്ഞാനമെക്കാഴുന്നൊന്നു കിട്ടും
ഭക്തിയാൽ പലപുഷ്പമർപ്പിച്ചു പണിഞ്ഞാലും
ഒന്നും ശിവം തൊടാതെ നിന്നാലു മവനെ വേറി-
ട്ടൊന്നുമില്ലവൻ ജീവനെല്ലാത്തിനും ജഗത്തിൽ 893

---

## 20 തീവ്രതരം

കർമ്മങ്ങൾ രണ്ടും സമനിലയിലുംബോധം കൂടി
ജഡബോധം മാറിയേറുമരുളിനാൽ ശിവരൂപം
പ്രത്യക്ഷമായിനിന്നു നൾകുന്ന വിജ്ഞാനത്താൽ
കർമ്മംപോയ് മലംമൂന്നും മാഞ്ഞവൻ ശിവനാകും

സായാഹ്നദീപമർക്കേന്ദുക്കൾക്കും പ്രകാശത്തെ-
പ്പായിക്കു മാറെവർക്കുമൊളിയായീടുന്ന മട്ടിൽ
ജ്ഞാനം വിളക്കുമീശനെന്നുള്ളിൽ പുക്കിരുന്നെ-
ന്നു നിന്നെ പ്രകാശിപ്പിച്ചീടുന്നു നിരന്തരം 893

---

## 21 ഭിന്നമതദോഷം

ചട്ടങ്ങളോതുമാറുശാസ്ത്രങ്ങളും ശരീര–
ച്ചട്ടക്കൂട്ടിന്നകത്തൊരീശനെക്കാണുന്നീലാ
കഷ്ടമിക്കാരണത്താൽപിന്നെയും മായാഗർത്തം
പെട്ടുപെട്ടുഴിയിൽ പതച്ചുവാഴും ജീവൻമാർ 896

ഉള്ളിലുമുണ്ടപ്പോൾ പുറത്തുമുണ്ടെന്നവർക്ക്
ഉള്ളിലുമുണ്ടതൊപ്പം പുറത്തുമുണ്ടെൻെറ നാഥൻ
ഉള്ളിലുമില്ലതൊപ്പം പുറത്തുമില്ലെന്നവർക്ക്
ഉള്ളിലും പുറത്തെന്നുമില്ലാതിരിക്കുമെങ്ങും

മുതലൊന്നാമാനയെത്തൻമുതുകോടു കാലു വാലായ്
ചെവി,തുമ്പിക്കൈ, ശിരസ്സു, മുടലെന്നും വകവകയായ്
നിജംപോലെ പലതായിട്ടന്ധൻമാരാനകാണും
വിധമാറുമതക്കാരുമീശനെ മാറിക്കാണും. 898

ശാസ്ത്രങ്ങളാറും കണ്ടോൻ കണ്ടിടുന്നില്ല ശാസ്ത്ര
മാറിലും ചൊല്ലും പൊരുളം സത്യമതല്ലെന്നായി
സത്യമിച്ചൊന്നതോർത്തു സൽഗുരുവിന്നടുക്കൽ
സത്യത്തെക്കേട്ടുണർന്നാൽ കൈവല്യ പ്രാപ്തിയുണ്ടാം

അതുനല്ലതിതു നല്ലതെന്ന ഭേദങ്ങളെല്ലാം
മതിമയക്കിടാനാവുമതിനാലൊഴിച്ചു വയ്ക്കൂ
മതിമാനാശിവനെ ക്കാണാനാശിച്ചിവൻെറ പൂർണ്ണം
സുഖരൂപമതിനെ പ്രാപിച്ചെന്നെന്നുമുള്ളോനാകൂ 900

ലക്ഷ്യത്തെ പ്രാപിച്ചീടും മാർഗമൊന്നുണ്ടു ലോക
സൃഷ്ടിസത്യത്തെ ക്കാണാ സങ്കൽപ്പമതങ്ങളെ
പോററുവോർ ചൊല്ലും ദുഃഖഗണങ്ങളെപ്പഴിച്ചും
മുററത്തുനടക്കുന്നോർ സൽഗതിപ്രാപിച്ചീടും 901

---

## 22 ദുരാചാരം

ഇരുന്നശ്രുതൂകുന്നോരും തൻനിലകെട്ടുള്ളോരും
അരുംതപമാചരിച്ചങ്ങീശനെത്തേടിയെന്നാൽ
ദുഃഖംനിവർത്തിച്ചോനാം വിണ്ണവർ കോനുംതൻെറ
യുൽകൃഷ്ടഗുണങ്ങൾ നൽകുംജൻമവുംസഫലമാവും. 902

ഉന്നതൻ ശിവൻ, തന്നെ ചിന്തിപ്പോർക്കുള്ളിൽപുക്കു
സന്നിവേശത്തെ ചെയ്താ മനോമയനായിനിൽക്കും
എന്നുരച്ചാൽ പഴിക്കും മാനുഷൻ; മനംകൂമ്പി
ച്ചെന്നു നീ ശിവനോടൊത്തുകൂടിയാൽ വരുംമോക്ഷം.

സിദ്ധാന്ത ശൈവം പോററുമൊപ്പററബ്രഹ്മത്തിന്നെ
ത്തെല്ലാജീവൻമാർക്കും ജീവനാം നന്ദിയേയും
സത്തമോത്തംസൻമാർക്കു സുഖമേകും സ്വരൂപത്തെ,
ഇദ്ധരാനായകനെപ്പണിഞ്ഞു നീഗതിനേടീടൂ. 904

ഒത്തശാസ്ത്രങ്ങളാറും നീചമച്ചെന്നതുംമേൽ
മൊത്തത്തിലേകനാണെന്നാരുമേയറിഞ്ഞീടാ
മൊത്തത്തിലേകൻ മാത്രമെന്നാരുമറിഞ്ഞുവെന്നാൽ
മുക്തിയെത്തരുമെന്നൊരാദിയുമായിനിൽക്കും.

ആരാഞ്ഞു ബോധിച്ചീടാൻകഴിയാത്ത ജീവൻമാക്കു
തീരാപ്രയത്നം പലമാതിരി ഭവിച്ചീടും
നേരുണർന്നോർക്കു പരന്നെത്തുന്നു ശിവബോധം
നേരേ ശിവനെപ്പണിഞ്ഞിങ്ങെത്തുമേ ശിവബോധം. 905

നല്ലോരോങ്കാരത്തിൻെറയുള്ളൊളിയായിനിൽക്കും
പൊല്ലാത്തോരഹങ്കാരം മാഞ്ഞഭാവം കൈവരാത്തോർ
കൊല്ലുന്ന മൃതികാണാത്ത ശാശ്വതത്തിങ്കൽ നിൽക്കാ-
ചൊല്ലാം സനാതനത്വത്തിന്നെ വേറിട്ടുപോകും. 906

---

## 23 തനിമതം

ഒന്നുതാൻ തന്റെ ദേശം വഴിയാറുണ്ടതിന്നോർക്കു-
എന്നതുപോൽ മനുഷ്യനുണ്ടാറു ശാസ്ത്രങ്ങളും
നന്നൊന്നു ചിത്തമറ്റതെന്നു മിഞ്ഞോതിടുന്നോർ
കുന്നിനെ നോക്കിക്കുരച്ചോടിടുംനായ്ക്കുതുല്യം. 907

ഇത്തപം അത്തപം എന്നിരുനാമങ്ങളിട്ട
പിത്തരെക്കണ്ടാൽ നന്ദിപുഞ്ചിരിച്ചീടുമുള്ളിൽ
എത്തപമായാലെന്താണെഞ്ഞോ ജനിക്കിലെന്താ-
ണാത്മബോധത്താൽ സ്വസ്വരൂപത്തെ പ്രാപിച്ചീടാം.

ആദിഭഗവാൻ ലോകങ്ങളേഴുമിങ്ങളന്നവൻ
ഓതവേ പരാശക്തിഭേദംവെടിഞ്ഞു കടലും
ജീവകോടികളെല്ലാമായിനിന്നെന്നപോലെ
ആദിദേവനേയന്തമെന്നും ചമഞ്ഞാനല്ലോ. 909

---

# ആറാംതന്ത്രം

(ഉള്ളടക്കം)


1 ശിവഗുരുദർശനം
2 ശിവപദപ്രാപ്തി
3 ദ്രഷ്ടാവു, ജ്ഞാനം, ദൃശ്യം
4 തുറവു
5 തപസ്സ്
6 തപോനിന്ദ
7 അരുളിൻജ്ഞാനോദയം
8 അപവേഷം
9 ഭോജനം
10 തപോവേഷം
11 ഭസ്മം
12 ജ്ഞാനവേഷം
13 ശിവവേഷം
14 അപക്വൻ
15 പക്വൻ

# 1 ശിവഗുരുദർശനം

സ്നേഹത്തെയുണർത്തിവിട്ടഖണ്ഡമായ്വരാൻ നിൻെറ
സ്നേഹം തന്നരുളംമൊഴിയാലെന്നുള്ളം പൂതമാക്കി
സത്തോടസത്തും സദസത്തിനെയും കാണിക്കാ-
നെത്തുമെന്നുള്ളിലുള്ളൊരീശനേ ബ്രഹ്മഗുരുവാം 910

സിദ്ധികളെട്ടിനോടാശിവഗുണമെട്ടുമേകും
ശുദ്ധിയും ശിവയോഗത്താൽ കൈവരും ശക്തിയേയും
മന്ത്രജാലങ്ങളേകും പ്രാഭവം, ശിവബോധം
ഭക്തിയുമെല്ലാം നാഥൻ തന്നരുളാൽ ലഭിക്കും

പ്രത്യക്ഷനായിത്തൻെറ ഗുരുവായ്വന്നുള്ളതാരാ
ശുദ്ധശിവൻ തന്നെയാണെന്നറിയുന്നതില്ല മൂഢൻ
നമ്മളിലൊരുവനാണെന്നെണ്ണാതെ പുണ്യവാൻമാർ
നിർമ്മമരായവൻെറ പാദംപണിഞ്ഞു പോരും 912

തത്വങ്ങളം മുപ്പത്താറു മെല്ലാം കടന്നു നിന്നോൻ
പൃത്ഥ്വിയിൽ സത്തമൻമാർക്കുള്ളിൽ കടന്നു നിൽക്കും.
ഞ്ഞാർക്കും നൻമയേകാനെല്ലാവരോടും കൂടി-
നിത്യവും വസിച്ചീടും ശിവനും സദ്ഗുരുവായി.

വിജ്ഞാനം ബോധിപ്പിച്ചിട്ട ജ്ഞാനം മാററിയീപ്രപ-
ഞ്ചത്തെ സത്യമല്ലെന്നെണ്ണിയെണ്ണിക്കാണിച്ച്
സിദ്ധികളെട്ടും മയക്കത്തെയും കാട്ടിസത്യം
ഓതുന്ന തരുളാലീശനെന്നതോർക്കുന്നീലാരും. 913

ഗുരുതന്നെ ശിവമെന്നോതി നന്ദിയുമതുപോലെ
ഗുരുതന്നെ ശിവമെന്നുള്ള സത്യത്തെ ഗ്രഹിക്കുന്നോർ
വാക്കിനാലുരചെയ്തീടാനാവാത്ത ഗുരുവിനെത്താൻ
നോക്കിയാലീശനെന്നും നല്ലപോലറിഞ്ഞീടാം.

ചിത്തം ചിന്തിച്ചിരിപ്പതൊക്കെയും ശിവൻനിന്നെ
സത്യത്തിലരുളിനാലുണർത്തിച്ചീടുന്നതല്ലോ
ചിത്തമെപ്പോഴും ശിവത്തെത്തന്നെയോർമ്മിച്ചെന്നാൽ
ചിത്തത്തിൽ ശിവമിരുന്നീടുന്നുവെന്നായിത്തീരും 915

ഭൂതിയെത്തരും സിദ്ധിമുക്തിയും ശുദ്ധമാകും
വിജ്ഞാനം, മയക്കവും, വിദ്യയുമതിന്നൊപ്പം
സത്യവേദാന്ത ബോധത്തിന്നെയും ശിവനേതൻ
സദ്ഗുരു സ്വരൂപത്തിലുപദേശിപ്പതാകും.

ശിവമാകു മാത്മജ്ഞാനം തെളിയവെ സിദ്ധിയുണ്ടാം
ശിവമാകു മാത്മജ്ഞാനം തെളിയവെ മുക്തിയുണ്ടാം
ശിവമാകു മാത്മജ്ഞാനം തെളിയവെ ശിവമായ്ത്തീരും
ശിവമാകു മാത്മജ്ഞാനമേ തെളിഞ്ഞിമ്പമാകും. 917

നന്നായറിഞ്ഞേൻ ഞാനീസൃഷ്ടിതൻ രഹസ്യത്തെ
ഉന്നതം ഗുരുശ്രവണത്തിനാലരുളും പെറേൻ
മറന്നൊഴിഞ്ഞീടും ബുദ്ധികെട്ടവർ ജീവിതത്തെ
പിരിഞ്ഞൊഴിഞ്ഞല്ലോ ജനനത്തിനെത്തന്നെ ഞാനും. 918

---

## 2 ശിവപദപ്രാപ്തി

ഉള്ളൻപെഴുന്നമട്ടി ലൻപേ സ്വരൂപത്തോടെ-
ന്നുള്ളത്തിലീശൻതന്നെ സൽഗുരുവായിവന്ന്
പ്രത്യക്ഷനായിനിന്നെൻ തലതൊട്ടനുഗ്രഹിക്കെ
പ്രാപ്തമായ്വന്നെനിക്കെൻഗുരുപദമെന്നുള്ളത്തിൽ. 919

ശിവപദം പതിയവേ യെൻഹൃദയത്തി, ലിന്ദ്രിയങ്ങൾ-
ക്കടിമയായോരു ഞാൻ മേലവകൾക്കു നാഥനായി
ശിവപദമാകും വാളാലജ്ഞാനമററെനിക്കെൻ
ജനിമൃതിവിനകളും പിന്നന്നെ വിട്ടെങ്ങോപോയി.

താനവനായിത്തൽസ്വരൂപത്തോടവതരിച്ചാൽ
മായാസ്വരൂപം നാലുംമാഞ്ഞുപോമുടനേ തന്നെ
ബ്രഹ്മസ്വരൂപം കാണാനടയാളമായിനിൽപ്പോ
രിമ്മഹാപ്രപഞ്ചത്താൽ സത്യത്തെപ്രതിഷ്ഠിക്കും. 921

വാക്കററു, ബോധമററു, ജീവനും പരനുമററു
തിരയററകടലുപോലെയൊക്കെയും ശിവമായ്ത്തീരും
അതിരററ ശബ്ദാദിനാലിന്നെയും കടന്നുള്ള
മൗനസ്വരൂപത്തിങ്കലെന്നെ വച്ചുറപ്പിച്ചേൻ.
വർണ്ണിപ്പാനരുതാത്തതായ നിത്യാനന്ദത്തിൽ
വർണംപോലെന്നെയേ ഞാൻ ശിവമാക്കി പ്രതിഷ്ഠിച്ച്
ശക്തിതൻ കാര്യമാകും രൂപാദിയിൽ ഭ്രമിച്ച
വ്യാധിയെത്തീർക്കയാലനശ്വരനായേൻ ഞാനും. 923

ശിവനെ ഞാനിത്ഥം പ്രതിഷ്ഠിക്കയാലെൻമനം മേൽ
തിരിയുകില്ലിന്ദ്രിയങ്ങരം വഴിയേ വെളിക്കു പായാൻ
മാററാണിവച്ചടച്ചേൻ കർമ്മങ്ങരം രണ്ടിനേയും
തെററാതെ വേദാന്തത്തിന്നന്തമാമിമ്പം നേടാൻ.
മന്ത്രങ്ങളായതും മേൽ മാമരുന്നായതും മേൽ
തന്ത്രങ്ങളായതും മേൽ ദാനങ്ങളായതും മേൽ
സുന്ദരം ശുദ്ധബോധാനന്ദമായതും മേലാ
ലെന്നകത്തോങ്ങിനിന്നോരെൻ ശിവപാദം മാത്രം. 925

---

## 3 ദ്രഷ്ടാവു, ജ്ഞാനം, ദൃശ്യം

അഴിയാത്ത ശിവാനന്ദ ബോധത്തെപ്പററിനിന്നാൽ
അഭിമാനമാകും പാശം പടരാ പടർന്നെന്നാലും
അഹങ്കാരം നീങ്ങിയോരവസ്ഥയിൽ നിന്നുവെന്നാൽ
നിത്യമാമമൃതപാനമാർക്കുമേ സാധ്യമാവും 926

താ,നവനെന്നും മാറി ഭിന്നിച്ച്യനിന്നതത്വം
താനവനെന്നു രണ്ടിനേയുമേ തന്നിൽ കണ്ട്
താനെന്ന പൂവായീടുമാത്മാവിനെ ച്ചൂടിയാൽ
താ, നവനെന്നുമുള്ള ഭേദമററീടും താനേ
മുമ്പിനാലറിവെന്തെന്നിങ്ങറിയാത്ത മൂഢർക്കൊപ്പം
പി,മ്പറി, വറിവുകൊടു, രണ്ടും ഭേദിച്ചാൽ ശിവൻ
താനെന്നതാത്മാവാണെന്നറിയിച്ചു ശിവമതും പി-
ന്നെന്നെയറിയിച്ചു നന്ദികേശ്വരനെന്റെ നാഥൻ 928

ആത്മാവിനോടു ചേരാൻ, പ്രാണനെ, വിട്ടീടാതെ
തത്വങ്ങൾ മുപ്പത്താറും തൻമാർഗ്ഗത്തിങ്കൽ നിർത്തും
തത്വങ്ങളാമിത്തടസ്സത്തിനെ മാററും ജ്ഞാനം
ചേർക്കും പിൻപ്രാണനെത്തന്നാത്മാവിൻ സമഷ്ടിയിൽ 929

അറിവിനെയറിയാത്ത മൂഢനായിരുന്നേൻ മുൻ
ഭേദിച്ചാൻ നന്ദി പിന്നജ്ഞാനത്തെ യറിവിനേയും
ഞാനെന്നിരുന്നൊരെന്റെ പ്രാണനെ ശ്ശിവമാക്കി
യീ വിധം ദൃശ്യമായിത്തീർന്നെന്നിലെന്റെ പ്രാണൻ
കാണാത്ത കാഴ്ചയേയും കേൾക്കാത്ത കേൾവിയേയും
വന്നുപോകാത്ത ഭോഗം വ്യഷ്ടിഹീനം സമഷ്ടി
കൂസാത്ത കൂസലും പിൻ നാദാന്ത ബോധവും ഞാൻ
കാണാതെ കാണുവാനായ് കാട്ടിനാൻ നന്ദിദേവൻ 931

മൗനം കൈവന്നവർക്കു മുക്തിയും വരും താനേ
മൗനം കൈവന്നവർക്കു സിദ്ധിയുംസ്വയം സിദ്ധം
മൗനം കൈവന്നവർക്കു വർദ്ധിക്കു മജപാമന്ത്രം
മൗനം കൈവന്നോർക്കഞ്ചു വൃത്തിയുമൊഴിഞ്ഞീടും

നാഡികൾ മൂന്നിലും പ്രവേശിക്കും ശ്വാസത്തിങ്കൽ
വിട്ടുപോം നാൽവിരലു മുള്ളിലേ ചരിച്ചിപ്പോർ
നിത്യാനന്ദ സ്വരൂപത്തിങ്കലേ നിലച്ചീടും
ചത്തു, പിൻജനിച്ചീടും ബന്ധവും തൊലഞ്ഞീടും 933

---

## 4 തുറവ്

ജനിമൃതിയോടു സുഖദുഃഖങ്ങളേയും വിട്ട്
മൗനസ്വരൂപനെത്താൻ സാക്ഷാൽക്കരിച്ചു നില്പോർ
വിസ്മൃതിയില്ലാത്തോരായ് ബ്രഹ്മത്തെ സ്തു-
തിപ്പോർക്കാ
ബ്രഹ്മവും മറക്കാതെ മുക്തിയെക്കൊടുത്തീടും 934

സാധകനനുഷ്ഠാനം ചെയ്യവേ ശിവൻ തന്റെ
കാരുണ്യം പൊഴിഞ്ഞീടും നിഷ്ഠയും ഫലിച്ചീടും
ഈശൻ തൻ കടാക്ഷമുണ്ടാവുമ്പോൾ സാധകനും
ആശയറ്റെല്ലാമീശൻ തന്നടിപണിഞ്ഞീടും

തുറന്നതുമ്പിനെപ്പോലെ ദ്വാരമൊൻപതും കാത്തു
ശക്തിതന്നുടുപ്പുപോലെ തക്കിരിക്കുന്നുമേലായ്
ഉച്ചദ്വാരത്തിലേറി ശിവനൊന്നു നോക്കിയപ്പോൾ
ഉച്ചപ്രകാശമുണ്ടായ് ക്ഷേത്രം തുറക്കയാലേ 936

---

## 5 തപസ്സ്

തന്നുള്ളിലിന്ദിയങ്ങളൊടുങ്ങിയെന്നവർക്കുള്ള-
മെന്നും ചലിക്കുന്നില്ല കാലൻ വന്നടുത്താലും
വന്നടുക്കില്ല ദുഃഖം, രാത്രിയും പകലുമില്ല
എന്നാളും മൃത്യുഭയമില്ലാതെ മമതയും പോം 937

ജനനമററെന്നോൻ പലമട്ടുമിങ്ങിരുന്നീടും
മനമഴിഞ്ഞാത്മജ്ഞാന സമ്പത്തോടിരുന്നീടും
നിനവുവിട്ടെന്നുള്ളോരീ വൻതപം ചെയ്തെന്നാകാം
ജനനത്തെ വിട്ടിരിക്കു മുൽകൃഷ്ടൻമാരായ്ത്തീരും

മീനങ്ങളാഴമുള്ള വെള്ളത്തിൽ പഴകിയാലും
മാനസത്തിങ്കൽ പുതുവെള്ളത്തെക്കൊതിച്ചീടും
മീനാക്ഷിമാരോടൊത്തു വാണാലുമുത്തമൻമാർ
ലീനരായിരുന്നീടുമീശൻെറ ചിത്തത്തിങ്കൽ 939

ശാസ്ത്രങ്ങളോതിടുന്ന പണ്ധിതൻമാരെ വിട്ട്
മാത്രനേരവു മന്തർമുഖനായിമനനം ചെയ്യൂ
ഇത്ഥം നീയായാൽ പച്ചമരത്തിങ്കലാണിപോലെ
ഉയിരിൽ പതിഞ്ഞിരിക്കും ജനനവുമററിരിക്കും

വേണം തപസ്സു, ജ്ഞാനം പൂർണ്ണമാവേണമെങ്കിൽ
വേണ്ടാ തപസ്സും ജ്ഞാന സമാധി കൈവന്നെന്നാൽ
വേണ്ടാതപസ്സുംജഗൻമാർഗ്ഗത്തിൽ നിൽപ്പോർക്കാർക്കും
വേണ്ടാ തപസ്സു തന്നെത്താനറിയുന്നവന്നും 941

## 6 തപോനിന്ദ

ഓതുന്നതെന്തിനാണാ ശിവമേയിരിക്കെയുള്ളിൽ
ഭക്തിയുമെന്തിനാണിക്കായമേ കോവിലാകിൽ
ചാവുന്നതെന്തിനായ് സമാധിയിൽ പ്രവേശിച്ചാൽ
ഏതിന്ദ്രിയത്തിനോടുംകൂടെ നാം പോയീടൊല്ലേ. 942

ബോധിച്ചിടേണ്ടാ തൻ കരുത്തറിഞ്ഞാറിയാലോ
ശബ്ദവും വേണ്ടാതാൻസമാധിയിൽ പ്രവേശിച്ചാൽ
ശുദ്ധവും വേണ്ടാതാൻതുടക്കററു നിന്നെന്നാകിൽ
ചീത്തവുമെന്തിനാണു വൃത്തിയററിരുന്നീടിൽ
ഫലമറിയും പണ്ടേ ദേഹമെന്തിനെന്നറിഞ്ഞവർ
ഫലമറിഞ്ഞീടും പണ്ടേ ഗുരുമൊഴി ശ്രവിച്ചുള്ളോർ
ഫലമറിഞ്ഞീടും പണ്ടേ ദേഹധർമ്മങ്ങൾക്കാപ്പോർ
ഫലമറിഞ്ഞീടും മണ്ണും വിണ്ണുമൊന്നെന്നറിഞ്ഞോർ 944

ചിത്തം ശിവമയമാക്കിയാൽ തപംവേണ്ട
ചിത്തം ശിവാനന്ദമായാൽ നിലച്ചിരിക്കും
ചിത്തം ശിവമായിടുന്നതേ സിദ്ധി, മുക്തി
ചിത്തം പിൻ ശിവമാവതേ തപോഫലവുമാകും
കണ്ടേൻ ഞാൻ ഗുരുപദത്തെയരുളിനാൽ തപംചെയ്തു
കണ്ടേൻ ഞാൻ ശിവഗതിയെത്തേടിത്തപസ്സുചെയ്തും
തന്നിന്ദ്രിയങ്ങളെക്കരിക്കുന്നതേ തപസ്സാ–
മിന്ദ്രിയത്തോടു ചേർന്നാൽ ലോകങ്ങൾ പലതുകാണാം.
ശാസ്ത്രം പഠിച്ചീടാത്തോർ വൈരാഗ്യമാം വ്രതത്തോ–
ടാസ്ഥയാ തൻതപസ്സു ചെയ്തീടുകില്ല മന്നിൽ
ആററിൽ കിടക്കാനഞ്ചി മുതലപോയ് മലയിലെത്തി–
ക്കാടിതൻ കൂട്ടിൽപെട്ട കഥപോൽ ഭവത്തിൽവീഴും. 947

## 7 അരുളിൽജ്ഞാനോദയം

ഗുരുവരുൾ തന്നിലെല്ലാ ഭൂതിയുമുണ്ടു പാർത്താൽ
ഗുരുവരുളുള്ളേടത്തു ജ്ഞാനവുമുണ്ടു ചൊല്ലാം
ഗുരുവരുൾ തന്നിലെല്ലാമേൻമയുമുണ്ടു ചൊല്ലാം
ഗുരുവരുൾ തന്നിലീശൻ താനുമുണ്ടറിഞ്ഞീടൂ 948

തമിഴ്മണ്ഡലമഞ്ചും വ്യാപിച്ചുനിൽക്കും ജ്ഞാനം
പ്രചരിപ്പിക്കാനായ് ജ്ഞാനീയുലകെങ്ങും സഞ്ചരിക്കും
ഉരുകുമെൻ മനമോടാദിയറിവും പിന്നതുപോലെ
തമിഴ്മണ്ഡലമഞ്ചും തത്വങ്ങളായിത്തീരും

പുണ്യപാപങ്ങളെന്നു ഭൂമിയിൽ രണ്ടുണ്ടെന്നി--
ങ്ങെണ്ണുമ്പോളറിവറിയും ജ്ഞാനികളെന്നായുള്ളോർ
ഈ രണ്ടിനേയും വേരറ്റതിന്നപ്പുറത്തായ്
മരുവീടുമീശനെന്നുമെന്നു നീയറിഞ്ഞീടൂ 950

---

ശിവനരുളാലേ ചിലർ ദേവരുമായീടുന്നു
ശിവനരുളാലേ ചിലർ ദൈവത്തിനൊപ്പമാകും
ശിവനരുളാലേ കർമ്മമൊക്കെയു മററു പോകും
ശിവനരുളാലേ ശിവലോകത്തിച്ചേരും

കായമാം തേരിലേറി മനമാം തേരാളിയോടും
മായത്തേരേറിപ്പോകും കരണങ്ങൾ കണ്ടറിഞ്ഞ്
സ്നേഹത്തേരേറി ശുദ്ധ ശിവനരുൾ പ്രാപിച്ചെന്നാൽ
മോഹം വിനാ സമാധിയിൽ പുക്കു വാണിരിക്കാം 952

---

## 8 അപവേഷം

ആടംബരങ്ങളിട്ടു ലോകത്തെക്കളിപ്പിച്ചു
ചോറുണ്ടു പോരും മർത്ത്യർ ജന്മത്തിൻ ഫലമതാലേ
ആടിപ്പാടി സ്തുതിച്ചു കണ്ണീരൊഴുക്കിയും മേൽ
തേടിയും ശിവനെക്കാണാനല്ലോ നരന്നു ജന്മം

സുഖവും ദുഃഖങ്ങളേതും മാനുഷർക്കിടയ്ക്കുള്ള
സൽകർമ്മ ദുഷ്ക്കർമ്മഹേതുക്കളാൽ വരും പാർത്താൽ
ആകയാൽ ദിനം തോറുമീശനെ ത്തേടിത്തൻെറ
മേൻമയെക്കീർത്തിച്ചീടിൽ സ്വർഗ്ഗത്തിലെത്തിച്ചേരും 954

---

## 9 ഭോജനം

കള്ളവേഷത്തെക്കൊണ്ടുവോരുണ്ണുവാനുള്ളോരാകു–
മുള്ളവേഷത്തെക്കൊണ്ടു വോരർത്ഥിച്ചു ഭിക്ഷകൊള്ളും
കള്ളവേഷത്തെസ്സത്യവേഷംപോൽ ഭാവിച്ചാലു
മുള്ളറിഞ്ഞോർക്കു രക്ഷാകവചമായ് ഭവിച്ചീടും 955

---

## 10 തപോവേഷം

കോവണവും കഞ്ചുകവു മഴകുള്ളമയിൽപീലി—
യംവലം ഞൊറിഞ്ഞുള്ളകുപ്പായം, വലകൈയ്യിൽ
യോഗദണ്ഡും ജടയും മററുമാശിവയോഗിക്കു—
മാഭരണങ്ങളായിത്തീർന്നുണ്ടു പണ്ടും, പണ്ടേ 956

കാതണി കുണ്ഡലം പിൻരുദ്രാക്ഷമോടു ഭസ്മം
ഊതുവാൻ ശംഖും കൈയ്യി ലേന്തുവാൻ തലയോടും
ചട്ടിയും തിരുനൂറു പാദുകത്തോടേ കാന്ത—
നിഷ്ഠയും യോഗദണ്ഡിപ്പത്തുമേ യോഗിക്കുണ്ടാം

ഉത്തമം തപസ്സിൻെറ മാർഗ്ഗത്തിൽ നിൽപോരത്രേ
നിത്യവും താപസൻെറ വേഷത്തിനർഹരാവൂ
ഹൃത്തടത്തിങ്കൽ തപമില്ലാതെപാപം ചെയ്‌വോർ
ശുദ്ധമാം തപസ്സിനെത്താങ്ങുവാനാളായീടാ 958

---

## 11 ഭസ്മം

കങ്കാളൻ പൂശീടുന്ന കവചഭസ്മത്തെയെന്നും
മങ്ങാതെ പുശാൻ വെമ്പൽ കൊള്ളുവോരെന്നു വന്നാൽ
തങ്ങീടുകില്ലതന്നിൽ വിനകളെന്നുള്ളതൊന്നും
ശൃംഗാരമേറും ശിവപാദങ്ങളെക്കണ്ടീടാം

ഭസ്മം ശിവാഗ്നി തന്നിലത്തിയാലരശുമാകും
സമിത്തുകളെരിഞ്ഞു രൂപം മാറിയുള്ളവയുമത്രെ
സത്തമോത്താംസരായി ശിവപദം പ്രാപിച്ചോരു
മുത്തമവംശത്തിങ്കൽ പിറന്നുള്ളോരേയാവും 960

---

## 12 ജ്ഞാനവേഷം

ജ്ഞാനമില്ലാത്തോർ ചെന്നു നരകത്തിൽ പതിച്ചീടും
ജ്ഞാനമുള്ളവർ വേഷമില്ലേലും മുക്തരത്രേ
ജ്ഞാനമുണ്ടാവാനിച്ഛകൊള്ളുവോർ ശിവത്തിങ്കൽ
ജ്ഞാനമുള്ളപോൽ വേഷം കൈക്കൊണ്ടിരിക്കുമല്ലോ 961

ശിവജ്ഞാനികൾക്കും ശിവയോഗികൾക്കും ജഗത്തിൽ
അവമേററിടുന്ന വേഷം കൈക്കൊണ്ടിരിക്കുമല്ലോ
പിശകേറിടാതെ നല്ല സാധനാചതുഷ്ടയം
വശമായ വന്നിലീശൻ കുടികൊണ്ടിരിക്കുമല്ലോ

മുറുമുറുത്തലഞ്ഞീടും കഴുമരച്ചോട്ടിൽ നായ്പോൽ
പിറുപിറാപിച്ചെറിയും വാനരത്തിനെപ്പോലെ
ഒന്നിച്ചിങ്ങുടലു മിന്ദ്രിയങ്ങളുമിരുന്നാലും
ചത്ത പിണം നടന്നാൽ പോൽ ജ്ഞാനിയും ചരിച്ചീടും 963

സുന്ദരവേഷവും ജ്ഞാനിക്കു നന്നായിരിക്കും
താനററ ബോധവേഷം ശിവയോഗമെന്നു ചൊല്ലാം
ജ്ഞാനിവേഷത്തിനുള്ള പങ്കമോ ശിവജ്ഞാനം
നിർവിഷയത്വം വന്നാലായതോ മഹാവേഷം

താനററതൻമയോടു താനവനായതും പിൻ
നാനാത്വജാലം ശിവത്തിൽ തന്നെയുള്ളതെന്നും
വേഷത്തിനൊത്ത നിഷ്ഠകൈക്കൊണ്ടു ലോകത്തെങ്ങും
ഭിക്ഷയേററുൺമതും ജ്ഞാനിക്കൊത്ത വേഷമാവും 965

---

## 13 ശിവവേഷം

അരുളിനാൽ ശിവനിണങ്ങും ഭക്തനായ് ഭവിച്ചിട്ട്
പൊരുളിനാൽ ശിവനിരിക്കും നല്ല പൊൽപീഠംനാടി
അജ്ഞാനമററു കർമ്മം രണ്ടുമങ്ങുപേക്ഷിച്ചു
വിജ്ഞാനം തെളിഞ്ഞന്നോർ ശിവവേഷം പൂണ്ടിരിപ്പോർ 966

ഉടലിലെ വേഷത്താലെന്തുയിരിനുണ്ടുപകാരം
ഉടലഴിയുന്നതോടെ വേഷവുമഴിഞ്ഞീടും
ഉടലുയിർ രണ്ടു മൊന്നാണെന്നു കാണാതിരിപ്പോർ
കടലിനുള്ളകപ്പെട്ട കട്ടയാണറിഞ്ഞീടൂ.

മോഹമ, ററ വിദ്യയ, ററ ഭിമാനമെല്ലാമററു
മോഹിനിമാരോടുള്ള സംഗങ്ങളുമററ്
നിർമ്മമ നീശനെച്ചേർന്നവനേതാനായി ജന്മ
കാരിയാം വൃത്തിയററു ശിവഭക്തൻമാരിരിക്കും 968

ഓടുന്ന കുതിരയാകു മശ്വത്തെക്കടിഞ്ഞാണാൽ
പാടേ പിടിച്ചു നിർത്താൻ വേഷങ്ങളെന്തിനാവും
നാടുവിൻ നന്ദിയാകും ശ്രീപരമേശ്വരനെ–
ത്തേടുവിൻ നിത്യാനന്ദ ലക്ഷ്യത്തെ പ്രാപിച്ചീടാൻ

---

## 14 അപക്വൻ

അജ്ഞാനമകററും സദ്ഗുരുവിനെ കൈക്കൊള്ളില്ല
അജ്ഞാനമകററാത്ത ഗുരുവിനെ പ്രാപിച്ചീടും
ഭ്രാന്തിയും ഭ്രാന്തിയും ചേർന്നിട്ടൊരേ ഭ്രാന്തിയായി
ഭ്രാന്തനും ഭ്രാന്തനും പോയ് പടുകുഴിയിൽ വീണൊടുങ്ങും 970

മാനസത്തിങ്കൽ മായാ ദർപ്പണമൊന്നുണ്ടാകും
ഓർമ്മയിലതിൻഛായ നിഴലിക്കുന്നതില്ല
വൃത്തിയററാലും തിരോധാന ശക്തിയാൽ പുറം
കണ്ണാടിനോക്കിയാൽ പോൽ കാണാതിരിക്കും കാഴ്ച

വായൊന്നുരച്ചു ചിത്തമതുതണെ ചിന്തിച്ചിട്ടു
താനതുതന്നെ ചെയ്തു പോരുന്നൊരുന്നതൻമാർ
താനഗ്നിരൂപമെന്നുണർന്നിടു മുണർന്നശേഷം
പേയെന്നവനെയാരും കണ്ടീടുകില്ല തെല്ലും 972

തപസ്സിൽ താണിരുന്ന വരുണ്ണും കർമ്മങ്ങളെല്ലാം
ശിവത്തിങ്കൽ ചെല്ലുമെന്നതീശനു മറിയുന്നില്ല
തപസ്സിങ്കലൂന്നി നിന്നീടാത്തവരേതിദനയും
വേത്തിന്നു മുതൽക്കൂട്ടായ് ചേർത്തു വയ്ക്കുന്നതാവും

മറയറിയാത്തോരെങ്ങും വെളികാണുകില്ലയല്ലോ
മറയ്ക്കപ്പുറത്തു വെളിയെച്ചെന്നു നോക്കുകില്ല
ആനന്ദഹേതുവാകു മുള്ളത്തെ യിമവെട്ടാതെ-
നോക്കിലജ്ഞാനമാററും ദീപമിങ്ങിരുക്കണേ. 974

---

## 15 പക്വൻ

ഭേദു:ഖമുണ്ണുമ്പോഴേ പ൦മെന്ന ബീജത്തിന്നെ
പൊഴിയുന്ന താരാണെന്നു മേൽ നിന്നു നോക്കിക്കണ്ട്
തന്നെക്കെടുക്കും ചിന്തയെത്താനടക്കിയീശൻ
തന്നെ ബ്ഭജിപ്പവന്നു നൾക നീയുള്ളതെല്ലാം 975

കൊള്ളുകിലും നീ സദ്ഗുരുവിനെക്കണ്ടു തന്നി–
ലുള്ളപൊരുൾ, ദേഹം, പ്രാണനേയു മങ്ങർപ്പിച്ചീടൂ.,
ഈഷലുമിടവിടാതെ നീ നിരൂപിച്ചു നിന്ന–
ങ്ങീശൻെറ സൽപദത്തെ നന്നായറിഞ്ഞുകൊള്ളൂ

സാത്വികനായിപ്പരതത്വത്തെ ത്തന്നിലൂന്നി
അസ്തിത്വഭേദം മൂലമുണ്ടായ് വരുന്ന നാനാ
ജൻമഭേദങ്ങൾക്കഞ്ചിത്തൻ ജൻമലക്ഷ്യം നേടാൻ
വൈഭവമുള്ളോൻ തന്നെയുത്തമ ശിഷ്യനോർക്കൂ 977

സത്തോടസത്തുമെന്താണെന്നു ചിന്തിച്ചു തൻെറ
ചിത്തത്തെത്താനുരുക്കി ബ്രഹ്മസ്വരൂപം കാട്ടി
ഭക്തിയാൽ ജ്ഞാനം വിളയിച്ചതിൽ നിത്യാനന്ദ–
മെത്തുപെട്ടീടാൻ കാത്തിരിപ്പവനുത്തമൻ കേൾ

ചീരേറും ജ്ഞാനത്തിങ്കലിച്ഛയുണ്ടാകും തോറും
നേരോതും ഗുരുവരൻ മേലുൾപ്രേമം വർദ്ധിക്കും തൻ
ചാരത്തു സാധനാചതുഷ്ടയ മഭ്യസിച്ചി
ങ്ങാരായും ജ്ഞാനത്തിനെ യുത്തമശിഷ്യൻ കൊള്ളും 979

ഏശകരം മൂന്നും വിട്ടിരിപ്പതേ വേദാന്തത്തിൻ
സാരമാകയാലിന്ദ്രിയങ്ങളെ വിട്ടൊഴിച്ചു
അനുഭവാദ്വൈതത്തിങ്കൽ ചേർന്നു നിന്നോനായ്ത്തീരാ_
നനുദിനം സിദ്ധാന്തജ്ഞാനാചാര്യനെപ്പണിയൂ

സൽഗുണം, ശാന്തി, സത്യസന്ധത, വിവേകമോടും
സദ്ഗുരുവിന്നെ വിട്ടുനീങ്ങാതെ നിഴലുപോലെ
ചിൽപരജ്ഞാനം തെളിയുന്തോറു മുള്ളത്തിങ്ക—
ലൽഭുതം തന്നെ തോന്നും ശിഷ്യനെന്നറിഞ്ഞീടൂ 981

---

100

# ഏഴാം തന്ത്രം


1. ഷഡാധാരങ്ങൾ
2. അണ്ഡസ്വരൂപം
3. പിണ്ഡസ്വരൂപം
4. സദാശിവസ്വരൂപം
5. ആത്മസ്വരൂപം
6. ജ്ഞാനസ്വരൂപം
7. ശിവസ്വരൂപം
8. സമ്പ്രദായം
9. തിരുവരുൾ
10. അരുളൊളി
11. ശിവപൂജ
12. ഗുരുപൂജ
13. മഹേശ്വരൻപൂജ
14. ക്ഷേത്രമാഹാത്മ്യം
15. ഭിക്ഷാവിധി
16. മുദ്രാഭേദം
17. പൂർണസമാധി
18. സമാധികർമ്മം
19. ബീജോൽപത്തി
20. ബിന്ദുമുഹൂർത്തം
21. ആദിത്യനില
22. അസദ്ഗുരു
23. സദ്ഗുരു
24. നിഷിദ്ധാചാരം
25. ഹിതോപദേശം


---

# 1 ഷഡാധാരങ്ങൾ

അധാരമാറേ തെന്നാൽ നാലിതാം മൂലാധാരം
ആറിതളുള്ള സ്വാധിഷ്ഠാനം നാലംഗുലം മേൽ
രണ്ടംഗുലം മേൽ നാഭിയാം മണിപൂരകം കേൾ
പിന്നെയുണ്ടനാഹത മെട്ടം ഗുലത്തിനും മേൽ 982

പിന്നെപ്പത്തംഗുലം മേൽ കാണാം വിശുദ്ധി, യാജ്ഞാ
ചക്രം ഭ്രൂമധ്യേ പന്ത്രണ്ടംഗുലം മേലെയായി
അക്ഷരമിതിന്നാറു മാരാഞ്ഞു ചിന്തിച്ചീ ടീ-
ലുത്തരമായിക്കാലം ചെയ്യുന്ന ശിവനെക്കാണാം 983

ഈ രാറു നാദത്തിങ്കലീരെട്ടാ മണ്ഡത്തിങ്കൽ
മേധാദി നാദത്തിന്നാധാരമാം പരാശക്തി
ബോധാലയത്തിലേ നിർബോധനായ് നിരാധാരം
താനേ തനിക്കാധാരമെന്നുമായ് ഭവിച്ചീടും

മേലു കീഴെന്ന രണ്ടു മില്ലെന്നു കാണുന്തോറും
നീയാണു, ഞാനാണെന്നു മുള്ള ഭേദങ്ങളാറും
പാരൊന്ന തെങ്ങുമായ് പരന്ന പരാപരം
നേരേ സർവ്വം തരുന്ന കൽപകമായി നിൽക്കും 985

## 2 അണ്ഡസ്വരൂപം

ശക്തി മുൻനിന്നീലോകം വൃത്തിപ്പെടുന്നു താദന
ശക്തിതൻ രൂപ മീ വിശ്വത്തിനും ലഭിക്കുന്നു
ശക്തിതൻ ഗുണം തന്നെ യുലകിന്നു മുണ്ടാകുന്നു
ശക്തിയേ സദാശിവമെന്ന പോൽ പ്രകാശിക്കും 986

ഭോഗവും മുക്തിയോടു സിദ്ധിയും ബുദ്ധിയുംകേൾ
ആഗമങ്ങളും തത്വം മുപ്പത്താറിനുംമേലാം
ഏകമായിരുന്നീടുമെപ്പോഴും സദാശിവം
ആഗമങ്ങളാമാറും ശിവമൊന്നെന്നറിഞ്ഞീടൂ

അഗ്നിയും ബ്രഹ്മാ, വിഷ്ണ്വും പ്രജാപതിതാനും
അഗ്നിസ്വരൂപമാകും സൂര്യനുമിന്ദ്രൻ താനും
കണ്ണൊളിയായി ദേവകൾക്കും വിളങ്ങീടുന്ന–
തെണ്ണുകിലതു പരബ്രഹ്മമൊന്നോർത്തീടണം 988

---

## 3 പിണ്ഡലിംഗസ്വരൂപം

മർത്ത്യകായത്തിൻ രൂപം ശിവലിംഗമെന്നു ചൊല്ലാം
മർത്ത്യകായത്തിൻ രൂപം ചിദംബരമെന്നു ചൊല്ലാം
മർത്ത്യകായത്തിൻ രൂപം സദാശിവമെന്നും ചൊല്ലാം
മർത്ത്യകായത്തിൻ രൂപം ശിവനൃത്തമെന്നും ചൊല്ലാം 989

---

103

# 4 സദാശിവ സ്വരൂപം

വേധാവും മഹാവിഷ്ണു, രുദ്ര, മഹേശൻ താനം
മേധാവിഗജമുഖൻ പിൻനാഥവും ബിന്ദുതാനും
ആധാരമാകും ശക്തിയോടൊ ശിവനുമോർത്താ-
ലോതാമതെല്ലാവും സദാശിവമേകമല്ലോ 990

തത്വങ്ങളെല്ലാമേ യരൂപമായിരുന്നീടും
വസ്തുക്കളായിത്തീരും രൂപംകൊള്ളുന്ന നേരം
തത്വങ്ങളെല്ലാമത്രേ സർവ്വവുമായി നിൽകും
തത്വങ്ങളായി നിൽപതെന്നും സദാശിവം താൻ

ശക്തിയും ചലനത്തോടു നാലുദിക്കിലും നിൽകും
ശക്തിയും മുഖമാറായ് തുര്യരുപത്തിൽ നിൽകും
ശക്തിയും ഭ്രൂമധ്യത്തിൽ വൃത്തിരൂപത്തിൽ നിൽകും
ശക്തി സ്വരൂപമായി നിന്നതും ശിവം മാത്രം 992

ഉണർന്നു ഞാൻ ശിവത്തിനെ യവൻതന്റെ കടാക്ഷത്താൽ
പണിഞ്ഞു ഞാനെന്നുള്ളത്തിൽ പള്ളികൊണ്ടീടുവോനെ
പുണർന്നു ഭിന്നിച്ചു നിന്നേനർക്കനു മൊളിതൂകുമ്മാ
റുണർന്നു നിന്നെല്ലാമായിരിക്കും ശിവത്തിൽ ഞാനും

തൻമേനിതൻ ശിവലിംഗമായ് നിന്നിടും
തൻമേനി ഞാനും സദാശിവമായീടും
തൻമേനിയെന്നും ശിവാനന്ദമായിടും
തൻമേനിയപ്പരാശക്തിയുമായിടും 994

## 5 ആത്മസ്വരൂപം

അകാരം തൊട്ടുണ്ടാവാതെല്ലാവുമായി നിൽക്കും
ഉകാരം തൊട്ടുണ്ടാവതു പ്രാണനെനോക്കി നിൽക്കും
അകാരവുകാരങ്ങൾ രണ്ടുമിങ്ങറിഞ്ഞീടിൽ
അകരവുകാരം രണ്ടും ശിവ ശക്തിലിംഗമാവും 995

ശക്തിശിവമായ ലിംഗദേഹം തൽപരമാവും
ശക്തിശിവമാം ലിംഗദേഹം സംഗമവുമാകും
ശക്തിശിവമാകുന്ന ലിംഗം സദാശിവവും
ശക്തിശിവമെന്നി രണ്ടും സ്ഥാവരമായിനിൽക്കും 9୬9

ഒളി, ഒലികളാകും ബിന്ദുനാദം ശിവസ്വരൂപം
ഒളിയാണു പീഠം, നാദം ലിംഗവുമായിരിക്കും
ഈ രണ്ടിനേയുമെന്നു മാധാരമാക്കിയഞ്ചു
രൂപത്തിൽ വര്‍ത്തിപ്പെട്ടു ദൈവങ്ങളഞ്ചുണ്ടായി

മായയിൽ തോന്നും ബിന്ദു വാധാരമായി നിൽക്കും
മായയിൽ തോന്നും നാദമാധേയമായിരിക്കും
ബിന്ദുപീഠത്തിൽ നാദ ശിവലിംഗം ചേർന്നിരുന്നി–
ട്ടൊന്നായ് വിടർന്നുനിന്നീടുന്നി പ്രപഞ്ചമായി

ശക്തി സ്വരൂപമാകും ശിവലിംഗത്തികലുള്ള
പീഠമേ പ്രാണൻ കണ്ഠത്തിന്നൊത്തൊരിപ്പീഠത്തിൽ
ഉള്ളത്ര ശിവജ്ഞാനം പീഠം ശിവസ്വരൂപ
മങ്ങു ശോഭിക്കും ജീവനും ജീവനായ് പരാത്മാ 999

മൂലാധാരത്തിലോങ്ങി മിന്നുന്ന ശിവനെക്കാണാം
മായാവികാര മമ്പതക്ഷര മങ്ങിരിക്കും
പുഷ്പം വിടർന്നു നിൽക്കു മുച്ചിയിൽ ശിവശക്തി
യൊത്തു ജ്വലിച്ചിടുന്ന കാരരൂപത്തിൽ ശിവനും

ചിത്തത്തിനുള്ളിൽ പുക്കു വാഴുന്നു ശിവനാത്മാവായ്
നിത്യാനന്ദത്തെ ഞാനു മഞ്ഞാസ്വദിച്ചീടുന്നു
ഇക്കൊതികൊണ്ടു ഞാനും ശിവനെയെന്നുള്ളിൽ തേടു–
ന്നവനുമെന്നുള്ളിൽ പുക്കു കുടിയിരുന്നേകും സൗഖ്യം 1001

അഞ്ജിരുന്നാൻ കിടന്നാനവ നെന്നുര -
ച്ചങ്ങമരൻമാർ തൊഴാനെട്ടു ദിക്കിലും
ദൃശ്യപ്രപഞ്ചമായ് നിൽപവനും ശിവ–
നെന്നുള്ളിനുള്ളിലവനെ ഞാൻ വഴ്ത്തീടും 004

---

## 6 ജ്ഞാനസ്വരൂപം

രൂപരൂപത്തിൽ പിന്നെ രൂപരൂപത്തിലും മേൽ
വാഴുന്നു ശിവം ജഡ, ചൈതന്യമെന്നുനാഴി
ഈ ജഗത്തിന്നു ഗ രുപോൽ 'തരു' വെന്നവർക്കുനൽകും
പ്രഭുവെന്ന പോലെയും സദാശിവം വിളങ്ങീടും 1003

ആദിയാം പരദൈവം, അണ്ഡത്തിൽ വാഴും ദൈവം
ജോതിഭക്തൻമാർ തുടരുന്നൊരു പെരും ദൈവം
നീതിമാൻ പരിപൂർണ്ണനെന്നുമാം ശിവൻ തൻെറ
പാതി ദൈവമായ് ശോഭിച്ചീടുന്നു പരാശക്തി

ശക്തിക്കുമേലേ പരാശക്തിയുണ്ടതിനുള്ളിൽ
ശുദ്ധശിവ പീഠം കാണാം മങ്ങാത്ത തൂവെളിയിൽ
നാഥനും തൻപരമ സത്യത്തിൽ വാണിരിക്കും
ശക്തിയെച്ചേർന്നും ചേരാതേയുംമങ്ങൊരേകാലം 1005

കർമ്മനാശത്തിനായ് ഞാൻ തൊഴുതേൻ സദാശിവത്തെ
സൂര്യചന്ദ്രൻമാർ രണ്ടും ശിവലോചനങ്ങളത്രെ
ശിവശക്തി രണ്ടുമൊന്നായ് നിൽക്കയാലതിലൊരാളെ
ത്തൊഴുകിലും ഫലിച്ചീടുമിരുപേരെയും തൊഴുമ്പോൽ

ചിച്ഛക്തി തന്നെക്കണ്ടാൻ വിശ്വത്തിൻ മിഥ്യകാണാം
ചിച്ഛക്തി തന്നെക്കണ്ടാലറും ശിവത്തേയുംകാണാം
പരശിവസത്യം കണ്ടാൽ കാണാമദ്വൈതത്തെയും
ചിന്തിച്ചീയദ്വൈതത്തെ മൗനിയായ് ഭേവിച്ചീടു. 1007

പാർവ്വതീ ശിവൻമാർ തൻ സമ്മേളനത്തെ ച്ചൊന്നാ-
ലായതേ ജ്ഞാനമാവും, തത്വത്തിൻ പൊരുളതാവും
പരമേശൻ തൻെറ രൂപം പാർവ്വതി തന്നിൽ കാണാ
മീശനോ തൻെറ ചിന്തയ്ക്കുള്ളിലും വിളങ്ങീടും

ശക്തീ ശിവൻമാർ തൻ വിലാസമീപ്രപഞ്ചം കേരം
ശക്തിയോ ശിവമാവും ശിവമോ ശക്തിയാവും
ശക്തി ശിവത്തെ വിട്ടാൽ ജ്ഞാനരൂപം വേറില്ല
ശക്തി താനെന്നും ഗുണപ്പെട്ടീടു മെന്നു മോർക്കൂ 1009

---

## 7 ശിവസ്വരൂപം

കടൽചൂഴ്ന്ന ഭൂമി, നീരു മെങ്ങുമേ വ്യാപരിക്കും
വായുവും കത്തിക്കാളും തീയുമാകാശം താനും
സർവ്വവും ശിവൻ തന്നാലുണ്ടായ താകയാൽ നാ-
മവ്വിധം ശിവനെയെങ്ങും കണ്ടുകൈവണങ്ങീടൂ 1010

ഒന്നെന്നു കണ്ടു ഞാനെന്നാദിയാമീശ്വരനെ
നന്നെന്നു നണ്ണിഞാനും തത്ര കുമ്പിട്ടു നിൽകെ,
തോറെറാരെന്നിന്ദ്രിയങ്ങളാനന്ദം പൊഴിച്ചീടാ-
നാദികർത്താവവർക്കു മാശിസ്സണച്ചുവല്ലോ 1011

---

ഉയിരോടുടലുമൊന്നായ് തൻമയമായിരിക്കെ
ഉയിരുടലാകും ഭാരം ചലിക്കുന്നതിയേററു കൊണ്ടാം
ഉയിരിനെപ്പിന്നെ ശിവവും ഗുരുവായി വന്ന്
ഗതിയെനിക്കരുളും വണ്ണമേററു കൊണ്ടല്ലോ നാഥാ! 1012

ഗുരുവും വടക്കു മുഖമായിരുന്നീടും ശിഷ്യൻ
ഗുരുവിന്നിടത്തു ഭാഗം മേക്കേഭാഗത്തിരിക്കും
ഉച്ചിക്കു താഴെ യണ്ണാക്കിന്നു മേലിരുന്നീടു-
ന്നുച്ചനായ് ശിവനടുത്തു പ്രാണനെന്നു സ്മരിക്കാൻ

ദേഹദേഹികളൊത്തായ് ചേർന്നരുളും ബന്ധമോടെ
ദേഹത്തിലിരിക്കുന്നു നൻമയ്ക്കായ്, പ്രാണനോടു.
ചേർന്നിരിക്കുന്ന ദേഹി ദേഹമായ് പരിണമിക്കും
നേരിനെ യറിയാതുള്ളോർ ഭ്രാന്തർക്കു തുല്യരാകും 1014

ഉണർന്നിരിപ്പോർക്കു വിശ്വവുണ്ടെന്നു തോന്നും ബോധം
ഉണർന്നിരിക്കാത്തോർക്കില്ല, ദുഖവുമില്ലയല്ലോ
ഉണരുന്നവർക്കുണർന്നു കാലത്തു വരും ദുഃഖം
ഉണർവുള്ളോരാരും കാണു മുണർന്നിരിക്കുന്നതായി

കായമെടുത്തു വിട്ടും പലനാളലഞ്ഞു തുര്യ
യോഗത്തിൽ ചേർന്ന പ്രാണനൊന്നായടക്കിവച്ചും
തത്വങ്ങളൊഴിഞ്ഞാവേശത്തിൽതിരിഞ്ഞോർക്കു
ശുദ്ധമായരുളും ചൊരിഞ്ഞ നന്ദിയെ മറക്കാമോ 1016

താനെന്നുമീശനെന്നും വേറാക്കിച്ചൊല്ലാനില്ല്
ഉടലുയിർ പോൽ മനസ്സുമീശനും ചേർന്നിരിക്കും
വാനെന്ന പോലെ നിന്നാർ വാനവർ മനുജരെല്ലാം
തേനെന്ന പോൽ ശിവാനന്ദത്തേൻ നുകർന്നുപോരും

മേൻമയായ് ചൊല്ലുമുയിരും ശിവവുമേ താനെന്നൊന്നാൽ
വേറായിര നതില്ലെന്നറിയുന്നിതീശനാർക്കു
തൻമയപ്പെട്ടിരിക്കു മുടലുയിർപോലെ യരുളും
ശിവനുമൊന്നായിരിക്കുമരുളേ സ്വരൂപമായി 10.8

---

## 9 തിരുവരുൾ

രണ്ടായ്‌വരുന്നവസ്ഥ രാത്രിയും പകലം പോലെ
രണ്ടായ് വരുന്നു രൂപം ജീവനും ജടവുമായി
രണ്ടായിടുന്നരുളും ധർമ്മവും തപസ്സു മാ-
യുണ്ടുസൽപൊരുളു വെള്ളത്തിൽ കുളിരെന്നപോലെ 1019

കാഴ്ചയ്ക്കില്ലാത്തവൻ പിന്നറിവിനു മറ്റൊന്നാകും
ചേരുവാൻ ച രുവാനു മില്ലാത്താൻ ഭ്രാന്തനൊപ്പം
ഈശനെ പ്രാപിച്ചീടാനായിത്തപസ്സു ചെയ്‌വോർ-
ക്കാശാരൂപത്തിൽ നിൽക്കു മജ്ഞാന മററുപോകും

അരുളിനാലഭിമാനക്കൂരിരുളൊഴിഞ്ഞവൻ ത-
ന്നകമലരിങ്കൽ തോന്നും സൃഷ്ടിതൻ രഹസ്യങ്ങൾ
ശിവനും വിളങ്ങിനിൽക്കു മവനെസ്തുതിച്ചു നിന്നാൽ
ശിവവുലകത്തിലേ വാണവിടെ പ്രതിഷ്ടനേടാം 1021

ഞാനറിഞ്ഞത്ര പണ്ടേ കണ്ടുള്ളോരീശ്വരന്നെ
വാനറിഞ്ഞെന്നോരറിയാതേ മയങ്ങിപ്പോയി
ദേഹത്തെയറിഞ്ഞകത്തു കത്തുന്നൊരാത്മാവിനെ
ഞാനറിയാതിരുന്നാലാരു പിന്നറിഞ്ഞീടാൻ 1022

അരുളെങ്ങും വ്യാപിച്ചിരിക്കുന്നതങ്ങറിയുന്നീല
അരുളിനെയുണ്ണുവാനും തെല്ലറിയുന്നതില്ല.
അരുളഞ്ചുമാർഗ്ഗത്തൂടെ ചേഷ്ടിപ്പതറിയുന്നില്ല
അരുളെങ്ങുമാർക്കും കണ്ണായിരിപ്പതുമറിയുന്നില്ല 1023

അരുളം തന്നെ സകലവുമാം ഭൗതികമതുപോലെ
അരുളത്രേ ചരാചരമായിരിക്കുന്ന സർവ്വം
അരുളേ പ്രകാശമായ് വിശ്വത്തിനും ഭവിക്കുന്നു
അരുളേ ശിവന്നെഴും സ്വരൂപവുമായി നിൽക്കും

അരുളംക്കണ്ണില്ലാത്തവന്നരും പൊരുളം തോന്നുകില്ല
അരുളംക്കണ്ണെഴുന്നവർക്ക് ശിവനെയും കണ്ടുപോരാം
ഇരുളംക്കണ്ണെഴുന്നവർക്കാ ഭാനുവും ദൃശ്യമല്ല
പൊരുളംക്കണ്ണെഴുന്നവർക്കൊരേ വെളിയെങ്ങു മാവും 1025

താനേസൃഷ്ടിച്ചു പോരും പാലിച്ചുപോരും താനേ
താനേയഴിച്ചുപോരും താനേ മറച്ചുപോരും
താനെല്ലാം ചെയ്യു,മൊന്നും ചെയ്യാതിരിക്കും മുക്തി
താനേകൊടുക്കും ചെന്നു വാങ്ങീടുവോനുമാകും 1026

അറി, വൊളി, യൊലി, യിമ്പം നാലും നിവൃത്തിരൂപം
ശിവന്നെഴും രൂപാരൂപം സദാശിവമെന്നുംചൊല്ലാം
കീഴെഴുമീശൻ, രുദ്രൻ, ബ്രഹ്മാവ് വിഷ്ണുവെന്നീ
നാലും ശിവന്നു വൃത്തിരൂപങ്ങളായും നിൽക്കും

മുക്തനാം ശിവൻ ശക്തിയോടൊത്തു ജീവൻമാരിൽ
സ്നേഹരുപത്തിൽ നിൽക്കും വൃത്തിയെജ്ജനിപ്പിക്കാൻ
മായയിൽ നാദം തോന്നും നാനാത്വം വളർത്തീടാൻ
ബിന്ദുവെന്നായും നിൽക്കുന്നീശ്വരനെന്നുംകുന്നും 1028

---

## 10 അരുളൊളി

ആടിയും പാടിയും പുലമ്പിയും കണ്ണീർവാർത്തും
തേടിയും ഞാൻ കണ്ടെത്തിയെൻ ശിവസ്വരൂപത്തെ
കൂടിച്ചേർന്നതേ തൻെറ ലക്ഷ്യമെന്നതിൽ പററി
കൂടാനിന്നവൻ തൻെറയരുളും ഒളിച്ചുവരല്ലോ

ഒളിയുമിരുളും തീരുന്നില്ലൊരു കാലവും കേ
ഒളിയുള്ളോർക്കല്ലോ ഒളിയും പിന്നൊഴിയാതിരിക്കും
ഒളി,യിരുൾ രണ്ടും കണ്ടൊഴിഞ്ഞിരിക്കുന്ന കൺപോൽ
ഒളിയിരുൾ രണ്ടാവിട്ടോരുയിർ ശിവമായിരിക്കും 1030

---

## 11 ശിവപൂജ

ഉള്ളമോ മഹാക്ഷേത്രമീദേഹമാലയവും
കള്ളമല്ലെടോ വായ്താൻ ഗോപുരവാതിലാവും
നല്ലപോലറിഞ്ഞോർക്കു ജീവനേ ശിവലിംഗം
കള്ളപ്പഞ്ചേന്ദ്രിയങ്ങൾ മണിവിളക്കായും നിൽക്കും 1031

പുണ്യം ചെയ്യുന്നവർക്കു പൂവുണ്ടു നീരുമുണ്ടീ
വണ്ണം തുണയ്ക്കുവോരെശ്ശിവന്യം തുണച്ചുപോരും
എണ്ണമററുള്ളമർത്ത്യക്കൂട്ടങ്ങളീശ്വരന്നെ
എന്നാളും സ്മരിക്കാതെ പാപികളായിത്തീരും

വിസ്മൃതി പൂണ്ടീവണ്ണമവിദ്യയിലിരുന്നാലു
മുൾമോദത്തോടു പൂവുംനീരും മുറയ്ക്കു തൂകി
എന്നും മറന്നീടാതെ നിന്നെയാരാധിച്ചീടാ
നിന്നു നീയനുഗ്രഹിച്ചീടണമീശാ ! പോററീ ! 1033

ചാണകത്തികൽ പുതഞ്ഞുള്ളൊരു മാണിക്യത്തെ
കാണുവോളവുമതിൻ മേൻമയെയറിയുന്നില
പേണി, പ്രയോജനപ്പെടുത്തിക്കൊള്ളുന്നവർക്ക്
മാണിക്കമാലയെ ത്താൻ മാറത്തണിഞ്ഞീടാം

## 12 ഗുരുപൂജ

സന്ധ്യയെന്നുള്ള വേള മൂന്നും 'നമശിവയ'
മന്ത്രം ജപിച്ചു പൂജചെയ്താമഹേശ്വരന്ന്
അഗ്നിയോടരക്കേന്ദുക്കൾ മൂന്നും ശിവന്റെയരുൾ
തന്നാൽ വിളക്കിനിന്നാലചാര്യ പൂജയാകും. 1035

മാനസ ചിന്തയ്ക്കൊത്തങ്ങാധാരപ്രാണനേയും
ഹീനപഞ്ചേന്ദ്രിയങ്ങൾ മാർഗ്ഗം വിടാതെ തന്നെ
ആദിയോടടുപ്പിച്ചു പഞ്ചഭൂതങ്ങളെത്ത-
ന്നാദിയിലൊടുക്കിയാൽ സദാശിവപൂജയാകും 855

അല്ലിലും മാറി മാറിപ്പകലിലും ചെയ്യും പൂജ
ചെല്ലുന്നു ശിവത്തിങ്ക ലിരുമലർ പൂജയായി.
വല്ലാത്ത ശക്തിയുള്ളരീ മലർ പൂജയേൽക്കാൻ
ചെല്ലുന്നു ശിവം തന്റെ പൂരണ സ്വരൂപത്തിൽ 1037

---

## 13 മഹേശ്വരർപൂജ

അകരമായിര മാര്യൻമാർക്കു ദാനം ചെയ്താലും
ശിഖരങ്ങൾ പൊങ്ങും കോവിലായിരം ചമച്ചാലും
ഒരു പകലൂണു ജ്ഞാനിയേക്ക കുന്നതിൻ ഫലത്തിൻ
നികരാകയില്ല സത്യം നിശ്ചയം സത്യം സത്യം. 1038

---

## 14 ഭക്തമാഹാത്മ്യം

ശിവലോകം ലഭിച്ചീടാ നീ ശരീരത്തെ നിത്യം
തപമുററു ശുദ്ധമാക്കിക്കൊള്ളുന്നു ഭക്തൻമാരും
ശിവലോകത്തിങ്കൽ ചെന്നു ശിവനോടു കൂടി നിൽകും
ശിവലോകത്തിങ്കൽ നിന്നു മരുളിനെ നേരാക്കൊള്ളും 1039

അണ്ഡങ്ങളേഴും പിന്നഖണ്ഡവും പ്രാണൻ താനും
കൊണ്ടു ചരാചരങ്ങളാം നാനാഗുണങ്ങളോടെ
പണ്ടുതൊട്ടുള്ള ഭേദം സൃഷ്ടിതന്നാദിയേയും
കണ്ടിടും ശിവനെയും ഞാനെന്നുള്ളിനുള്ളിലെന്നും

കുറിയുള്ള കായത്തിങ്കൽ കാണുന്നൊരാരാണോ പെണ്ണോ
കുറിയററ ഷണ്ഡനെന്നോ ജീവനിൽ ഭേദമില്ല
ഈശനുമില്ലീഭേദമെന്നു കണ്ണന്യേ കാണു
കാതുകൂടാതെ കേട്ടീടീശൻെറ വൈഭവത്താൽ 1041

സന്യസിച്ചോർക്കുള്ളത്തോടൊത്തു ചേർന്നമഞ്ഞീടും,
വന്ദിപ്പവന്നു വശനായ് കൂടവെയിരുന്നീടും
എപ്പൊഴും ചിന്ത ചെയ്യുന്നോനു തന്നുള്ളമായും
എപ്പൊഴു മാദരിപ്പോർക്കാധാരമായും നിൽകും

ശിവഭക്തരായുള്ളോരെ സ്നേഹിച്ചു ശുശ്രൂഷിച്ചാൽ
ശിവനു നേരിട്ടുചെയ്യും പൂജകളായിത്തീരും
ശിവഭക്തനെ പ്രാപിച്ചവൻ പ്രസാദംലഭിച്ചാൽ
ശിവനെ പ്രാപിച്ചു ലക്ഷ്യപ്രാപ്തിവന്നെന്ന
പോലാം 1043

ശിവനോടുകൂടിച്ചേർന്ന ശിവമയനത്രേ യോഗി
ഭവമേതിനുമാദികാരണൻ ജഗന്നാഥൻ
ഏതിനുമാദിഹേതു ശിവനെന്നോൻ ജ്ഞാനിയാവും
ഏതുലോകത്തുമവൻ പരലോകത്തുവാഴും

ശിവയോഗിയാകും ജ്ഞാനിയാവസിക്കുന്നദേശ—
മെവിടമെന്നിരുന്നാലുമറിവാണതിൻ സ്വരൂപം
നവയോഗമുണ്ടായീടും സൽഗുണം വളർന്നീടും
ഭവരോഗശമനമുണ്ടായ് പരലോകമായിത്തീരും 1045

## 15 ഭിക്ഷാവിധി

ബ്രഹ്മാവിൻ തലയോട്ടിൽത്താൻഭിക്ഷയേററുണ്ടാൻ ശിവൻ
തന്നെവിടുകലാതെ ധർമ്മത്തെക്കാത്തു പോന്നാൽ
ഏകുവോനരുളുള്ളോനു മേലക്കുമ പാനീശ്വരനു
മപ്പുറം ബ്രഹ്മാതാനും ഭിക്ഷയെക്കൊണ്ടുപോന്നാർ 1046

ലോകങ്ങളേഴും സൃഷ്ടിച്ചൂട്ടുന്നൊരീശ്വരന്നെ
യാചിച്ചശിപ്പോനെന്നോരറിയാത്ത മൂഢരാകും
എപ്പോഴും ചിന്തചെയ്തു പോരുന്ന ഭക്തൻമാരും
യാചിച്ചുതന്നെത്താനായെത്തു പെട്ടവനായി 1047

# 16 മുദ്രാഭേദം

മാനസത്തോടു കർമ്മ, ജ്ഞാനേന്ദ്രിയങ്ങളും പോയ്
സ്ഥാനത്തെപ്പാലാം മൗനഭാഷയിൽ പ്രതിഷ്ഠിച്ചു
മൂകമാം ശിവൻ തൻ സ്വരൂപമായ്ത്തീർന്നു ലോക
കോലാഹലങ്ങൾ നീങ്ങിക്കണ്ടതേ മുക്തിയാവും 1048

ശക്തിയും സാംഭവിയെ നോക്കുമ്പോളുദിച്ചീടും
ജീവന്നു പിറപ്പില്ലെന്നാക്കും ചിൻമുദ്രയോർക്കൂ
പ്രണവത്തെക്കാട്ടിനിൽക്കും ഖേചരിയാലുദിക്കും
നാമവുമതു ജ്ഞാനസ്വരൂപമുദ്രയാകും

വാക്കോടു മനവുംചേർന്നു മൗനത്തെ ബ്ഭജിക്കേണം
മാനസം മാത്രമായാലുമയെന്നത്രേ ചൊല്ലാം
വാക്കോടു മനവുംമാറി മൗനം ഭവിച്ചാലുള്ളാ
രൂക്കിനെപ്പറഞ്ഞീടാനാർക്കു താനൊക്കുംപാരിൽ 1050

യോഗിതൻ സിദ്ധിയരുളം വാസനാ മാർഗ്ഗത്തിന്നെ
ഭോഗിതൻ ബുദ്ധി പുരുഷാർത്ഥമാം മതി ചൂടി
ആധാരമാറിൽനിന്നും ശക്തിയും ജനിക്കുന്നു–
ണ്ടാധാരങ്ങൾക്കും മേലായ് ശിവനെക്കണ്ടറിഞ്ഞീടൂ

മുക്തർക്കു മൗനം തന്നെ നിദ്രയായ്ഭവിച്ചീടും
നാഥന്നു മൗനംതന്നെ മുദ്രയായും ഭവിക്കും
സിദ്ധാന്തം മുദ്രയാവും വൈരാഗിയ്ക്കതുപോലെ
വായുവും തന്നകത്തടങ്ങിനിന്നീടും കാലം 1052

## 17 പൂർണ്ണസമാധി

ചത്തപോലിരിക്കും സമാധിതൻ ഫലം പാർത്താൽ
മത്തമാമഭിമാനം മാഞ്ഞു ശുദ്ധാത്മാവായി
ശിവനോടു ചേർന്നു സ്വസ്വരൂപത്തെ പ്രാപിച്ചാലും
ദേവലോകത്തിനുള്ളീലോകത്തു വാണുപോരും 1053

എങ്ങുമേ ശിവമെന്നു കണ്ടരുൾ സ്വരൂപത്തിൽ
തങ്ങും ശിവജ്ഞാനിക്കു ശിവലോകമാവുമെങ്ങും
ആകാശമോടെല്ലാവും തന്നകത്തവൻ കാണും
ജീവജാലവും തൻ സ്വരൂപത്തിലേ വിളങ്ങും

കർമ്മജ്ഞാനേന്ദ്രിയങ്ങൾ മനവുംമാറിയുണ്ടാം
സ്വസ്വരൂപത്തെത്തന്റെ മൗനത്തിൽ പ്രതിഷ്ഠിച്ച്
തുന്നിലീവ്യവഹാരമൊക്കെക്കെട്ടടങ്ങീടിൽ
ഉന്നതമാം സംസാരമോചനം വരുംതാനേ 1055

വാക്കോടു മനവും രണ്ടും മൗനമാണെന്നു കാണൂ
വാക്കററു മൗനിയായാലൂമയെന്നത്രേ ചൊല്ലും
വാക്കോടു മനവുമററാൽ ശുദ്ധമായ്ത്തീരും ജീവൻ
പാർക്കിലീ ശുദ്ധിയെജ്ഞാനരുളെന്നതാരറിയും

---

## 18 സമാധികർമ്മം

കെട്ടുപോകാത്ത ജ്ഞാനിതന്നുടൽ തീയിലിട്ടു
ചുട്ടു വെന്നാലൂനാടു തീയിനാൽ തപിച്ചീടും
മണ്ണിനുള്ളം കുഴിച്ചിടുന്നോർക്കുടൽ നായ്നരികൾ-
ക്കുണ്ണുവാനിട ഭവിച്ചീടു മെന്നറിഞ്ഞീടൂ 1057

ജ്ഞാനിതൻ ദേഹത്തെ സ്സമാധി ചെയ്വതു പുണ്യം
നൂനമാജ്ഞം തീയിൽ ചുടുകിലോ ചുടും നാടും
മണ്ണോടു ചേർന്നലിഞ്ഞാലീപ്രപഞ്ചത്തിൻ ഭംഗി
മണ്ണോടു ചേരും നാട്ടിലൊന്നാകെ ത്തീപിടിക്കും

അന്തമില്ലാത്ത ജ്ഞാനിതന്നരുളം ലഭിച്ചെന്നാൽ
ബന്ധമറ്റോരവൻ തന്നുടലും സമാധിചെയ്താൽ
ചന്തമാണരചനും നാട്ടിനും നാട്ടുകാർക്കും
ബന്ധമായ്വരും നീളുമൈശ്വര്യ വളർന്നീടാൻ 1059

അന്തമറ്റോരവൻ തന്നരുളം സ്വരൂപത്തിൽ നിന്നും
തൻ സ്തൂല ദേഹത്തിന്നെക്കല്ലറയ്ക്കകം വച്ചാൽ
മന്നവൻമാരും ലോകസമ്മതൻമാരും നിത്യാ-
ന്ദം സ്വദിക്കു മരുളുള്ളവരായിത്തീരും

ഒൻപതു ചാണാഴത്തിലഞ്ചു ചാണകലെച്ചുററും
മൂന്നുചാണളവിൽ തീർത്താ മുക്കോണമാക്കിച്ചെയ്യും
നന്നിലവറയോ പാർത്താൽ പരമാസനത്തിനൊപ്പാ-
മെന്നതിൽ ജ്ഞാനിക്കുള്ള ദേഹം സമാധിചെയ്യൂ 1061

പഞ്ചലോഹങ്ങളം നവമണിയും കീഴ്നിലത്തിൽ
തഞ്ചമായിട്ടിട്ടിരു കൈചേർത്തമർത്തിടേണം
ദർഭമേലേ വിരിച്ച് ഭസ്മവും കുമിച്ചിട്ട-
തിൻമേലിരുത്തി ചൂർണ്ണം കൊണ്ടുമേൽ പൊതിഞ്ഞീടൂ

ആസനം ചമച്ചതിലിരുത്തി ശിവലിംഗ–
കോശമോ അരശോനട്ടു ദർശ്ശനം വടക്കോട്ടായ്
ഈരെട്ടു വകയായ് ചെയ്യുമുത്തമ പൂജകളും
നേരോടേ സമാധി പൂർണ്ണത്വത്തിനായിച്ചെയ്യൂ 1063

ജ്ഞാനിവാണോരിടം മേൽ കമ്പോളവാര, മാററിൻ
തീരമോ മണൽക്കാടു, വാപീതടങ്ങളോപിൻ
പട്ടണപ്പൊതു സ്ഥാനം കാന്തരമിവിടമെല്ലി–
മുത്തമം ജ്ഞാനിതൻ ദേഹത്തെസ്സമാധി ചെയ്യാൻ

നിലവറയ്ക്കുള്ളിൽ നടുവിൽ നാലുപീഠങ്ങൾ വച്ച്
മധുവുതിരും മലർമാല മലയജം മൃഗമദവും
പുഴുകും പിൻപനിനീരെന്നിവകളാൽ സജ്ജമാക്കി
സുഗന്ധദ്രവ്യങ്ങളിട്ടു ധൂപവും പരത്തേണം 1065

ഈ വിധമൊരുക്കങ്ങൾ ചെയ്തിട്ടു യഥായോഗ്യം
ഭോജ്യങ്ങളിളനീരു മിലമേൽ വിളമ്പിവച്ച്
നമ്മൾക്കു കാണാതായ ജ്ഞാനിയെ സ്മരിച്ചു വക്ത്രം
താഴ്ത്തിക്കൊണ്ടടയ്ക്കേണം സമാധിതൻ മുകൾ പാടും

പൂർവ്വോത്തരാശകളിലൊന്നിനൊന്നഭിമുഖമായ്
ശിവലിംഗമോടരശും കല്ലറക്കുള്ളിൽ നന്നായ്
സ്ഥാപിച്ചിട്ടത്ര കാലാകാലങ്ങൾ പതിനാറു
മാതിരിയുള്ള പൂജോൽസവങ്ങൾ കൊണ്ടാടേണം 1067

---

## 19 ബീജോൽപത്തി

ബിന്ദുവിൻ മഹനീയ ശക്തിയാൽ വികാരപ്പെ–
ട്ടണ്ഡവു മഖണ്ഡവും പിന്നതേ കാര്യമായി
ഭൂതങ്ങളഞ്ചുമുണ്ടായ് പാലിനുൾ തയിരുപോൽ പി–
ന്നേതിനുമകം പുറമെന്നുമായ്ത്തീരും ബിന്ദു 1068

റ്റതിനുമകം പുറം വിളങ്ങും ബിന്ദുവിൻെറ
വർണ്ണമോ വെളുത്താകും നാദം ചുവന്നിരിക്കും
ശക്തിയും ശിവനും ബിന്ദുനാദങ്ങളായിനിന്നി–
ട്ടുയിരിനു മൂയിരായിട്ടുണർച്ചയുമായ് ഭവിക്കും

ആഹരിക്കുന്നതെല്ലാം പിരിയുന്നു മൂന്നു കൂറാ–
യുതകും പിന്നവ ദേഹം, മാനസം മലമിവയ്ക്കായ്
ഉടൽ, മനമെന്നിവയ്ക്കുള്ളംശം കലർന്നിരിക്കും
പടിനിണമെന്നതോ മൃൻവപുസ്സിൽ പൊന്തിനിൽക്കും 1070

രക്തം തുടങ്ങി ധാതുവേഴിങ്കൽ മൂന്നു, പുല്ലി
ന്നററത്തു മഞ്ഞുപോൽ നിന്നുടലിന്നെ വളർത്തീടും
ബിന്ദുവെന്നോതീടുന്നീ മൂന്നിനേയും വളർത്തീ-
ടുന്നിതും സ്വയം സ്തൂലദേഹത്തിനുള്ളിൽ തന്നെ

മൂന്നുനാളിന്നകത്തു കായത്തിൽ കലർന്നിട്ടു
പിന്നതു മാററിടുന്നു മാനസബിന്ദുവായി
ലോകത്തിൽ നിന്നവർക്കു മാനത്തിനോടഴിയും
യോഗത്തിൽ നിന്നവർക്കഴിഞ്ഞതില്ലൊരു നാളും 1072

അഴിയുന്ന ബിന്ദുവീണുള്ളറിവിനെയറിയുന്നില്ല
അഴിയുന്ന തന്നെയതു കാക്കുമെന്നറിയുന്നില്ല
അഴിയുന്ന കായത്തോടൊത്തൊഴിയുന്ന ബിന്ദുവിന്നെ
അഴിയാത്ത ശിവത്തിനർപ്പിച്ചീടുവാനറിയുന്നില്ല

അന്തവു മാദിയെന്നു മായിപ്പ രാപരൻ താൻ
സ്വന്തമായ് നിൽക്കും നീക്ക മില്ലാതെ നിറഞ്ഞെങ്ങും
കാര്യ കാരണങ്ങളായി നിൽക്കുന്ന വാസനയെ
നേരേ കണ്ടറിഞ്ഞീടും തന്നുടെ മാഹാത്മ്യത്താൽ

വിത്തിലല്ലാതെ മുളയുണ്ടായിടാ മുളയും
വിത്തിലല്ലാതെ വെളിപ്പെട്ടിരിക്കുന്നതില്ല
വിത്തും മുളയുമൊന്നാണന്യമായ് വരാശിവ–
തത്വമൊന്നത്രേ മായയായി പ്രപഞ്ചമായി 1075

# 20 ബിന്ദുജയം

കാണുന്നൊരംഗനയെ നോക്കാതകന്നുമാറി
നാറണത്താലുള്ളിൽ പിന്നെ ദുഃഖം മുഴുത്തിടുംപോൽ
നോക്കും കണ്ണാശകൈവിട്ടാധാരമൂലത്തോടു
ചേർക്കുന്നയോഗി ശിവയോഗിയായ് ഭവിക്കുന്നു. 1076

വിത്തിടുവോർക്കല്ലാതെ വിളവില്ലയനുഭവിക്കാൻ
വിത്തിടുവോർക്കല്ലാതെ സത്യമാമറിവുമില്ല
ബിന്ദുവിൽ നിന്നെഴുന്ന വിദ്യയെച്ചലനമററു–
ണർന്നെന്നാൽ നടുക്കുള്ള ശിവനെക്കണ്ടീടുവാനാം

അക്ഷരമാമറിവും ജീവനും ഗർഭത്തിങ്ക–
ലീശനാം പിതാവിൻെറ യിച ഛപോൽ വിളങ്ങീട
ഇക്കരുത്തത്ര വിത്തായ് സങ്കൽപ്പത്താൽ വളർന്നി–
ട്ടൊക്കെയുമായി കാര്യകാരണങ്ങളായ്ത്തീരും 1078

ശുക്ലപക്ഷത്തിനും മുമ്പെട്ടുനാളൊഴിച്ചിട്ട്
കൃഷ്ണപക്ഷത്തിനും പിമ്പാറുനാൾ പുണർന്നീടൂ
കൃഷ്ണപക്ഷത്തിനും മുമ്പാറുനാളിതേമട്ടി–
ലുഷ്ണം വരാതെ സംയോഗത്തിനു നല്ലതാകും

രാത്രിയാണുത്തമം തൻകാന്തയെപ്പുണർന്നീടാ
നുത്തമം മുഹൂർത്തങ്ങളെട്ടുണ്ടതിങ്കലും പിൻ
ഉച്ഛ്വസിച്ചീടൂ വലംമൂക്കിൻവഴിക്കുവായു–
വിച്ഛരിച്ചപോലെ കാമശാസ്ത്രത്തിനൊത്തു ചെയ്യൂ 1080

നാണം തുടങ്ങിയുള്ള പെൺചന്തം നാലിനേയും
കാണിച്ചു കാമം കൂർത്തു പൊന്നിളം പരുവത്തിൽ
ഉന്നതസ്തനങ്ങളും ചോരിവായ്, പിണക്കവും
ധന്യമാമുള്ളൻപോടും സംയോഗക്രീഡചെയ്യൂ

പെണ്ണിനെക്കാലനാകും മായയെന്നെണ്ണിയെന്നാൽ
പെണ്ണുടുൽ മിഥ്യയാകും കാമവുമൊഴിഞ്ഞീടും
ബ്രഹ്മപ്രകാശത്തിങ്കൽ തങ്ങിയങ്ങൊരുകോടി
വർഷമായാലും നാശമില്ലാതെയിരുന്നീടും

ആധാരമാറും താങ്ങിയപ്പുറം തൂവെളിയിൽ
ബിന്ദുനാദങ്ങൾ തോന്നും മാർഗ്ഗത്തെ ലക്ഷ്യമാക്കി
ആചാര്യൻ ചൊന്നവണ്ണം ബിന്ദുവാമമൃതധാര–
യാചരിക്കിലോ മാറുമജ്ഞാനമാശയോടെ 1097

സന്താനലാഭത്തിന്നായ് വിട്ടാലും വിട്ടിടാ കാ–
മാന്ധനായ് സ്ത്രീജനത്തിൽ യോഗിതൻ ബിന്ദുവിന്നെ
ഭോഗിയോ പെണ്ണിലാശ കൈക്കൊള്ളും ബിന്ദുകാക്കും
യോഗിതന്നുയിരിന്നെ ഞാൻ പേണീടും നിരന്തരം

വിത്തിനെ പ്പെണ്ണിന്നേകിച്ചാവുന്നതില്ല യോഗി
വിത്തുതന്നുള്ളടക്കി വാഴും ജഗത്തിനായി
വിത്തിനെക്കൈവിട്ടിട്ടു ചാവുന്ന മൂഢൻ വിത്തു
ചുട്ടുണ്ണുമെന്നവന്നു വേറായ് വരുന്നതാണോ ? 1099

അന്നത്തിൽ കലർന്നുണ്ടു ബിന്ദുവെന്നതു കണ്ടു
തന്നെക്കൈവിടാതേററി മേലോട്ടു മിന്നൽപോലെ
തോന്നിമായുമ്പോൾ നാദാന്തത്തോടു ചേർത്തി രണ്ടും
ഒന്നായ്, പിരിഞ്ഞു കാര്യകാരണങ്ങളാം വീണ്ടും

അന്നമേ പ്രാണനാകും ബിന്ദുവെന്നോർക്ക കാര്യം
നന്നായറിഞ്ഞു തങ്കലടക്കുവാൻ കഴിയുന്നോർക്ക്
സിദ്ധികളെട്ടുമുണ്ടാം സ്വർണ്ണംപോലുടമ്പാകും
ഇത്തരമുള്ളോരെല്ലാം നാശമററിരുന്നീടും 1101

ബിന്ദുനാദങ്ങൾ രണ്ടു മരുളാലൊന്നിച്ചു ചേർന്നു
തിങ്കൾ മണ്ഡലത്തിങ്കൽ സുപ്രതിഷ്ഠിതമാകിൽ
അങ്ങു നിന്നമൃതവർഷമുണ്ടാകു മിടവിടാതെ
അങ്ങു പഞ്ചാക്ഷരം താനാഹുതിയായ് ഭവിക്കും

ഉടലിനെത്താങ്ങും പാദം മേദിനി പാദത്തിൻമേ
ലോടുന്ന നാഭിവരെ നീരാണു നേരേ മോളിൽ
മാറോളം കാൺമതഗ്നി, പിന്നീടു തോളംവരെയ്ക്കും
ചീറുന്ന കാററുകാണാ പിന്നംബരത്തിനേയും 1103

---

## 21 ആദിത്യനില

അർക്കനും തൊട്ടുനിൽക്കും ഗ്രഹങ്ങളു മുമ്പൻമാരു
മൊക്കെയുംപൊൻ മലയെപ്രദക്ഷിണം ചെയ്തു നിൽക്കും
ഹേതുവോർത്താ ലീലോകത്തേതൊരു വസ്തു വിന്നും
തൽപ്രകാശം പ്രദാനം ചെയ്യുന്നുമീമേരുവോർക്കു

പകലവൻ ശിവദേവൻ ജീവകോടികൾക്കെല്ലാം
സുഖനിലയെത്തന്നു നിത്യം നിലയ്ക്കുന്ന പുണ്യനാഥൻ
ഇടരറുമാറു ലോകമേഴിലും പ്രകാശിക്കും
പകലവൻ ജീവരാശിക്കാദിയുമായി നിലയ്ക്കും 1104

ആദിത്യനൻ പാലോൽക്കും നാമങ്ങളായിരവും
ജ്യോതിതന്നുള്ളിൽ ചുടരൊളിയായി നിൽക്കും
വേദിയർ കീർത്തിച്ചാലും വിണ്ണവർ ചൊല്ലിയാലും
ആദിയായോ രീ ശിവനൻ പിന്നെച്ചൊരിഞ്ഞീടും

താനേയീലോകത്തിനു തത്വങ്ങളായി നിൽക്കും
താനേയ ലോകത്തിന്നു ശക്തിയുമായി നിൽക്കു
താനേ യീലോകത്തിന്നു ശംഭുവുമായി നിൽക്കും
താനേയീ ജഗത്തിന്നു ജ്യോതിയുമായി നിൽക്കും 1106

പാരിനു കീഴ്വശത്താ സൂര്യൻവരുന്ന മാർഗ്ഗ-
മാരും കണ്ടില്ലെന്നാലുമപ്പേരിരുളങ്ങു മുണ്ടാം
നീരിനും തീയ്ക്കും മധ്യഭാഗത്തുദിച്ചിടുന്നോ-
നാരും പോയ്ത്തൊടാതുള്ള സൂര്യനെന്നഞ്ഞീടാം.

മണ്ണിനു ചുററും പ്രകാശം തരുന്ന സൂര്യൻ
വിണ്ണിനുമതുപോലെ ചൂടും പ്രകാശം നൽകും
കണ്ണിനും കാഴ്ചയേകി യാനന്ദം വിളയച്ചി-
ട്ടെണ്ണുന്നനാളിലെല്ലാ മൊത്തപോലിരുന്നീടും 1108

ആദിത്യൻ സഞ്ചരിച്ചണഞ്ഞീടും സ്ഥാനം കണ്ടു
വേദിക്കാൻ കഴിയുമെന്നോർ തന്നെയുണർന്നോരാകും
ഭേദിച്ചുനിന്നീലോകം തൂററും പുലമ്പലെല്ലാം
ആദിത്യനോടടങ്ങി ശിവനെ ക്കാണന്തിരിക്കും

മൂലാഗ്നിമൂലം നടുനാടിയിൽകൂടി ശ്വാസം
മേലോട്ടെടുത്തിട്ടുച്ചി പ്രകാശം കണ്ടീടുന്നോർ
പലതണ്ഡങ്ങളം ചൂഴ്ന്നു കണ്ടീടുമെന്നോർക്കുള്ളം
മലമററുതാണുരുകിത്തീരുന്ന നിലയുണ്ടാകും 1110

ചുടുകതിർ വീശീടുന്ന സൂര്യനും കുളിരണക്കും
പനിമതിയുമെതിരേ നിന്നു നേരിട്ടു നോക്കും കാലം
പ്രാണനുമെന്നിക്കുവെട്ടവെളിയായ് നിറഞ്ഞുനിൽക്കും
കാണുവാനിതിനെത്തന്നെ പൗർണ്ണമിയെന്നുചൊല്ലും

മതികലയാമിടത്തും സൂര്യകലയാം വലത്തും
കലകളൊരുമിച്ചുചേർന്നാൽ ശിവപൂജയായിത്തീരും
കലയിവരണ്ടും മധ്യനാടിയിൽ ചെന്നുചിന്ത
യിളകാതെ തെളിയുന്നോരേ ശിവമായിരുന്നീടുന്നു. 111

പരമെന്നുമപരമെന്നും ബിന്ദു രണ്ടായ്പിരിഞ്ഞ്
പരബിന്ദു താഴത്തായുമപരമെന്നതുമേലും
വൃത്തിയൊന്നന്യം കേൾ നിവൃത്തിയും, നിവൃത്തിയി-
ലുണ്ടാകും വൃത്തിയത്രേ അരുണോദയമെന്നു ചൊല്ലാം

മൂലത്തിൽ നിന്നു ജ്ഞാനഭാസ്കരൻ തോന്നും ശബ്ദ
രൂപത്തിലാദ്യം ചോപ്പുവർണ്ണത്താലരുണനായി
നാദമിങ്ങിതിൽ നിന്നു മന്യം നാലോശയുണ്ടാ-
മീവിധം കലകളഞ്ചുമാദിയിൽ പിറന്നീടും 111

നേരറിവെന്നതത്രേ പേരൊളിയായിനിൽക്കും
പോരറിയാത്തതിന്നാൽ ഭുവനങ്ങരം വരും പോകും
ദിക്കറിയാത്തതിന്നാൽ ദിക്കൊളിയായു മിതു
നിൽക്കുന്ന സത്യത്തിന്നെ യാരറിഞ്ഞീടും മന്നിൽ

ഘടം ഘടം തോറുംകാണും സൂര്യനെയതിനുള്ളിൽ
അടങ്ങുവാൻ മൂടിവച്ചാലടങ്ങീടുന്നതുണ്ടോ ?
ജടങ്ങളിൽ കൂടിത്തോന്നും ബ്രഹ്മത്തെയവയ്ക്കുള്ളി
ലടക്കുവാൻ ശ്രമിച്ചാലുമീഫലം തന്നെയുണ്ടാം 1116

താനേയഗ്നിത്രയങ്ങരം മൂന്നുമൊന്നായിനിൽക്കും
താനേ ബ്രഹ്മാവും വിഷ്ണുതാനുമൊന്നായും നിൽക്കും
താനേതന്നുടലുമുയിരും ഭേദമായിരുന്നീടും
താനേയിരുട്ടായ്. മാററുന്നല്ലിനെപ്പകലിനേയും

പടർന്നു പന്തളിക്കുന്നൊരാലിൻെറ വിത്തുപോൽ തീ
ച്ചുടരുകൊണ്ടണുവിനെയണ്ഡവുമാക്കിച്ചെയ്യും
ഇടരുററു നിൽക്കും ബന്ധമാക്കും തമസ്സകററി
നടനം ചെയ്യും ശിവനെച്ചേരുന്നതത്രേ നൻമ 1118

അണുവിന്നകത്തവനു മവനുള്ളിലണുവുമായി
ജഡചൈതന്യങ്ങരം രണ്ടും താദാത്മ്യപ്പെട്ടു നിൽക്കും
ൺണയററു ജഗന്നാഥനെങ്ങും നിറഞ്ഞു നിന്ന
പണിയാണീനാം കണ്ടീടുമിച്ചരാചരങ്ങളെല്ലാം

ജീവൻ വഹിച്ചീടും സ്വരൂപത്തെപ്പറഞ്ഞാകിൽ
ഒരു പശുവിൻ മുടിയെനമ്മരംനൂറാക്കിപ്പങ്കുവച്ച്
അതിലൊന്നായിരമായാലതിലൊന്നു ജീവൻ തന്നെ
ഒരു നൂറായിരം വട്ടം കൂട്ടിച്ചേർത്തതിന്നൊക്കും 1120

ഉയിരെന്നും ശിവവുമെന്നും വെവ്വേറായില്ലെന്നാലും
ഉയിരറിഞ്ഞീടുന്നില്ല ശിവനെത്തരിമ്പു പോലും
ഉയിരാശിവത്തിനെക്കണ്ടൊട്ടറിഞ്ഞീടുമെന്നാ-
ലുയിരു പിൻശിവമായിരുന്നു കണ്ടറിഞ്ഞീടും.

അറിവിലജ്ഞാനം മാററുമവനേ പിന്നിന്ദ്രിയത്തിൽ
നെറികേടൊഴിഞ്ഞു താനേ താൻ ശിവമെന്നിരിക്കും
അറിവായിന്ദ്രിയങ്ങൾക്കും താനായിരുന്നറിഞ്ഞ
പൊരുളായി നിന്ന ശിവൻ ജീവനുമായിടുന്നു 1122

വാഴുന്നുണ്ടഞ്ചു സിംഹം കാനനത്തിങ്കലഞ്ചും
മേയാൻ പുറത്തുപോകും തന്നിടം മടങ്ങീടും
പഞ്ചാനനന്നു കാണും പല്ലും നഖങ്ങളെല്ലാം
നഞ്ചെന്നറത്തെറിഞ്ഞാലീശനെ പ്രാപിച്ചീടാം

ഭൂതങ്ങളായോരിന്ദ്രിയങ്ങളും ജ്ഞാനം തന്റെ
ജ്യോതിയെപ്പടർത്തീടും കാലത്തൊഴിഞ്ഞുമാറും
ചിന്തയും ലക്ഷ്യത്തിന്നെ നേരേ തുറിച്ചുനോക്കിൽ
ഉത്തരം പോലെത്തെക്കും തൻമനക്കോവിലാകും

നാഴിക പോവും തോറും നാളുകൾ വന്നുമാറും
നീരിൻമേലെഴുത്തൊത്തു നിന്നീടും നീളെ നീളെ
ഇന്ദ്രീയ ബന്ധത്തിന്നെയരുളിനാലറിഞ്ഞീടു
കുന്നിച്ചൊരീജഗത്തിൻ കാഴ്ചയും മാറിപ്പോവും 1125

---

## 22 പഞ്ചേന്ദ്രിയനിഗ്രഹം

ഇന്ദ്രിയങ്ങളെ ദുർമ്മാർഗം വിട്ടു സൻമാർഗത്തിൽ
ചേർപ്പതാണടക്കുന്ന തല്ലാതവയ്ക്കു വൃത്തി
ഇല്ലായ്മചെയ്വതാണെന്നോതുവോരറിവെഴാത്തോ-
രില്ലായ്മയെ ച്ചെയ്യുന്നോർ ചത്തപോലിരുന്നീടും 1126

അറിവാകുമം കുശത്താലിന്ദ്രിയ വാരണങ്ങൾ
വശമായ്ത്തനിക്കു നിൽക്കുമെന്നാക്കി വച്ചിടേണം
അങ്കുശത്തിങ്കൽ നിന്നും തപ്പിയോടും ഗജം പോ-
ലിന്ദ്രിയങ്ങളും പാർത്തൽ നാശങ്ങളേറയുണ്ടാം

ഇന്ദ്രിയം വശമായാലീ ലോകം ശിവലോകമാവും
ഇന്ദ്രിയം വശമായ് വന്നാ ലായതേ തപസ്സാവും
ഇന്ദ്രിയം വശമായ് വന്നാൽ ശിവപാദപ്രാപ്തിയാവും
ഇന്ദ്രിയം വശമായ് വന്നാലായതങ്ങരുളുമാവും 1128

വർണ്ണിച്ചു ചൊല്ലിയെന്തേ ? കാനൽ നീരോർമ്മിച്ചെന്തേ
മിഥ്യാജഗത്തിനെല്ലാമാധാരമുള്ളം മാത്രം
പെരുകും പെരുക്കിവച്ചാൽ ചുരുക്കിയാൽ ചുരുങ്ങീടും
നാമെത്രയ്ക്കെങ്കിലത്രയ്ക്കേറുന്നു നമ്മുടേതും

ബാഹ്യമായ് പാഞ്ഞുപോകുമഞ്ചിന്ദ്രിയങ്ങളേയും
ജ്ഞാനമാം തറിയിൽ ചേർത്തുബന്ധിച്ചു വച്ചിടാനായ്
ശിവശിവ മന്ത്രമെല്ലായ് പോഴും ജപിച്ചുവെന്നാ-
ലിന്ദ്രിയപ്പിണികളാറും പേരിമ്പമുദയമാവും 1130

സൻമാർഗം വന്നുചേരാൻ നന്ദിയെ സ്മരിച്ചീടൂ,
തൻമാർഗമായ് ചരിക്കു മുള്ളത്തിനെ ച്ചെറുക്കൂ
ഗുരുവിങ്കൽനിന്നും കേട്ട പഞ്ചാക്ഷരത്തെയുള്ളി-
ലുരുവിടുന്നോൻെറയുള്ളം ശിവനൊത്തു കോവിലാവും

നാഴിക, നാളും, മാസമുണ്ടെന്നും ജീവിതം പോ-
മുടലും ജലത്തിലെഴുതുമക്ഷരം പോലെമായും
പഞ്ചേന്ദ്രിയങ്ങളോടു തൻ വേഴ്ച വീട്ടിരുന്നാൽ
കുന്നായ് കുമിഞ്ഞുപോങ്ങും വിഷയങ്ങളൊക്കെമാറും

അഭിമാനക്കൂരിരുട്ടകററിയാൽ ശിവരാത്രി
കൈവരുമുള്ളിനുള്ളിൽ വാഴുന്ന ശിവനെക്കാണാം
ആശകൊണ്ടങ്ങു മിങ്ങുമലയുന്ന മലയാടൊത്തി
ങ്ങലയുന്നൊരിന്ദ്രിയങ്ങരം വിഷയങ്ങളോടെമായും 1133

---

## 23 അസദ്ഗുരു

ഉണർവ്വൊന്നില്ലാത്ത മൂഢൻ സത്യമൊട്ടറിയാതുള്ളോൻ
അണുവും വേദാഗമാർത്ഥപ്പൊരുളിനെക്കാണാതുള്ളോൻ
വിനയമില്ലാത്തവൻ വൻ പരനിന്ദ ചെയ്തീടുന്നോർ
അണുഗുണം പെടുന്നോനുമ സദ്ഗുരുവാണെന്നോർക്കു

കുരുടന്നു കോലുകാട്ടിച്ചെല്ലുന്ന കുരുടനെപ്പോൽ
വീരവോടു കുഴിയിൽ വീഴുമിരുവരും മുൻപിന്നായും
അറിവെഴാത്തവനെ മറ്റൊരറിവറ്റോനുപദേശിക്കും 1135
മുറയുമീ ദുരന്തത്തിന്നിട നൽകിടുന്നു മന്നിൽ

---

## സദ്ഗുരുനെറി

സ്വസ്വരൂപത്തെ നൽകും പൊരുളേസത്ഗുരുവായീടും
സ്വസൂരപത്തെ ക്കാട്ടിസൽഗുരുവായിരിക്കും
തത്വാതീതനായ് നിന്നു ജീവനെച്ചേർന്നു നിന്നു
ബന്ധത്തെ നിവർത്തിപ്പോനവനേ സദ്ഗുരുവാകും 1136

കാരിരുമ്പതേ നല്ല കനകവുമാമെന്നാലും
കാരിരുമ്പാകുന്നില്ല. കനകം പിന്നൊരിക്കലും
ലക്ഷ്യത്തെ നോക്കുമ്പോഴേ തിരുവരുളുണ്ടായീടും
ലക്ഷ്യം പ്രാപിച്ചു പുനർജന്മവു മൊഴിഞ്ഞീടും

അൻപിനോടൊട്ടിനിൽക്കും നിർമ്മലൻ മലമറ്റോ-
രൻപിനെയാർക്കുമേകും വല്ലഭൻ മഹാശുദ്ധൻ
ശാശ്വതൻ നിരാധാരൻ തത്വങ്ങൾക്കെല്ലാം നാഥൻ
ഈശ്വരൻ തന്നെ സാക്ഷാൽ സദ്ഗുരു,
ബോധിച്ചീടു. 1138

താനേ താനെന്നു നിന്ന സദ്ഗുരു സന്നിധിയിൽ
താനേ താനെന്നു നിന്ന വൈഭവം  വെളിപ്പെട്ടാൽ
താൻതന്നെ തന്നെജ്ജനിപ്പിക്കുന്നു,  ദേഹിയേദേ-
ഹത്തിനെജ്ജനിപ്പിക്കും പുത്രനെ ജനകൻപോലെ

വരും വഴി മാറിപ്പോകും പോകുമ്പോഴൊഴിവറ്റൊരീ
കരുവഴി കണ്ടോനെന്നും നേർവഴി കാണുന്നീലാ
പെരുവഴിയാകും ശക്തിചൊല്ലുന്ന മാർഗത്തിന്നെ
ഗുരുവഴിയേ തുടർന്നു പ്രാപിക്കാൻ കഴിഞ്ഞീടും 1110

ഗുരുവെന്നവനേ സാക്ഷാൽ വേദാഗമങ്ങളേതും
പരമാനന്ദനായി ശിവയോഗഭാവത്തോടേ
ഒരു ചിന്തയെന്യേ  ബന്ധപാശത്തെ ഖണ്ഡിച്ചീടാൻ
വരുമെന്ന ഗുരുവേശുദ്ധസൽ ഗുരുവായിത്തീരും

സത്തുമസത്തും സദസത്തും സ്വയമേ  കാട്ടി
ചിത്തു മചിത്തും ശിവപാദത്തിങ്കലേ ചേർത്ത്
ശുദ്ധാശുദ്ധവും മാറിയാനന്ദ വേദവാക്യം
നാഥനാമെന്നാചാര്യൻ കാരുണ്യമോടുരയ്ക്കും

---

## നിഷിദ്ധാചാരം

കൺകാണുകില്ലെന്നോർത്തു കള്ളങ്ങൾ ചെയ്തിടുന്നോർ
കാണുന്ന നേരം കണ്ണു കാണാഞ്ഞൊരിട,മുണ്ടാമോ
കണ്ണിനു കണ്ണായ് നിന്നു കാഴ്ചയെക്കാണിപ്പോനെ
കണ്ണിനുംകാണുന്നേരം കള്ളമങ്ങൊഴിഞ്ഞേ പോം 1143

കേ്തിയെ വിററുതിന്നു പകലുകൾ കഴിച്ചീടു-
മുൻമത്തർക്കത്രേ ജൻമമാവർത്തിച്ചുണ്ടാകുന്നു
വിത്തിനെ ച്ചുട്ടുതിന്നു വിളനിലം തരിശിടുന്ന
വിത്തകർക്കത്രേ ജൻമ മാവർത്തിച്ചുണ്ടാകുന്നു

കായത്തിൽ കയം പോലെ ചേർന്നുനിന്നീടുവോനെ
കായത്തിനുള്ളിലേ കമഴ്ന്നിരിക്കുന്നവനെ
ദേശങ്ങൾ തോറും ചെന്നു കാണുവാൻതിരിയുന്നോർ
കായത്തിനുള്ളിൽ തൻ കരുത്തിനെ യറിയുന്നില 1145

കാണാത്ത കണ്ണിൽ കണ്ട പടലം പ്രകാശമാവും
കാണാതിരിപ്പോൾ കണ്ടീടാത്തൊര പ്രകാശത്തെ
കാണതിരിക്കുന്നോർക്കു കണ്ണായ വൻ കണ്ണിന്നെ
കാണിതെ കണ്ടീടുന്നോർ കളവൊഴിഞ്ഞിരുന്നീടും

ഉയിരുനിന്നെന്നേടത്തു ബോധവുമൊഴിഞ്ഞീടും
ഉയിർ ബോധമില്ലെന്നാലോ ദേഹവും വിഴുന്നീടും
ഉയിരുടൽ രണ്ടുമൊന്നായ് തന്നെയിങ്ങിരുന്നീടും
നിലയിതു വിളവു നൽകും ഫലമറിയുന്നതില്ല 1147

ഉയിരു വേറിട്ടാലണ്ഡാകാരമാകും ബുദ്ധി
ഉയിരിനെ യറിഞ്ഞാൽ ബോധത്തെയുമറിഞ്ഞീടാം
ഉടലിനെ പ്പിരിയുന്നതുടലല്ലീ സത്യത്തിന്നെ
വെളിവാക്കാതിരുന്നുകൊള്ളുന്നതും ശിവംതന്നെ

താനന്തമായി നിൽക്കും നിത്യചൈതന്യമായും
ഉടലന്തമായി വിശ്വമായ് നിൽക്കു മിച്ചൈതന്യം
ഹീനമാം ചിററിമ്പത്തെ നീവിട്ടൊഴിഞ്ഞിട്ടഭി
മാനം കളഞ്ഞുനിത്യാനന്ദത്തെ ബ്ഭജിച്ചീടു 1149

കരുത്തുണ്ടു തൻെറയുള്ളിലെന്ന തൊട്ടറിയാതെ
പെരുത്തു കാലങ്ങളിൽ പോയർത്ഥിച്ചു വാഴുംനാഥൻ
ഒരുത്തനീ ലോകത്തേക നാഥനെത്തൻെറയുള്ളിൽ
വരിച്ചുനില്ക്കാതെ പാഴേ പോകുന്നു മർത്ത്യജൻമം 1150

———

# ഹിതോപദേശം

ചെല്ലുമെന്നിടത്തോളം ചിന്തയെച്ചെലുത്തീടു
ചൊല്ലേണ മജപാമന്ത്രമെപ്പോഴും ശിവനെയെണ്ണി
ഇല്ലെന്നുരച്ചെന്നാലു മെപ്പോഴുമുള്ളവനെ
ചൊല്ലുന്ന ശിവബോധം കൈവരാൻകൊതിച്ചീടു 1151

ഒന്നേകുലം തനിക്കുദേവനുമൊന്നുതന്നെ
നന്നാണ് നിനച്ചീടു പിറപ്പിറപ്പതുമില്ല
എങ്ങും പോയ്പ്രാപിച്ചീടാനൊരു ഗതിയുണ്ടെന്നില്ല
നിന്നോരിടത്തിൽതന്നെ ഗതിപെറാമറിഞ്ഞീടു

ഇക്കായം വിട്ടൊഴിഞ്ഞിട്ടിനിയൊരു കായത്തിങ്കൽ
പുക്കുവീണ്ടും വരാതിരുന്നീടും വഴിയെ നോക്കൂ
എക്കാലത്തീശരീരം സിദ്ധിച്ചക്കാലം തൊട്ടെ-
നിക്കുനിന്നരുളിനേയും പ്രാപിക്കാൻകഴിഞ്ഞീടും

# എട്ടാം തന്ത്രം

1. ഉടലിൽ പഞ്ചഭേദം
2. അവസ്ഥാഭേദം
3. അറിവുദയം
4. ആറന്തം
5. പതിപശുപാശം
6. അടിമുടി അറിവ്
7. പരലക്ഷണം
8 കാര്യകാരണ ഉപാധി
9. ഉപശാന്തം
10. ലക്ഷണാത്രയം
11. തത്വമസി വാക്യം
12. ജ്ഞാനിയുടെ അവസ്ഥ

# ഉടലിൽ പഞ്ചഭേദം

കായമാമൊരു സഞ്ചി പലചരക്കുണ്ടതിൽപിൻ
മായാസഞ്ചിയൊന്നുണ്ടതിൽ വേറെ സഞ്ചിയുണ്ട്
കായസഞ്ചിയിൽ നിൽക്കുമൊരു കള്ളൻവെളിയിൽവന്നാൽ
മായാസഞ്ചിയും വേഗം മണ്ണായിത്തീരുമല്ലോ 1155

ഈശ്വരൻ ചമച്ചുള്ളോരുടലിനെപ്പിരിച്ചീടിൽ
സൂക്ഷ്മമായതിലുള്ളോരംശത്തെയുരച്ചീടാം
ശബ്ദവും സ്പർശം, രൂപം, രസ, ഗന്ധം
ബുദ്ധിയുംപിൻ
മാനസമഹങ്കാരമെന്നെട്ടും സൂക്ഷ്മ ദേഹം

തൻമാത്രയെട്ടിലഞ്ചുമിന്ദ്രിയങ്ങളായ്ത്തീരും
മററുള്ള മൂന്നും കരണങ്ങളുമായിത്തീരും
ഒട്ടിയങ്ങവയിൽ നിൽക്കും ബന്ധമേ ബോധമാവും
കെട്ടി,പ്പിന്നഴിച്ചീടുമീശ്വരനിതുകാണും

ആരറിഞ്ഞീടുന്നുണ്ടിങ്ങീശൻെറ മാഹാത്മ്യത്തെ
ആരുണ്ടിങ്ങവൻ നിലനിൽ ക്കുന്നതറിഞ്ഞീടാൻ
ആരുണ്ടിങ്ങറിഞ്ഞീടാ നറുപത്തിയെട്ടുപാധി
ആരുണ്ടിങ്ങറിഞ്ഞീടാ നീശിവാലയത്തിനെ.

താനവനായാൽ താൻ പരത്തിനാധാരമാവും
ശിവനുമെൻ മാനം മാററിയിവനെത്തന്നോടു ചേർക്കും
താനവനായീടാത്തോൻ മണ്ണിലും വിണ്ണിലും പോയ്
സുഖദുഃഖമിശ്രമാമീ ജീവിതം തുടർന്നീടും 1159

ജ്ഞാനിക്കു ശിവംതന്നെ തന്നുടലായിനിൽക്കും
ജ്ഞാനിക്കു തൻ ശരീരം താനും തന്നുടലാകും
ജ്ഞാനയോഗിക്ക് ദേഹം ബിന്ദുനാദങ്ങളത്രെ
മൗനിക്കു ശൂന്യമററമുക്തിയും ദേഹമാവും

വിജ ഞാനിക്കഭിമാനം തന്നെ തൻ ദേഹം പാർത്താ-
ലജ്ഞാനിക്കാരോപങ്ങൾ തന്നെതൻ ദേഹമാവും
അജ്ഞാനിക്കെന്നും തൻെറ കർമ്മമേ ദേഹമാവും
മെയ ഞാനിക്കോർത്താൽ ബ്രഹ്മവും തന്നുപാധിയാവും

മലമാണ് ദേഹമെന്നു കരുതാത്ത മൂഢനേതോ
സ്ഥലമെന്നു തെററിദ്ധരിച്ചീടുന്നതിന്നെക്കണ്ടോ
നലമെന്നിതിന്നെത്തന്നെ വിശ്വസിച്ചിരുന്നീടിൽ
ഫലമായ് ജനിച്ചിടുന്നീദേഹത്തിൽതന്നെ വീണ്ടും

മായതൻ കാര്യരൂപമായ് ദേഹമുൽഭവിക്കും
ശോണിതം, ശുക്ളം, മാംസം, മേദസ്സ്, മജ്ജ, യെല്ലും
തോലെന്നു മേഴുകൂട്ടം സാധനം ചേർന്നു ചിന്തി
ച്ചാലീ ശരീരമാർക്കും നിജമായ വസ്തുവല്ലോ 1163

ദേഹങ്ങൾ പലതായാലും ജീവൻമാരാത്മാവാകു-
മേകനെന്നറിഞ്ഞീടു, ഘടങ്ങൾ പലതായാലും
കതിരവ നേകൻ താനെല്ലാത്തിലും പ്രകാശി-
ച്ചുളവാക്കിടുന്നനേകം നിഴലുകളെന്ന പോലും

അരികളെപ്പായിച്ചീടാൻ വിരുതുള്ള കുതിര നന്നായ്
ഗമനം ചെയ്യുന്നു കാണാം ഗിമ്നോന്നതങ്ങളൊപ്പായ്
അതുപോൽ പ്രകാശിച്ചീടും ജീവനും വിവിധ ദേഹ
ജാലങ്ങളേതിലും മുൻ കർമ്മാനുസാരിയായി 1165

പുണ്യപാപങ്ങൾ രണ്ടിന്നനുഭവമുണ്ടീടാനായ്
തന്നുടലെത്തുറന്നു വിട്ടുപോകുന്നു ജീവൻ
നരകത്തിൽ ചെന്നിരുന്നു പാപത്തിൻ ഫലത്തേയും
സ്വർഗത്തിൽ ചെന്നിരുന്നു പുണ്യവുമുണ്ടുപോരും

വാക്കും വിചാരം വൃത്തിയെന്നിവ ശുദ്ധമാണെ-
ന്നോർക്കു തന്നുള്ളം തിരുവുള്ളമിത്തിരുവുള്ളത്തിൽ
ശുദ്ധനാം ശിവൻ നൃത്തമാടിടും മററുള്ളോർ തൻ
ഹൃത്തിലാ ശിവനിരിക്കില്ലിടരവനുണ്ടുപോരും 1167

## 2 അവസ്ഥാഭേദം

കർമ്മജ്ഞാനേന്ദ്രിയങ്ങരം വായുക്കരം കരണമാളും
ഭ്രൂമധ്യേ ചേർന്നു വർത്തിക്കും വേളജാഗ്രത്താകും
കണ്ഠത്തിൽ വായുപത്തും കരണങ്ങരം നാലും മാത്രം
വർത്തിക്കും വേളയെ ത്താൻ സ്വപ്നമെന്നോതീടുന്നു
ഹൃദയത്തിൽ നെഞ്ചുമാളും വർത്തിച്ചാൽ നിദ്രയാവും
നാഭിയിൽ പുരുഷൻ മാത്രം വർത്തിപ്പതാണ് തുര്യം 1168

സ്ഥൂല സൂക്ഷ്മങ്ങളാകും ദേഹങ്ങരം തമ്മിൽ തഴുവി
സ്ഥൂല ദേഹത്തെപ്പററും ജീവനെയറിയുന്നില്ല
ദേഹമിങ്ങിതിനെത്തന്നെ ശിവദേഹമാക്കി ച്ചെയ്തി-
ട്ടജപാമന്ത്രത്തിനാൽ തൻ ജനിമൃതി വിട്ടിരിക്കും.

ഭൂമിയുമതിൽ പൊങ്ങും നീരും പൊന്നൊത്ത തീയും
വായു, വാകാശം പിന്നെ മാനസം ജനന, മരണം
എട്ടിവയോരോന്നും ചിന്തിച്ചു സത്യത്തെയോർത്താൽ
എട്ടുഭൂതങ്ങളേയും ശുദ്ധിചെയ്തെന്നതാവും 1170

നിദ്രയിൽ പ്രവർത്തിക്കും ഹൃത്തിനുരം ചിത്ത, പ്രാണ,
നാത്മാവും തുര്യത്തിങ്കൽ പ്രാണനുമാത്മാവും താൻ
നാഭിയിൽ പ്രവർത്തിക്കും നിദ്രതൻ സൗഖ്യത്തിനെ
നിദ്രവിട്ടെണീൽക്കുമ്പോളാർക്കുമേ യറിഞ്ഞീടാം

എഴുന്നേററിരുന്നുറങ്ങും തുര്യകാലത്തു പ്രാണൻ
മാനസം മാഞ്ഞു ലോകക്കാഴ്ചകരം തണുത്തീടും
പിന്നതുചെന്നൊടുങ്ങും വൃത്തിവിട്ടുള്ള മൂലാ-
ധാരത്തെമാത്രം ചേർന്നു നിശ്ചലമാകും വണ്ണം 172

മൗനമാം 'മ്' കാരമോടെ 'അകരം' പിൻ 'ഉ' കരവും
ചേരുകിൽ 'ഓം' എന്നാവും 'അ' കരമോ ശക്തിയാവും
'ഉ' കരമോ അറിവാം ശിവമാണിമയെപ്പോലടക്കും
ഓം കാരത്താലടക്കു മിന്ദ്രിയങ്ങളെ പ്രാണൻ

ജാഗ്രത്തിനുള്ളിലാണത്രേ തുര്യാവസ്ഥയിരിപ്പതും
നഞ്ചുണ്ട നരികപോലിങ്ങിന്ദ്രിയങ്ങളും ചാവും
ശബ്ദാദിഗുണമഞ്ചുമെങ്ങോപറന്നു പോവും
തുര്യത്തിനപ്പുറം ചൊല്ലിന്നു മെത്താത്തതത്രേ. 1174

നിദ്രയുണ്ടാവു മഭിമാനത്താൽ ജീവൻമാർക്കു
ചിന്തിച്ചു പോരും രണ്ടുകർമ്മങ്ങളേയും ജീവൻ
പഞ്ചേന്ദ്രയങ്ങളേയും ചങ്ങാതിമാരായ്ക്കൊണ്ട-
ധോമുഖരായിത്തീരും മേലോട്ടു നോക്കീടാതെ.

നീരും നീർക്കുടവും പോലല്ലീദേഹമറിഞ്ഞീടു
നീരു പോയാലും കുടമുണ്ടേ വാഴുംതാനേ
ഉടലു നീണ്ടിരുന്നീടാ നിന്ദ്രിയങ്ങളിൽ കൂടി-
പ്പടരുന്ന വൃത്തിയാലും ജീവനും വസിക്കേണം 1176

തത്വങ്ങളൊക്കെയും മേൽ തൻവഴി വന്നു നിന്നാൽ
വിളക്കുന്നെന്നപോലെ താൻ പ്രകാശിച്ചു പോരും
മിഥ്യാകാര്യങ്ങളൊക്കെ വന്നവാറൊടുങ്ങീടും
തത്വങ്ങളെല്ലാ മകാരത്തിൽ നിന്നുണ്ടായത്രേ

അറിവററ മുപ്പത്താറു തത്വങ്ങളോടു ചേർന്നു
നെറിയററു ഞാനിരുന്നേനറിയാതെ യെന്നയെന്നും
നന്ദിയാം പരമേശൻ പിന്നെന്നെയും കാട്ടിത്തന്നാ
നെന്നെ ഞാനറിഞ്ഞോനായിന്നു നിൻ കാരുണ്യത്താൽ 1178

ജാഗ്രത്തിൽ ജാഗ്രത്താദി ചൊന്നോരവസ്ഥയെല്ലാം
യോഗ്യമല്ലെനിക്കവയൊന്നുമേ യെൻേറതല്ല.
തത്വങ്ങൾ,മൂന്നവസ്ഥാഭേദങ്ങളും ഞാനല്ലെ-
ന്നിന്നു നീ നിന്നെക്കാട്ടിയെന്നോടുരച്ചുവല്ലോ.

അഭിമാന മുമിയായ്, മായ തവിടുമായരിയാം ജീവൻ
ആത്മാവാം ചുടാൽ കർമ്മമുളയെ ജ്ജനിപ്പിക്കും
നിന്നെ നിൻ പാശത്തിന്നെ ച്ചെവ്വോടറത്ത ശേഷം
തണ്ഡുലമാക്കിച്ചെയ്യും ശിവനും മടിച്ചിടാതെ 1180

പലവർണ്ണം പശുക്കളാണെന്നാലും പാലൊരു വർണ്ണം
പശുവിൻ കൂട്ടം മേയ്ക്കു മായനു മൊരേ വർണം
ആയനും തൻെറ കോലുതാഴത്തെറിഞ്ഞുവെന്നാ–
ലായനെ പ്പററിനിൽക്കും പശുക്കളും തൃഷ്ടിയോടെ 1182

ദേഹമാമൊരു സഞ്ചിക്കുള്ളിന്ദ്രിയ മഞ്ചിരിക്കും
ബാഹ്യമായ് പറന്നീടും കാക്കയെപ്പോലെ യഞ്ചും
ഇന്ദ്രിയങ്ങൾക്കു ചേരും പിണികളാദേഹത്തെയും
ബാധിച്ചുപോരും, ദേഹം നശ്വരമായിത്തീരും

ബാഹ്യേന്ദ്രിയങ്ങളഞ്ചും കരണങ്ങൾ നാലുമരുളിൽ
വഴിയേ ചരിച്ചു ജീവൻ തന്നെക്കെടുത്തുപോരും
ജീവനുമേലും കൂട്ടു പഞ്ചേന്ദ്രിയങ്ങളായാൽ
മേലുമിക്കൂരിരുട്ടാം നരകത്തിൽതന്നെ വാഴാം 1184

ജാഗ്രത്തിൽ പ്രവർത്തിക്കും പഞ്ചേന്ദ്രിയങ്ങൾ, മനം
ബുദ്ധിയു മഹങ്കാരമെന്നെട്ടും, സ്വപ്നത്തിങ്കൽ
മാനസം ബുദ്ധിയഹങ്കാരവും, സുഷുപ്തിയിൽ
ബുദ്ധിയഹങ്കാരവും തുര്യത്തിലഹങ്കാരം മാത്രം

ജാഗര ജാഗരത്തിലിന്ദ്രിയം പ്രവർത്തിക്കാ
ജാഗര സ്വപ്നത്തിങ്കൽ മാനസം ചിന്തിച്ചീടും
ജാഗര സുപ്തിതന്നിൽ മാനസം മറന്നീടും
ജാഗര തുര്യത്തിങ്കൽ ചിത്തം രമിച്ചുനിൽക്കും 1186

ജാഗ്രത്തിൽ പോലെ സ്വപ്നത്തിൽകണ്ടാൽ
സ്വപ്ന ജാഗ്രത്
കണ്ടുപിൻ മറന്നീടിൽ സ്വപ്നത്തിൽ സ്വപ്നമാവും
കാണാതിരിക്കിൽ സ്വപ്നത്തിൽപെടും നിദ്രയായോ
രനുമാനമത്രേ സ്വപ്നത്തിൽ [illegible]

സുപ്തിജാഗ്രത്തോ ചൊല്ലാം തോന്നാതെ തോന്നിയെന്നാൽ
സുപ്തിയിൽസ്വപ്നം സ്വപ്നം സത്യം
പോലുള്ളതോന്നൽ
സുപ്തിയിൽ, സുപ്തി സത്യാസത്യങ്ങളഴിച്ചീടും
സുപ്തിയിൽ തുര്യം ചൊല്ലാനാകാത്ത ശൂന്യമത്രെ 1188

തുര്യജാഗ്രത്തിലുണ്ണു മാനന്ദ മറിഞ്ഞീടൂ
തുര്യ സ്വപ്നമോ തന്നെക്കാണുന്ന കാഴ്ചയത്രെ
തുര്യ സുഷുപ്തിയിൽ കാണാ മരുളിൻ വെളിയെല്ലാവും
തുര്യ തുര്യത്തിൽ താനേ ശിവമെന്ന തോന്നലുണ്ടാം 1190

ഇന്നതെന്നറിഞ്ഞില്ല ഞാനിത്ര കാലവും പി–
ന്നിന്നതെന്നറിഞ്ഞപ്പോഠം ഞാനൊന്നും കണ്ടതില്ല
ഇന്നതെന്നറിളേലാഃറിവു ഞാനറിഞ്ഞിട്ട്
ഇന്നതെന്നിന്നതിന്നെ മാത്രമായ് കാൺമോനായി.

അജ്ഞാനം ചേർന്നതിനാൽ ശക്തിയും മറഞ്ഞീടും
അജ്ഞാനം ചേർന്നതിനാൽ ജ്ഞാനവും മറഞ്ഞീടും
അജ്ഞാനം ചേർന്നതിനാൽ ബ്രഹ്മവും മറഞ്ഞീടും
അജ്ഞാന മററവൻ തൻ ബുദ്ധിയും പ്രകാശിക്കും 1192

ജാഗ്രത്തിൽ വൃത്തിപ്പെടും തത്വങ്ങളിരുപതത്രേ
സ്വപ്നത്തിൽ വൃത്തിപ്പെടും മുഠംക്കരണങ്ങളോടു
ജീവനും ചേർന്നു നിന്നാൽ മാറുമീയിരുപതും കേഠം
സ്വപ്നവും മിഥ്യയെന്നു മാറിയാൽ സുപ്തിയാവും

ജാഗ്രത്തിൽ വൃത്തിപ്പെടും തത്വങ്ങളിരുപതത്രേ
സ്വപ്നത്തിൽ വൃത്തിപ്പെടും മുഠംക്കരണങ്ങളോടു
ജീവനും ചേർന്നു ചെന്നാൽ മാറുമീയിരുപതും കേഠം
സ്വപ്നവും മിഥ്യയെന്നു മാറിയാൽ സുപ്തിയാവും

ജ്ഞാനേന്ദ്രിയങ്ങളന്തർ മുഖമായി വൃത്തിപ്പെട്ടാൽ
അരുഠം വെളിമൂലം ചെല്ലാമുച്ചിദ്വാരംവരെക്കും
അമ്പരന്നരുഠം വെളിയെ നോക്കിലോ കരണങ്ങഠം–
ക്കപ്പുറം കാണാം സമൃതി വിസ്മൃതിയററൊരേടം 1194

അറിയാത്തതിന്നെ യറിയുന്നവനറിവോനാകും
അറിയാത്ത തറിയേണ്ടെന്നു തള്ളുവോനറിവറേറാനാം
ജീവനു ഹാനിനാംകി യാത്മാവെ മറച്ചീടും,
നാഥനെ നാഥൻ തൻെറ തുണയില്ലാതാരു കാണും.

മായയൊടൊത്തു മൂലാധാരത്തിൽ നിൽക്കു മാത്മാ–
മായയെ ക്കൊണ്ടു താനജ്ഞാനത്തെ മാററീടുന്നു
ശുദ്ധിചെയ്യും ജലത്തെപിന്നഴുകോടു മാററും
മട്ടിലീമായയേയു മജ്ഞാനത്തോടു മാററും 1196

താനേ തനിക്കു ശത്രുമിത്രങ്ങളായി നിൽക്കും
താനേ തനിക്കിഹം പരങ്ങളുമായി നിൽക്കും
താനേ തനിക്കു കർമ്മം ചെയ്‌വോനും മാററുവോനും
താനേ തനിയ്ക്കെഴുന്ന കർമ്മങ്ങരം മാററുവോനും

മിഥ്യാതത്വങ്ങരം മുപ്പത്താറും സ്വയം വിടുമ്പോ–
ളാത്മാഭിമാനമററജ്ഞാനവും നശിച്ചീടും
അങ്ങരുഠ പ്രകാശത്താലാത്മാവും ശിവനും വേറെ–
ന്നെങ്ങുമാകാതെ നിൽക്കും പരവെളിക്കാഴ്ചകാണാം 1198

ജാഗ്രത്തിൽ ജാഗ്രരം പിൻ ജാഗ്രത്തിൽ സ്വപ്നമപ്പോൾ
ജാഗ്രത്തിൽ സുപ്തിയോടു ജാഗ്രത്തിൽ തുര്യംതാനും
ജാഗരാതീതമഞ്ചുമാനന്ദം വിളയിക്കും
ആത്മാഭിമാനം തൊട്ട ദോഷങ്ങളഞ്ചുംമായും

നിന്നെ ഞാനറിയാതെയുടലേ ഞാനെന്നിരുന്നേൻ
നിന്നെയറിഞ്ഞു പിന്നെത്തുരിയം കടന്നുനിന്നേൻ
നിന്നെ ഞാനറിഞ്ഞിട്ടും ജനനത്തെ മാററിടാനാ–
നന്ദസ്വരൂപി പരമേശ്വരൻ തന്നെ വേണം 1200

ജീവൻെറ തുര്യാവസ്ഥയിൽ തോന്നിടും ജാഗ്രത്തും
ജീവൻ മയങ്ങിയുള്ളിൽ തോന്നുന്ന സ്വപ്നംതാനും
ജീവൻ സ്വയം മയങ്ങിമറക്കും സുപ്തി താനും
ചേരുകിൽ പരതുരിയം തന്നെയാണപ്പരവും

പിന്നറിയും തപസ്സികൽ നിന്നു നീ തപം ചെയ്താൽ
അന്നയാം പരാശക്തി നിന്നെയുമറിഞ്ഞീടും
ശക്തിയെത്തുടർന്നീശൻ നിന്നെയങ്ങറിയുമ്പോ–
ളൊത്തെനിക്കനുഭവിക്കാനൊത്തിടും നിത്യാനന്ദം 1202

പൊന്നിനെ മറച്ചുനിൽക്കും പൊന്നണിഭൂഷണം കേൾ
പൊന്നിലേ മറഞ്ഞിരുന്നിപൊന്നണി ഭൂഷയും മുൻ
തന്നിൽ മറഞ്ഞിരിക്കും തന്നിന്ദ്രിയങ്ങളല്ലോ
തന്നെയെന്നും മറച്ചുവച്ചുകൊണ്ടിരിപ്പതും

മരത്തിൽ മറച്ചിരുന്നീടും മദയാനയത്രേ
മരത്തിനെപ്പിൻ മറച്ചീടുന്നു വെന്നതിന്നൊപ്പം
പരത്തിനെയിത്ഥം പഞ്ചഭൂതങ്ങളും മറയ്ക്കും
പരത്തിലേ മറഞ്ഞിരിയ്ക്കും പഞ്ചഭൂതങ്ങളും മേൽ 1204

മനത്താൽ മുപ്പത്താറു തത്വങ്ങൾ മാഞ്ഞു തന്നാ
കാശരൂപത്തിലെത്തി നിൽക്കും ശിവം സ്വയം കേൾ
താനാം 'യ' നടുക്കായി 'ശിവ' മിരുവശവുമായി
ട്ടജപയാം 'ശിവയശിവ ത്തിങ്കൽ താനാനന്ദിപ്പൂ

ആത്മാവിനത്രേ കാണും ബ്രഹ്മവൈശിഷ്ട്യമെല്ലാം
ആത്മാവതിനാൽ ബ്രഹ്മത്തിന്നാത്മജൻ താനാവും
തത്വങ്ങളിരുപത്തിനാലുമായ് നിന്നാൽ ജീവൻ,
തത്വങ്ങളററിരുന്നാലാത്മാവുമായിത്തീരും. 1206

ഉടലെടുത്താത മാ വൃത്തിപ്പെട്ടതു ജാഗ്രത്താവും
ഉടലിൽ മാറ്റൊലി ചേർത്തുനിന്നതു സ്വപ്നമാവും
ഉടലിങ്കലിന്ദ്രിയങ്ങൾ നിർജീവമായാൽ നിദ്ര
ശിവനെ സ്മരിച്ചിരുന്നാലോ ശിവപ്രാപ്തിയും കേൾ

ശിവനെ സ്മരിക്കു മാത്മാവും ശിവമായിത്തീരും
തൈലധാര പോലെയാത്മാവെന്നററു ശിവമേയാവും
ഈ വിധം സർവം ശിവത്തിന്നുള്ളൊട്ടുങ്ങി നിൽക്കു–
മാവിധം സർവവും കേൾ ശിവമയമായിത്തീരും 1208

കൊല്ലന്റെ യുലയിൽ ചുട്ട കാരിരുമ്പഗ്നി പോലായ്
കൊല്ലന്റെ യുലയെവിട്ടു പിന്നിരുമ്പായെന്നാലും
അൽപ്പം ചുടുന്നതിന്നെ വാസനയെന്നു ചൊല്ലാം
അൽപമത്തുര്യത്തികലിടമുണ്ടു വാസനയ്ക്കും.

വൃത്തിയററിരുന്നാലതേ ശിവാനന്ദമാവും
വൃത്തിയററിരിക്കുന്നോർ തേടിടാ ശിവയോഗം
വൃത്തിയററിരിക്കുന്നോർ ലോകത്തൊടൊത്തു ചേരാ
വൃത്തിയററിരിപ്പോർക്കേ നിഷ്ഠയുമുണ്ടാകുന്നു 1210

താനവനായീടും സമാധിയോടിരിക്കുന്നോർ
ക്കിന്ദ്രിയപ്പിണികളാറിയ ജ്ഞാനം നശിച്ചീടും
അഷ്ടദോഷങ്ങൾ നീങ്ങിക്കിട്ടും ശിവ സ്വരൂപം
മുക്തിയും വന്നു ശിവലോകത്തിലേ യിരിക്കും

തത്വങ്ങൾ മുപ്പത്താറു മറിയുന്നൊരെന്നെ ഞാനൊ–
ട്ടറിയാതിരുന്നൊരെന്നെ ഞാനറിയാതിരുന്നേൻ
അറിയുന്നവൻ താൻ ഞാനെന്നറിയിച്ചാൽ ശിവനു മതിനാ–
യറിയുവോൻ തന്നെ ഞാനെന്നെന്നെ ഞാനറിഞ്ഞല്ലോ 1212

എന്നെയും തന്നെ പ്പോലെ യാക്കുന്ന തമ്പുരാനെ
വാനവർക്കാദിയാകും മരതകജ്യോതി തന്നെ
ഊനമററീടും ജ്ഞാനമാമരുൾ ശക്തിയെത്തെ–
ല്ലൂനമില്ലാതെ ഞാനെന്നുള്ളിലേ കണ്ടുവല്ലോ

അറിയിക്കവേണ്ട ഞാനത്തിൽതന്നെ നിൽക്കുവോരെ
അറിയിക്ക വേണ്ട ഞാനം തെല്ലുമില്ലാത്ത പേരെ
അറിവിനെയറിയാനുറ്റൊരന്വേഷണത്തിൽ നിൽപോർ
ക്കറിയിക്കവേണം തന്റെ സന്ദേഹം നിവർത്തിക്കാൻ

സത്തോടസത്തും പിന്നെ സദസത്തും താനേയായി
ചിത്തോട ചിത്തും ശിവചിത്തതും താന്നെന്നോർക്കു
ശുദ്ധാശുദ്ധങ്ങളററു താനേവരും തുര്യത്തിൽ
ശുദ്ധമേ യായ് വരുന്നവസ്ഥാത്രയത്തിലും കേൾ 1215

# 3 അറിവുദയം

തന്നത്താനറിഞ്ഞെന്നാൽ തനിക്കൊരു നാശമില്ല
തന്നത്താനറിയാതാരും താനേ നശിച്ചിടുന്നു
തന്നത്താനറിയുന്നോരറിവറിഞ്ഞതിൽ പിന്നെ
തന്നെയേ പൂജിച്ചീടും താനേതുകാലവും കേൾ 1216

അറിവേ സ്വരൂപമെനിക്കെന്നറിയാത്തൊരീ ഞാ-
നറിവേ സ്വരൂപമെന്നു കൽപ്പിച്ചാൽ നന്ദിദേവൻ
അറിവെൻ സ്വരൂപമെന്നു മരുളാലറിഞ്ഞു കൊണ്ടേ-
ന്നറിവെൻെറ രൂപമെന്നോരറിവിങ്കൽ ഞാനിരുന്നേൻ

വൃദ്ധിക്ഷയങ്ങളൊരു കാലത്തു മറിവിന്നില്ല
അറിവിന്നു മറിവായ് നിന്നോരറിവിന്നാധാരമില്ല
അറിവിനെ യറിയുന്നോരറിവാണു സത്യമെന്നി-
ങ്ങറിയുവാനാഗമങ്ങൾ ബോധിപ്പിക്കുന്നതുണ്ടേ 1218

അറിവെന്തെന്നറിയാതെ യറിവെന്നീലോകരാരും
പറയുന്നു നശിക്കുന്ന ലോകജ്ഞാനത്തെയല്ലോ.
അറിവെന്നു മറിവില്ലായ്മ യെന്നുമില്ലെങ്കിൽ തന്നി-
ലറിയുന്നതാണു സാക്ഷാലറിവെന്നറിഞ്ഞു കൊള്ളൂ.

അറിവുള്ളവൻെറ ഹൃത്തിലരുളൊളിവിളങ്ങീടും
അറിവുള്ളവൻെറ ഹൃത്തോ വൻ തപോപീഠമാവും
അറിള്ളവൻെറ ഹൃത്തിലാദിയെക്കണ്ടു മുട്ടാം
പറയാതെ ഭഗവാനേയുമങ്ങേ തനിക്കു കാണാം 1220

---

## 4. ആറന്തം

വേദത്തിനന്തം നല്ല സിദ്ധാന്തത്തിൻെറ യന്തം
നാദത്തിനന്തം പിന്നെ തൽബോധത്തിൻെറ യന്തം
അഷ്ടാംഗയോഗത്തിൻെറ യന്തം കലാന്തമെന്നും
തൊട്ടു തൊട്ടാറന്തങ്ങളുണ്ടെന്നു ചൊല്ലീടുന്നു

അന്തങ്ങളാറു മറിയുന്നവ രതിശുദ്ധർ
അന്തങ്ങളാറു മറിയുന്നവർ മലമററോർ
അന്തങ്ങളാറു മറിയാത്തവർക്കാദിയായോ–
രന്തങ്ങളൊന്നു മറിഞ്ഞീടുവാൻ കഴിഞ്ഞീടാ 1222

താനായ വേദാന്തത്താൽ താനായ സിദ്ധാന്തത്താൽ
താനണുവായ് പിറന്ന ത്യ്രത്തിൽ തന്നെക്കണ്ട്
തേനാം പരാപരത്തിൽ ശിവയോഗം പൂണ്ടിരുന്ന-
ന്യൂനം മലങ്ങളററു പ്രാപിക്കാം സിദ്ധിയെല്ലാം

അന്തങ്ങളാറും ചെന്നൊടുങ്ങിടും പരമേശന്നിൽ
ജ്ഞാത വും ജ്ഞാനവും ചേർന്നജ്ഞേയൊടുങ്ങിനിൽക്കും
മൗനവും ഫലമായി സംഭവിച്ചീടും താനേ
ആനന്ദം തന്നെ യന്തം സർവ്വദാ സർവ്വത്തിന്നും 1224



## 5. പശുപതിപാശം

അറിവിനെ യറിയുമെന്നോരറിവു മനാദിയാവും
അറിവിനു മറിവാകുന്ന പതിയു മനിദിയാവും
അറിവിവിനെ ബന്ധിച്ചീടും പാശവുമനാദിയാവും
അറിവാകും പതിയിങ്കൽ ജൻമവുമൊടുങ്ങീടും
പായലും നീർമറച്ചു നിന്നപോലാത്മാവിൻ പ്ര–
കാശം മറച്ചുനിന്ന ബ്രഹ്മമേ പതിയുമാവാം 1226

ബ്രഹ്മാതുടങ്ങി ജീവകോടികളേ പശുക്ക–
ളഭിമാനം, കർമ്മം, മായ ഇമ്മൂന്നും പാശമാവും
പാശം മാററിപ്പശുത്വം മാറിയാൽ പശുക്കൾ തൻ
പതിയായ ബ്രഹ്മത്തെപ്പോയ് പ്രാപിക്കുമെന്നും സത്യം

ഉയിരിന്നുവന്നു ചേർന്നൊരി പ്പിണിയകററീടാ
നവലംബിക്കേണമർത്ഥമാനന്ദം ധർമ്മത്തേയും
ജ്ഞാനമാർഗം വരിച്ചു പതിയെ
വന്ദിച്ചാൽ പതിയും
ഘടമുടഞ്ഞോങ്ങും ദീപംപോൽ പകാശിക്കുമല്ലോ

ദേഹബോധത്താൽ വിഷം വ്യാപിച്ച ജീവൻമാരെ
പാശത്തെ മാററി ശിവം തന്നോടു ചേർത്തുകൊള്ളും
സകളമാം പിണിയകന്നു കേവലാവസ്ഥയിൽ തൻ
തനിനില തോന്നി നിൽക്കും ബ്രഹ്മത്തിനു
ളളിലാസ്ഥ 1229

---

## 6 അടിമുടി അറിവ്

കാലേതു തലയേതെന്നു മറിയാത്തോരറിവില്ലാത്തോർ
കാലെന്നാൽ ശക്തിതൻെറയരുളാം നിമിത്തമല്ലോ
ജ്ഞാനം താൻ ഫലം ബ്രഹ്മമരുളുതന്നൊടുക്കമാം
ജ്ഞാനത്തെക്കാട്ടിടുമ്പോഴാം മുക്തിയും ലഭിച്ചീടും 1230

മുടിയെന്നു ചൊല്ലീടുന്നതുച്ചിയിലുള്ള തത്രെ
അടിയെന്നു ചൊല്ലീടുന്നു മാർഗ്ഗത്തിനേയു മോർക്കൂ
മുടിയടിയാത്മാവാകു മറിവിനെയറിഞ്ഞുള്ളോർ
മുടിയടി താനാണെന്ന ബോധത്തിൽ ചേർന്നിരിക്കും

എൻനാഥനെൻെറ ചിന്തയ്ക്കുള്ളിലാണിരിക്കുന്നു
എൻനാഥനുള്ളിലാണെൻ ചിന്തയുമിരിക്കുന്നു
എൻനാഥനെത്തെല്ലു മറിയുന്നില്ലെന്നാകിൽ
എൻനാഥൻ തന്നെ ഞാനു മറിയുന്നില്ലെന്നാവും 1232

---

## 7 പരലക്ഷണം

നന്ദിയും തുര്യാതീതാവസ്ഥയിൽ നിറഞ്ഞിരിക്കും
ദേഹമാനത്താൽ താണജീവൻ തുടിച്ചെണീൽക്കും
തന്നെ മുൻമറച്ചിരുന്നൊരജ്ഞാന മറിവാകും
ഇരുളകന്നാത്മാവും ശിവത്തിനെ പ്രാപിച്ചീടും 1233

ആദിയന്തങ്ങളററ ജ്യോതിസ്വരൂപൻ ദേവൻ
പൊല്ലാത്തവർക്കദൃശ്യൻ നല്ലോർക്കു ദൃശ്യനത്രെ
ആകയാലേതിടത്തും മധ്യവർത്തിയായ് നിന്നു
ലോകർക്കു നീതിചെയ്യും ധർമ്മസ്വരൂപൻ ദേവൻ

തുരീയവും കടന്നു തുര്യാതീതത്തിൽ നിൽക്കുമ്പോഴെ-
പ്പുരിയുമീ വിശ്വമൊന്നായ് താനേ തണുത്തുറങ്ങും
ഓങ്കാരത്തിന്നകത്തീ ഞാനിയെക്കാണുന്നോർ ത-
ന്നാങ്കാരമൊക്കെനീങ്ങി നിർമ്മലരായിത്തീരും 1335

ചെമ്മതൻ മുമ്പിൽമാറും വെൺമപോൽ പരയാകു-
മമ്മതൻ മുമ്പാത്മാവും ബ്രഹ്മവുമൊന്നായ് നിൽക്കും
ലോകഭോഗങ്ങളാം പാഴാം മേരുവിൽ കാക്കപൊന്നൊ-
ത്താകുമ്പോൽ നിത്യാനന്ദരൂപമായ് ഭവിച്ചീടും

എന്നെ ഞാനറിഞ്ഞീടാൻ, നിർവ്വിഷയത്വത്തിന്നെ
ത്തന്നെനൽകിയെന്നെ രക്ഷിച്ചീടുവാനെൻറ നന്ദി
വിശ്വം നിറഞ്ഞു ജ്യോതിയാണെൻ സ്വരൂപമെന്നും
തൽപരയാണത്രേ ഞാനെന്നും വിളക്കി നിന്നാർ 1237

പാരോ പരന്നു. നീരങ്ങേററം ചുരുങ്ങി തേജ-
സ്സേറുന്നൊരഗ്നി, യെങ്ങും വ്യാപിച്ചിടുന്ന വായു
സർവ്വത്തിനും സ്ഥലം കൊടുക്കുമാകാശത്തേയും സൂര്യൻ
ചന്ദ്രനേയും ചമയ്ക്കും തൽപരം ശിവനിൽ വാഴും 1238

---

## 8 കാര്യകാരണഉപാധി

ഏഴായ കാര്യോപാധി കാരണോപാധിയേഴും
ചേർന്നുള്ളിൽ തോന്നും ദേഹം ഭാരമായ്ത്തന്നെ തോന്നും
നാമരൂപങ്ങളോടീ ഭാരം കുറഞ്ഞീടത്താ-
ത്മാവായ് ഭവിച്ചു ജീവൻ ബ്രഹ്മസ്വരൂപമാകും 1239

അരുളാലൊഴിഞ്ഞു മാറും തത്വങ്ങളാം മുപ്പത്താറും
മാറവെ ജാഗ്രത്തിങ്കൽ ജാഗ്രദാവസ്ഥയുണ്ടാം
നിദ്രാസുഖം ജനിക്കും ത്വംപദം കുറിക്കുന്ന
സ്വസ്വരൂപത്തിൻ രസമുണ്ടുണ്ടു പോരും സദാ 1240

---

## 9 ഉപശാന്തം

മുക്തിക്കു വിത്തായ്നിൽപതാദിയാം ശിവജ്ഞാനം
ഭക്തിക്കു വിത്തീശന്നു ചെയ്യും സർവ്വാർപ്പണം താൻ
സിദ്ധിക്കായ്താൻ ഭവിച്ചീടേണം പരാപരമായ്
ശക്തിക്കു വിത്തായ്ത്തീരും തന്നുപശാന്തിയാണേ 1241

കാര്യങ്ങളേഴും ചേരുന്നവിദ്യയാം മായ തന്നിൽ
കാരണമേഴും വിദ്യാമായയിൽ ചേർന്നൊടുങ്ങും
വാസന രണ്ടുമിത്ഥം നിശ്ശേഷമായൊഴിഞ്ഞാ-
ലാനന്ദ സ്വരൂപത്തിലാത്മോദയത്തെക്കാണാം.

ആത്മാവു തുര്യത്തിങ്കലെങ്ങുമേ വ്യാപിച്ചീടും
ആത്മാവു ജാഗരാതീതത്തിലോ ബ്രഹ്മമാവും
വിദ്യാസ്വരൂപം കൊള്ളും പരതന്റെ ദർശനത്തോ-
ലുദ്ദിഷ്ട പ്രാപ്തിയാകും ശിവനെപ്രാപിച്ചതാവും 1243

കടൽ ജലമാവിയായിട്ടംബരത്തിങ്കൽ തങ്ങി
മഴയിലും മലയിലും പോയ് കടൽജലമാവുമ്പോലെ
ജീവാത്മാ പരമാത്മാക്കൾ വേറൊന്നായി നിൽക്കും
ജീവേശ്വരൻമാർക്കുള്ള ഭേദവുമൊഴിഞ്ഞിടും

---

## 10 ലക്ഷണാത്രയം

മൂന്നുണ്ടു ലക്ഷണങ്ങൾ വിട്ടതും വിടാത്തതും
മൂന്നാമത്തേതു വിട്ടുവിടാത്തതെന്നുമായി
ഗംഗയിൽ ഗ്രാമമെന്നാൽ ഗംഗാതീരത്തു ഗ്രാമം
ഭംഗിയിലുണ്ടെന്നാദ്യ ലക്ഷണാർത്ഥത്താൽ കാണ്മൂ 1245

രണ്ടാമതായ് വിടാത ലക്ഷണ വാചാർത്ഥത്തെ
തള്ളാതെതന്നെ വസ്തുബോധം തരുന്നതാകും
ചോപ്പും കുറുപ്പുമോടുന്നെന്നാൽ സ്മരിച്ചിടാം നാം
ചോന്നും കറുത്തു മുള്ള ധേനുക്കളോടുന്നെന്നും

ആ ദേവദത്ത നിവനെന്ന മൂന്നാമത്തേതി—
ലന്നത്തെ ദേവദത്തൻ തന്നെയാണിന്നും കാൺമോൻ
കാലങ്ങൾ രണ്ടുകാല മിക്കാലവും മറഞ്ഞി—
ട്ടേകനായ്ത്തീരും ദേവദത്തനെന്നറിഞ്ഞീടൂ 1247

## 11 തത്വമസിമഹാവാക്യം

ജീവതുര്യത്തിൽ 'ത്വം' എന്നായ നീ ജീവനാകും
പരതുര്യത്തിൽ 'തത്' പദംതന്നെ ആത്മാവാകും
ത്വം തത് പദങ്ങളാകും ദ്വൈതത്തെ യേകമാക്കു–
'ന്നാകുന്നു' എന്നുരയ്ക്കു മസി പദം ധരിച്ചീടൂ 1248

'ത്വം തത്അസി' എന്നുരയ്പതേ ത്വന്ദിശിയാം
തൽപൊരുൾ സത്യത്തിന്നെ ക്കാട്ടിത്തരുന്നീ ദേഹം
സഗുണമായാലീവാക്യം വേദാന്തമായിത്തീരും
നിർഗുണാർത്ഥത്തിലായാൽ സിദ്ധാന്തജ്ഞാനമാവും

'ത്വം, തത്, അസി' പദങ്ങൾ മൂന്നിനും തുല്യമായ് പി–
ന്നോതിടാം ജീവതുര്യം, പരതുര്യം, ശിവതര്യവും
ഇണചേർന്നിരിക്കുവോരീ മുപ്പദങ്ങളും കാട്ടും
ജീവനോടരുളിനേയും ഭംഗ്യാശിവത്തിനേയും 1250

ജാഗ്രത്തുതൊട്ടോരഞ്ചും നാദത്തിനുള്ളടക്കി
ഭേദമാം ദൃഷ്ടകന്നു പരിശുദ്ധമായ് വരുമ്പോൾ
സത്യം പവിത്രമാകും പരമേശ്വരന്റെ പാദം
പ്രാപിച്ചു നാദാന്ത്യത്തിൽ വൃത്തിയറ്റിരുന്നീടാം

ബ്രഹ്മമാ മതു ഞാനാകു മെന്നൊരർത്ഥത്തിൽ തത്വ
മസി, യെന്നുതന്നെ പണ്ടേ നാം മന്ത്രിച്ചിരുന്നാലും
'നീ യവനാ' ണെന്നുള്ള 'ത്വം തത് അസി പദം താ
നായിടും കുറവറ്റതായെഴും മഹാവാക്യം 1252

## ജ്ഞാനിയുടെ അവസ്ഥ

വാശിയു മഹന്തയും വ്യക്തിമാഹാത്മ്യമേതു
മാശയാലേ പുലമ്പിച്ചൊല്ലുന്ന ഫലമെന്താവോ
ആശയു മഹന്തയു മറത്തെറിയാത്ത പക്ഷം
ഈശൻ വസിക്കും സ്ഥാനം തെല്ലൊന്നറിഞ്ഞിടാമോ 1253

ആശയെ ത്യജിച്ചീടൂ ആശയെയില്ലാതാക്കൂ
ഈശ്വര പ്രാപ്തിക്കായു മാശയെ ത്യജിച്ചീടൂ
ആശയുണ്ടാകുന്തോറും തുമ്പങ്ങളുണ്ടായീടു–
മാശയെ ത്യജിച്ചേടത്തിമ്പം വളർന്നു നിൽക്കും

അവനിവ നീശനെന്നു മൻപിനോടാഗ്രഹിച്ചു
ശിവനിവ നീശനെന്ന സത്യത്തെയോർക്കുന്നില
ശിവനുടെ ഭാവം കൊണ്ട ജനനങ്ങൾ കോടിയുണ്ടാം
ഭുവനങ്ങൾ പലതാകുമ്പോൾ ശിവനും മറഞ്ഞുപോവും
1255

നീരിൽ തണുപ്പും തീയിൽ ചൂടും തരുന്ന തിന്നാ–
യാരേ കടപ്പെട്ടുള്ളതെന്ന താരറിഞ്ഞീടാൻ
സൃഷ്ടിയിൽ കൂടി പ്രതിബിംബിച്ചു നിന്നീടുന്ന
സൃഷ്ടികർത്താവാ മീശനല്ലാതെ വേറെയുണ്ടോ ?

ലോകങ്ങളേഴിലും തെല്ലാരുമേ അറിയാതുള്ള–
നാഥൻ വസിപ്പോരിട മാരറിഞ്ഞീടുവാനായ്
ഭക്തൻമാർ വീശിടുന്ന വലയിൽ പെട്ടെന്ന നാഥൻ
മ ക്തനെക്കാണാനോടിയെത്തീടുമവൻ മുമ്പേ 1557

---

## മുക്തിലാഭം

മുക്തിയിൽ പൂർണ്ണമായിട്ടീശൻെറ യരുളുദിച്ച്
തത്വങ്ങളെല്ലാം തൂത്തെറിഞ്ഞകം ശുദ്ധിചെയ്ത്
ഭക്തിയെത്തെളിച്ചു തൻ വൃത്തികൾ ശിവപൂജ–
യ്ക്കൊത്തു വന്നെന്നോർ പരാനന്ദത്തിലാറാടീടും 1258

# ഒൻപതാം തന്ത്രം

1. ഗുരുമം ദർശനം
2. ജ്ഞാന ഗുരു ദർശനം
3. ഒളി
4. തിരുനടന ദർശനം
5. ആകാശലാഭം
6. ജ്ഞാനോദയം
7. സ്വരൂപോദയം
8. വിധി
9. ശിവദർശനം
10 ശിവസ്വരൂപ ദർശനം
11 മൗനസമാധി
12 അതിരിൻ മഹിമ
13. സർവ്വവ്യാപി

# ഗുരുദർശനം

യാഗയജ്ഞങ്ങളും ബലികർമ്മാദിയും ജഗത്തിൽ
വേദ, മന്ത്രാദിയും മുഴങ്ങവെ നിരന്നെങ്ങും
പൊങ്ങും കരങ്ങളോടെ ഗുരുമഠം കണ്ടോർക്കുള്ളം
പൊങ്ങിയത്തളിർ പോൽ മിന്നും ഗുരുപദം വണങ്ങീടു 1259

നാടും പേരും തുറയെ ഞാൻ കണ്ടുകൊണ്ട ശേഷം
പാടേ ശിവന്റെ ചന്തച്ചേവടിയൊന്നു കാണാൻ
തേടാനെഴും വിഷയമാകാതെ മന്നിൽ ജീവ
കോടികളായ് വരുന്ന കാഴ്ചയെക്കണ്ടല്ലോ ഞാൻ

കാററിനുള്ളുണർ വായു മിക്ഷുവിൽ വെല്ലമായും
ചുട്ടപാലിങ്കൽ നെയ്യായ് കനിയിങ്കൽ രസവുമായും
പൂവിങ്കൽ മണമായു മീശ്വരൻ നമ്മെക്കാക്കും
മായവൻ നിറഞ്ഞിരിക്കും വസ്തു പലതാകും

അന്തർമുഖമായ പീഠ മാധാരമായി നിൽക്കും
ബഹിർമുഖമാകും ശക്തിയാസനമായി നിൽക്കും
ബഹിർമുഖമാകും ദൈവമേ ശിവമായിത്തീരും
മന്തർമുഖത്വ മറിവുള്ളോർക്കേ സംഭവിക്കൂ 1262

## 2 ജ്ഞാനഗുരു ദർശനം

ശ്രവണം ലഭിച്ചു തത്വം മുപ്പത്തിയാറും മാറു-
ന്നളവിൽ പതിഞ്ഞുനിൽക്കും ശിഷ്യനു നൽകീടുന്നു
ഗുരുവരൻ തൻെറ സാക്ഷാൽ രൂപം ശിവസ്വരൂപം
പെരുകിടും നിത്യാനന്ദ മവനുമതിനാലേ 1263

തുര്യങ്ങൾ മൂന്നും കടന്നപ്പുറം ജ്യോതിസ്സെങ്ങും
വ്യാപിച്ച പരശിവം മേൽ സർവ്വവുമായി നിൽക്കും
വിസ്മൃതി സ്മൃതികളാറു മാനസം മാഞ്ഞടുക്കാ-
നെത്താത്ത ഗുരുപദത്തെ യാർക്കുരച്ചീടാനൊക്കും

ചന്ദ്രമണ്ഡലത്തിങ്കൽകൂടി ഭ്രൂമദ്ധ്യ ചന്തം
ചിന്തുവോരിതളു രണ്ടുള്ളബ്ജത്തൊടൊത്തു ചേരു
ബന്ധമെന്യേ പളുങ്കിൻ വർണ്ണമൊത്തങ്ങിരിപ്പോ-
രരുളിനെ പ്പെററു നിൽക്കും ബ്രഹ്മത്തിനോടു ചേരു

മാനസം പൂക്കു ലോകമേഴുമേ സന്തോഷിക്കെ
ഭൂതലത്തിങ്കൽ പുക്കു വാനിനെത്താങ്ങിക്കൊണ്ടും
ആശകളെട്ടും നടുങ്ങീടവെ കോപം പൂണ്ടാൻ
കാട്ടിൽ കടന്നു കൈലാസത്തിലേ ചേർന്നിരുന്നാൻ

തന്നത്താൻ നിനയ്പോരെ ശിവനും ന നച്ചുപോരും
ഭ്രൂമധ്യമാം ചുനയ്ക്കുറം ചിത്തൊളിയായ് വിളങ്ങും
ഈശനെ യജപാമന്ത്രം കൊണ്ടു നീ പൂജിച്ചെന്നാ-
ലാശമാഞ്ഞാരാഹൃത്തു മീശൻെറ ഹൃത്തായ്ത്തീരും

ശുദ്ധസ്വരൂപം ധ്യാനിച്ചവനെ പ്രത്യക്ഷം കാണു-
ന്നളവിലേ വിഷം കെട്ടു പോകുന്നതിന്നു തുല്യം
ഗുരുവിൻ സ്വരൂപം ചിന്തിക്കുമ്പോഴേ മലം മൂന്നു-
മൊരുമിച്ചൊഴിഞ്ഞു താനും ശിവമായ് ഭവിച്ചുകൊള്ളും
1268

ഉണ്ണുന്ന നല്ലവായു മുടലും പിന്നുയിരുമായും
കണ്ണുമായിരുന്നീടും യോഗീശനെന്നുമെന്നും
മണ്ണുനീരഗ്നിയും പിൻവായുവാകാശവും പോയ്
വിണ്ണുമില്ലാത്ത വെളിയായോരുപാധിയോടെ

ഓമെന്നോ രോങ്കാരത്തുള്ളൊരു മൊഴിവാക്യമുണ്ടാം
ഓമെന്നു മോങ്കാരത്തിൽ രൂപാരൂപങ്ങളുണ്ടാം
ഓമെന്നു മോങ്കാരത്തിൽ ഭേദങ്ങൾ പലതുമുണ്ടാം
ഓമെന്നു മോങ്കാരത്തിൽ മുക്തി സിദ്ധികളുമുണ്ടാം 1270

ഓങ്കാരത്തിങ്കൽ നിന്നുമുണ്ടാം പഞ്ചേന്ദ്രിയങ്ങൾ
ഓങ്കാരത്തിങ്കൽ നിന്നുമുണ്ടാം ചരാചരങ്ങൾ
ഓങ്കാരാതീതത്തിങ്കലുണ്ടാം ദുഃഖത്രയങ്ങൾ
ഓങ്കാരജീവൻ പരമേശനുമായിത്തീരും

ശ്രവണം ലഭിച്ചു തത്വം മുപ്പത്തിയാറും മാറു
ന്നളവിൽ പണിഞ്ഞു നിൽക്കും ശിഷ്യനു നൽകീടുന്നു
ഗുരുവരൻ തൻെറ സാക്ഷാൽ രൂപം ശിവസ്വരൂപം
പകരുകയാലേ നിത്യാനന്ദവും പെരുകീടും

തുര്യങ്ങൾ മൂന്നും കടന്നപ്പുറം ജ്യോതിസ്സെങ്ങും
വ്യാപിപ്പിക്കും ശിവംമേൽ സർവ്വവുമായി നിൽക്കും
വിസ്മൃതി സ്മൃതികളററു മാനസം, മാഞ്ഞടുക്കാ—
തെത്താത്ത ഗുരുപദത്തെ യാർക്കു താനുരച്ചീടാം

ചന്ദ്രമണ്ഡലത്തിങ്കൽ കൂടി ഭ്രൂമധ്യേ ചെന്നു
ചിന്തുവോരിതളു രണ്ടുള്ളബ്ജത്തൊടൊത്തു ചേരു
ബന്ധമെന്യേ പളുങ്കിൻ വർണ്ണമൊത്തങ്ങിരിപ്പോ
രരുളിനെപ്പെററു നിൽക്കും ബ്രഹ്മത്തിനോടു ചേരൂ

മാനസം പൂക്കു ലോകമേഴുമേ സന്തോഷിക്കെ
ഭൂതലത്തിങ്കൽ പുക്കു വാനിനെത്താങ്ങിക്കൊണ്ടും
ആശകളെട്ടും നടുങ്ങീടവെ കോപം പൂണ്ടാൻ
ൽ കടന്നു കൈലാസത്തിലേ ചേർന്നിരിക്കൂ 1275

———

## 3 ഒളി

ആത്മപ്രകാശം പളുങ്കിൻ നിറം പൂണ്ടിരിക്കു-
മിപ്രകാശത്തെ പ്പാർത്താ ലുരുവമാമുടലുമായും
മറവു താനുരുവമായിട്ടുടലായ് വിളങ്ങു മെന്നോ-
രറിവിൻ പ്രകാശം കണ്ടാൽ കാണാം ശിവസ്വരൂപം 1276

അറിവൊളിയാം ശിവപ്രകാശത്തെക്കണ്ടവർക്കീ-
വിഷയങ്ങളുള്ളതെല്ലാ മുള്ളപോൽ കണ്ടുരയ്ക്കാം
മലതൊട്ടേഴും മലങ്ങളൊക്കെയും മറഞ്ഞീടും
രവിയെയും മറയ്ക്കും ശിവപ്രകാശത്തെക്കാണാം.

ലോകപ്രകാശമാകും സൂര്യനും കുളിർമതിക്കു-
മഗ്നിക്കും വെട്ടമേകീടുന്നതും ബ്രഹ്മമല്ലോ
സ്വന്തമായ് പ്രകാശങ്ങളില്ല വയ്ക്കതിനാലെ
ബ്രഹ്മത്തെ ത്തന്നെ യാശ്രയിച്ചവ നിന്നീടുന്നു

ഭൂതങ്ങളഞ്ചിനും മേൽ വായു തന്നൊളി വീശും
വായുവെത്തെളിച്ചീടും കാററതിൻ മീതെ നിൽക്കും
കാററിന്നകം ജ്വലിക്കു മഗ്നിയും നീരു വാഴും
പാരതും നീരിലേ വാണീടുന്നു ബ്രഹ്മത്തിങ്കൽ

ബ്രഹ്മപ്രകാശം തന്നെ മിന്നലായ് ചുരുങ്ങുമ്പോൾ
ബ്രഹ്മ ചൈതന്യ മാത്മചൈതന്യമായ് ചുരുങ്ങും
യിരുകൾക്കുയിരുമായു മുണർവുകൾക്കുണർവുമായും
നിലനിന്നു പോരുന്നുണ്ടീ ബ്രഹ്മ ചൈതന്യമെങ്ങും

ണ്ടെന്നുമില്ലെന്നും നിന്നീടുമീ ലോകത്തിങ്കൽ
ണ്ടൊരു നില ചൊല്ലാം കേവലാവസ്ഥയെന്നായ്
ണ്ടെന്നു ചൊന്നാൽ കള്ളം കാണാനൊക്കാത്തതിന്നെ
ണ്ടെന്നുരച്ചീടേണ്ട കാണാത്ത തില്ലെന്നാകിൽ 1281

## 4 തിരുനടനദർശനം

എങ്ങും ശിവരൂപമെങ്ങും ശിവശക്തി
എങ്ങും ചിദംബരമെങ്ങും ശിവനൃത്തം
എങ്ങും ശിവമായിരിക്കയാലെങ്ങെങ്ങും
പൊങ്ങുന്നവന്റെയരുൾ വിളയാട്ടവും. 1282

വേദങ്ങളാടവെ യാഗമ മാടവെ
തീർത്ഥങ്ങളാടവെ അണ്ഡങ്ങളാടവെ
ഭൂതങ്ങളാടവെ ഭൂതലമാടവെ
നാദംകൊണ്ടാനന്ദ രൂപനുമാടിനാൻ.

ദേവർ, സുരാസുരർ, സിദ്ധർ, വിദ്യാധരർ
മൂർത്തികൾ മൂവരും താപസൻമാരുമേ
എല്ലാ ചരാചര ജാലവുമാടിടും
എന്നാഥനാം പരമേശ്വരനാടവെ.

അണ്ഡങ്ങളേഴിനു മപ്പുറത്തപ്പുറ-
ത്തുണ്ടെന്ന ശക്തി സദാശിവമുച്ചിയിൽ
കണ്ഠം കറുത്തോൻ കരുണമൂർത്തീകരി-
ച്ചുണ്ടായ ഗൗരിതൻ കൂത്തുതാനൊക്കെയും.

പൊൻമല, ലങ്കയുമായതിടകല
പിംഗലയെന്നുമാം നാടികൾ രണ്ടുതാൻ
തില്ലൈവനം നടുനാടീസുഷുമ്നയീ
നാടിയാണന്യങ്ങളെ പ്രവർത്തിപ്പതും.

ദേവരോടമ്പലത്തിങ്കലു മാടിടും
മൂവരോടും മുനിമാരൊടു മാടിടും
കാവ്യങ്ങളോടും പരാശക്തിയോടത്ര
കോവിലിനുള്ളുയിരേതിലുമാടിടും. 12

ആടിയ കാലുമതിൽ ചിലമ്പൊച്ചയും
പാടിയ പാട്ടും പല നടനങ്ങളും
കൂടിയ കോലങ്ങളും ഗുരുവാക്കിനാൽ
തേടിയുള്ളിൽ കണ്ടൊടുങ്ങിയന്വേഷണം

ഹൃദയത്തിൽ നിന്നുമെഴുന്നൊരു പ്രാണൻതൻ
കാല്യുംകരങ്ങളെയും കലക്കും വിധം
രത്നസഭ തന്നിലാടിടും നട്ടുവൻ
ദേശികനായ് നടനം ചെയ്തിടുന്നു ഹാ!

കാററടിക്കുന്നു മേഘം പൊഴിയും മിന്നൽ
മിന്നുന്നു വാനവിൽ തോന്നിടുന്നു
ശബ്ദവും പൊങ്ങുന്നിതംബരമെങ്കിലും
ശാന്തമാണായപോൽ ബ്രഹ്മവും ശാന്തമാം 1290

പഞ്ചഭൂതങ്ങളുമെൺദിശ കീഴ്മേലും
കാണുമറിവിനു മപ്പുറത്താനന്ദം
മായയേയും താണ്ടി നിന്നവർ കാണവേ
നായകൻ നിന്നു നടിച്ചിടുന്നു.

നെററിക്കു നേരിലേ ഭ്രൂമധ്യമായ് വെളി
ഉററുനോക്കുന്തോറുമൊളിവീശും മന്ദിരം
പററററവർക്കു പററാം ശിവൻ വാണിടാം
ചിററമ്പലമതിൽ ചേർന്നിരുന്നേനിവൻ.

അമ്പലമായ തഖില ചരാചരം
അമ്പലമാകുന്നതാദി മഹാശിവൻ
അമ്പലമായതു നീരഗ്നിമണ്ഡലം
അമ്പലമായതു മഞ്ചെഴുത്തായിടും

തത്വങ്ങളാടി സദാശിവമാടവെ
ചിത്തവുമാടി ശിവശക്തിയാടവെ
വേദങ്ങളോടു ചരാചരമാടവെ
ആനന്ദരൂപിയെൻ നാഥനുമാടിനാൻ. 1294

---

## 5 ആകാശ ലാഭം

ഉള്ളിനുള്ളിടവിടാതെ 'ഓം' എന്നങ്ങുരുവിടുമ്പോൾ
ഉള്ളിനുള്ളീശൻ മാത്രമുണ്ടു കേളുണരുവാനായ്
ഉള്ളിനുള്ളിരിപ്പോനുമീശ്വരൻ മാത്രം തന്റെ
ഉള്ളിനുള്ളുടലുകാണാമറിവാകാശമത്രേ. 1295

അറിവിനു മറിവാമഖണ്ഡ പ്രകാശത്തിങ്ക-
ലണ്ഡ, പിണ്ഡാഖണ്ഡാകാശളായ് മൂന്നുണ്ടല്ലോ
താനറിയാതീയാകാശങ്ങളും ശിവത്തിൽ ചേർ-
ന്നീടുകിൽ കാലം മൂന്നുമില്ലാതെപോകും മേലിൽ

ബാഹ്യമാമാകാശത്തെയീ വിശ്വമെന്നും ചൊല്ലും
ആന്തരാകാശമോർത്താൽ തന്നാദിയറിവുമാത്രം
ആശിവാകാശമോ ചെന്തീയ്ക്കൊത്ത ജ്യോതി. വിശ്വ-
ത്തിന്നകത്താകാശം സമാധിക്കും സ്ഥാനമാവും. 129[illegible]

---

## 6 ജ്ഞാനോദയം

ഉണ്ണുക, ഉറങ്ങുക, ഉല്ലാസ, മുയിർബോധം
ചിന്തയും, നരക, സ്വർഗ്ഗ പ്രാപ്തിയുമാശിച്ചുള്ള
വ്യക്തികൾക്കവനാദിയാകയാലീവൻ തങ്ക
ലർപ്പിച്ച ബുദ്ധിയോടെ ചെയ്തൊഴിച്ചീടവേണം 1298

ഓടുമിരിക്കും പിൻകിടക്കും പിരണ്ടെണീററി-
ങ്ങോടും പറന്നു പോമഖണ്ഡത്തെ വാദിച്ചീടും
പാടീടും ജീവകോടിയ്ക്കാനന്ദം വളർന്നത്ര
കൂടിടുന്നതുമെല്ലാ മേകന്റെ കളിയൊന്നല്ലാ

ദീപത്തെ വിളിച്ചു ദീപത്തെ ജ്വലിപ്പിച്ചു
ദീപത്തിനുള്ളിൽ തന്നെ ദീപത്തെച്ചൂണ്ടിവിട്ട്
ദീപത്തിൽ ദീപത്തെത്തെളിക്കുവാൻ കഴിയുന്നോർക്കു
ദീപത്തിനു ടയോനെപ്പോയ് പ്രാപിക്കുവാനുമൊക്കും

തത്വമെങ്ങുണ്ടു ചൊല്ലാൻ തത്വമുണ്ടങ്ങു കാണാൻ
തത്വമെങ്ങില്ല, യങ്ങാത്തത്വമില്ലെന്നും കാണാം
തത്വജ്ഞാനത്തിൻ മൂല്യമൊട്ടറിഞ്ഞെന്നാലോപിൻ
തത്വജ്ഞന സ്ഥലത്തേ മുക്ശനായ് ഭവിച്ചീടും 1301

ഞാനെന്നും താനെന്നും ചൊല്ലുവോൻ ചൊല്ലീടുമ്പോൾ
ഞാനെന്നും താനെന്നും രണ്ടെണ്ണമില്ലെന്നായി
'ഞാൻ' എന്നൊരാദിജ്ഞാന രൂപനാം ഗുരുവുണർത്തി
ഞാനെന്നു പിന്നെ ഞാനു മോർമ്മിച്ചീടാതെയായി.

ജ്ഞാനത്തിൻ സ്വരൂപം നാദാന്തത്തിൻ സ്വരൂപം താൻ
ജ്ഞാനത്തിൻ പൊരുളാം താനെന്നറിയുവോരറിവാണോർക്കു
ജ്ഞാനത്തിൻ യോഗം ജ്ഞാനം ജ്ഞാനം കൊണ്ടറിവതത്ര
ജ്ഞാനത്തിൻ സ്വത്താം മൗനം നാദാന്ത വേദമാവും 1303

കാണാനൊക്കുന്നോനവൻ കണ്ണിൻ മണിക്കു തുല്യൻ
കാണാനൊക്കുന്നോനവൻ കടലമൃതിന്നു തുല്യൻ
പേണിക്കൊള്ളുന്നവരക്കു തെററാത്ത ദൈവമുള്ളിൽ
താണുകൊണ്ടോർക്കു രക്ഷാകവചവുമായിരിക്കും

ശിവൻ തന്നുടുക്കൈ കാണിച്ചീടുന്നു സൃഷ്ടിയെപ്പിൻ,
ഹരൻ തന്നമച്ച കൈയ്യോ പാലിപ്പതിന്നെയും താൻ,
ധരിക്കും മഴുവോ പാർത്താൽ സംഹാരത്തിനെക്കാട്ടും,
പാരികലൂന്നും കാലുകാട്ടും തിരോധാനത്തെ

പാരിൽ തൊടാത്ത പാദം വിക്ഷേപ ശക്തിയേയും
നേരേയുണർത്തീടുന്നു ലോകത്തിൻ ഗതിയ്ക്കൊപ്പം 1305

---

# 7 സ്വരൂപോദയം

പരമഗുരുവരൻ പരമേശ്വരനെങ്ങുമായി
സ്ഥിരനായിരുന്നിട്ടേതിനോടും ചേർത്തൊഴിവറ്റോനായ്
നിറവുററതൻ സ്വരൂപത്തോടൊത്തു ചേർന്നിരിക്കു–
ന്നറിവെന്നുമാത്രമായിരിക്കും തുരീയമോർക്ക. 1306

രൂപമില്ലാതെ നിന്നു രൂപത്തെപ്പുണർന്നീടും
കരുവല്ലാതെ നിന്നു കരുവായും ഭേവിപ്പൂതാൻ
അരുവല്ലാതെ നിന്ന മായാമനുഷ്യനെത്തൻ
ഗുരുവെന്നല്ലാതെയാർക്കും ചെന്നടുത്തീടാനാമോ?

ശിവരൂപം ധ്യാനിപ്പോർക്കവൻ ജ്യോതിയായിനിൽക്കും
ശിവരൂപം ധ്യാനിക്കുന്നോർക്കൂഴിയും കാണാനൊക്കും
ശിവരൂപം ധ്യാനിക്കുന്നോർ ദേവൻമാരായിനിൽക്കും
ശിവരൂപം ധ്യാനിപ്പോരീലോകം കടന്നോരാവും. 1308

## 8 വിധി

താൻ മുന്നം ചെയ്ത വൃത്തിയേ വിധിഗതിയല്ലാതെ
താൻ മുന്നം പണിഞ്ഞുള്ള മറ്റൊരു വസ്തുവല്ലേ
താൻ മുമ്പേ ശിവമാണെന്നു തന്നുള്ളം സ്പർശിച്ചോനു
താൻ മുന്നം ചെയ്തതേ തൻ വിളഭൂമിയായിനിൽക്കും. 1309

വാനം വിഴുന്നാലെന്ത ? വൻകടലേറിയെന്തേ?
കാനനം തീയിൽപെട്ടു വെന്തഴിഞ്ഞാലുമെന്തേ?
വാനം കിടുക്കിച്ചണ്ഡമാരുതൻ ക്ഷോഭിച്ചാലും
ഞാനൊരേമട്ടേകാന്ത മൗനത്തിൽത്തന്നെ വാഴും.

കൂടുകെട്ടാലുമെന്താണിനിയൊരു കൂടുണ്ടാക്കാം
നാടുകെട്ടാലുമെന്തേ? കേടില്ല നമ്മൾക്കൊന്നും
വീടുപോയാലും മററുവീട്ടിൽ പുക്കമർന്നിടാം
പാടത്രേ നന്ദിതൻ സ്വരൂപത്തെയുണർത്തീടാൻ 1311

## 9 ശിവദർശനം

ചിന്തയെന്നും ശിവനെന്നും രണ്ടല്ല വെവ്വേറായി
ചിന്തയ്ക്കകത്തു ശിവനും വെളിപ്പെട്ടുനിൽക്കും
ചിന്തമേൽ തെളിയുമ്പോഴം സർവ്വവുമറിയുന്നോർക്കു
ചിന്തയ്ക്കകത്തിരുന്നു ശിവമെന്ന സത്യം കാണാം. 1312

ഒന്നുകണ്ടല്ലോ ഞാനീലോകത്തിന്നൊരു പഴം
നന്നതു ചൊല്ലാം നല്ല 'നമശിവയ'പ്പഴം
തിന്നവർ രുചിയുണ്ടു മാധുര്യം തുളുമ്പീടും
തിന്നുന്നവന്നുടലും കൂടെയങ്ങിനിച്ചീടും.

വാക്കും മനസ്സു മാറിനിൽക്കും വേദോത്തമനെ
നോക്കുവിൻ നോക്കുമ്പോളാ സൂക്ഷ്മത്തെക്കണ്ടുപോരാം
പോക്കൊന്നുമില്ല വരവില്ല കേടൊന്നുമില്ല
സാക്ഷാൽ ശിവത്തെക്കണ്ടു ശക്തിയും സിദ്ധമാവും. 1314

കൽപിപ്പൂ ശിവാനന്ദത്തിന്നും ശിവന്നും ഭേദം
കൽപിച്ചീടുന്ന ഭേദം രണ്ടിന്നുമീലോകത്തിൽ
ആദിമൂർത്തിത്രയങ്ങളെയോർക്കു മപ്പുറത്താ
നാദാന്തവേദമോതും ബ്രഹ്മത്തിൻ മേൻമീയന്താം. 1315

---

## 10 ശിവസ്വരൂപദർശനം

ബോധമിങ്ങവനല്ലോ ജീവനു മവൻ മാത്രം
ബന്ധവു മവൻ ബന്ധമോക്ഷവുമവൻ തന്നെ
ഇണയായിരിക്കു മുള്ളിനുള്ളിലങ്ങവനാർക്കും
തുണയായും നിന്നുപോരുന്നെന്നും നീയറിഞ്ഞീടൂ 1316

ഇനിയു മീലോകത്തോടു ചേർന്നു നിന്നീടവേണ്ടാ
ഇനിയന്യ വിദ്യയും ശാസ്ത്രാദിയുമെന്തിനാവും
സത്യസ്വരൂപം കണ്ടാലാരെപ്പോയ് വണങ്ങീടാൻ
മുക്തി കൈവന്നാലാരുണ്ടാകും പിണങ്ങുവാനും

പറ്ററ്റോരൊക്കെച്ചെന്നു പറ്റിയപരംപൊരുളാം
പറ്റിപ്പിടിച്ചറിഞ്ഞോരറിവിനുള്ളടങ്ങിയോർ
ചാഞ്ചല്യം തീർന്നു കാണും ജ്യോതിയെ വലംവച്ചോർ
മുക്തിയും വേണ്ടെന്നോരായ് പ്രാരബ്ധമൊഴിഞ്ഞോരാം
1318

ചിത്തം ശിവമാണത്രേ, ശിവജ്ഞാനി ചേരുന്നേടം
ശുദ്ധ ശിവാലയം, മുമ്മലങ്ങളും മായുന്നേടം
പുത്തൻ പേവർഷം പോലെ യാനന്ദം ചൊരിയുന്നേടം
മുക്തമായോരാസ്ഥാന മേകം സ്വയംഭൂവത്രേ

തട്ടാനാകുന്ന ജീവനുച്ചിയാം മാളികമേൽ
മൊട്ടുപോലുദയ മായോരമൃതസ്സരസ്സിനൊക്കും
പ്രണവം നിലച്ചിടാനായ് പഞ്ചാക്ഷരത്തെത്തട്ടാൻ
തുണയായ് വരിച്ചു പോരുന്നുണ്ടെന്നു മറിഞ്ഞീടൂ 1320

പാപ്പാനാം ജീവനുള്ളിൽ കാണും ദേഹത്തിലുള്ളോ–
രിന്ദ്രിയപ്പശുക്കളെ മേയ്ക്കുന്ന ശിവനെ നിത്യം
പഞ്ചാക്ഷരങ്ങളാലേ ധ്യാനിക്കിൽ ശിവൻ താനേ
മേയ്ക്കും പശുക്കളെഞ്ചു മാനന്ദപ്പാലു ചൊരിയും

എഴുതാത്ത പുസ്തകത്തിൻ താളിൽ പതിഞ്ഞിരിക്കും
തെരളാത്ത കന്യകയും തെരണ്ടോളേപ്പോലെയോതും
വിരിയാത്ത പൂവിൽ പററിനിന്നീടും പരിമളത്തെ
ധരമേൽ പിറന്നീടാത്ത വണ്ടാസ്വദിച്ചപോലാം 1322

മാനസമുളയിൽ തൊട്ടിരിക്കുന്ന വേപ്പൊന്നുണ്ട്
വേപ്പോടു ചേർന്നിരിക്കും കൽപകത്തരുവിൽ ചുററും
പാക്കിനെ യാട്ടിയോട്ടി വേപ്പിനെത്തിന്നായ്കയാൽ
വേപ്പും വെടിച്ചു കീറിനാശമായ് ഭവിക്കുന്നു

പറവകളാറുള്ളതിലഞ്ചിന്നകത്തുവാഴും
പറവകളുണ്ടു നൂറായ്, ശാഖാഗ്രങ്ങൾക്കുമേലേ
ഭൂമികളേഴും കേറിയപ്പുറത്തത്രചെന്നാ–
ലാമയംതീർന്നു നാഥൻ വാഴുന്നിടത്തുവാഴാം. 1324

വൃത്തികരം തന്നിലുണ്ടായീടുന്നൊരിമ്പമുണ്ട്
ഇമ്പത്തിനപ്പുറത്തടിക്കുന്ന കാറെറാന്നുണ്ട്
വാസന വീശീടുന്ന പൂവൊന്നുണ്ടങ്ങു പൂവിൽ
വണ്ടായണഞ്ഞുവാണു സൗരഭ്യമുണ്ണുമീശൻ.

ഇന്ദ്രിയത്തോടുചേർന്നു വ്യാപാരം നടത്തുന്നോർ
തുര്യത്തിനും മേൽചെന്നേ സത്യത്തെയറിയുന്നുള്ളൂ
ചന്ദ്രനിൽ ചെന്നാലിരുളാവുന്നതറിയുന്നില്ല
തുര്യത്തിൽ ചെന്നോർ ചിലർ താപസരായീടുന്നു.

ഒരു തോണിയുണ്ടതിന്നെക്കടവിങ്കലിറക്കീട്ട–
ങ്ങൊരുവശം പടിയിൽ കേറിയഞ്ചുകോലൂന്നിക്കൊണ്ട്
പരപരാനോക്കിയെന്നാൽ വ്യാപാരി ശിവനെക്കാണാം
തരുമവൻ തൻേറതെല്ലാം, നിൻേറതു വാങ്ങിക്കൊള്ളും. 1327

പുളിയെപ്പാർത്തോക്കു വായിൽ കുടിനീരുചുരന്നീടും
ഇളകും പേരാനന്ദമീശൻെറ നടനം കണ്ടാൽ
പുളകംകൊള്ളും കണ്ണീർപൊഴിയും ചിത്തംതെല്ലും
ഇളകാതെയുരുകിച്ചിത്തപ്പേരിമ്പം പ്രവഹിച്ചീടും.

ശി എന്നൊരക്ഷരത്തെക്കുറിക്കും കുനിഞ്ഞകൈയും
താപസരോതും 'വ' എന്നക്ഷരം മലർന്നകൈയും
ഈശന്റെ നിശ്ചഞ്ചലലോചനം 'യ' എഴുത്തും 1329
അ ശിസ്സിനെക്കുറിക്കും ന' എന്നനല്ലെഴുത്തും
ഈശപാദങ്ങളെക്കുറിക്കും 'മ' കാരം താനും
വാശി വിട്ടീവിധം പഠിക്കൂ 'ശിവയനമഃ'.

താഴ്ത്തിക്കുറിച്ച കൈയും മേലേമലർത്തും കൈയ്യും
ഭസ്മം പൊതിഞ്ഞ തലയും വൻമഴുവേന്തും കൈയ്യും
അഭിമ നകന്ദം താഴ്ത്തും താമരക്കാൽകളോടും
ശിവയനമഃ മന്ത്രംപോൽ ശിവരൂപമൊത്തിരിക്കും 1331

'ശിവ! ശിവാ' എന്നു ചൊല്ലീടുന്നില്ല പാപിയായോർ
'ശിവ!ശിവാ' എന്നു ചൊല്ലുന്നേടത്തിരിക്കാ പാപം
'ശിവ!ശിവാ' സ്തുതിച്ചെന്നോർ പാപികളായിത്തീരും
ശിവ!ശിവാ! എന്നാൽ പിന്നെശിവഗതിയും ലഭിക്കും

അന്തകൻ വന്നാൽ ജ്ഞാനവാരം വീശിയോടിച്ചീടും
അന്തകാന്തകൻ വന്നാലുടനെ കൂടെപ്പോവും
ബന്ധമാം ഭവത്തെ ഞാൻ പണ്ടെയൊഴിച്ചു വിട്ടേൻ
ചന്തമായ് തപം ചെയ്തോർക്കാരൊപ്പമുണ്ടു ചൊല്ലാൻ

ബ്രഹ്മ സ്വരൂപമല്ലോ തിരുവരുളായി നിൽക്കും
ബ്രഹ്മ സ്വരൂപമല്ലോ വിജ്ഞാനമായും നിൽക്കും
ബ്രഹ്മ സ്വരൂപമേയഖണ്ഡ പ്രേമവുമാകും
ബ്രഹ്മസ്വരൂപമേ ചിത്താകും തെളിഞ്ഞവർക്കും 133

---

# 11. മൗനസമാധി

നിന്നൽപകാലം പിന്നീടിരുന്നും പിന്നെക്കിടന്നു
മെന്നുമില്ലാതെ ചിത്തമൗനത്തിൽ സമാധിചെയ്‌വോർ
പഞ്ചേന്ദ്രിയങ്ങൾ കൈവിട്ടുയിരിനു മുയിരായ്‌നിൽക്കും
വസ്തുവൊന്നുണ്ടു ചെന്നാൽ ചേരുന്നവന്റെ പാദം

ബ്രഹ്മത്തെ ച്ചേരും മാർഗമേട്ടിലങ്ങെഴുതിവച്ചാ—
ലെമ്മട്ടിലുപകരിക്കുന്നവനെ നാം ചേർന്നുകൊള്ളാൻ
കാട്ടിത്തരാൻ തകുന്ന ഗുരുവിനെ ച്ചേർന്നല്ലാതെ
പാണ്ഡിത്യം നേടി വച്ചാലൊട്ടിന്റെ പതടിപോലാം

ദുർമലം വിളയിച്ചുപോരുന്ന രൂപമൊന്നും
ബ്രഹ്മത്തിനില്ല മാർഗഭൃശവുമില്ലവനിൽ
ഭൂതങ്ങൾക്കുടമയായോനെങ്കിലതുമെന്നിനോടും
ചാരാതെ യെൻ മനസ്സിലോടി വന്നിരുന്നല്ലോ

ഉടലാം ഗുഹയ്ക്കകത്തു ബോധമാം പീഠത്തിൻമേൽ
മടലൊത്തു നിഷ്ഠനെഞ്ചിൽ നടമാടിനിന്നമട്ടിൽ
ഇടയറാനവനെനോക്കി ധ്യാനിക്കും മഹായോഗി
തടവററുതൊട്ടവണ്ണം ലക്ഷ്യത്തെ പ്രാപിച്ചീടാം

തൽപരമല്ലല്ലോ പിൻസദാശിവം താനുമല്ല
നിഷ്കളമല്ലതൊപ്പം സകളവുമല്ലയല്ലോ
അൽഭുതമായി നിന്നിട്ടനുഭോഗകാമത്തെപ്പോൽ
കൽപനാരഹിതനായ് ഞാനേതിലും ചേർന്നിരുന്നേൻ 1339

വസ്തുസ്വരൂപം മുഖക്കണ്ണിനാൽ മൂഢർകാണും
വസ്തുവെ ജ്ഞാനക്കണ്ണാൽ കാൺമതാനന്ദമാവും
കാന്തനാൽ പുത്രിക്കുള്ള സല്ലാപസൌഖ്യമമ്മ
യെന്തെന്നു കേട്ടാൽ പുത്രി ചൊല്ലാൻ കഴിഞ്ഞതാമോ ?

അപ്പിനോടുപ്പുപോലെയാത്മാവു ബ്രഹ്മത്തിൽ ചേർ
ന്നെപ്പോഴുമുള്ളതായനശ്വരമായോരിമ്പ
ആത്മാ ബ്രഹ്മങ്ങൾ മാഞ്ഞുപേരേകമായാനന്ദ-
മെങ്ങനെയെന്നു കേട്ടാലങ്ങനെയെന്നു ചൊല്ലാം

കണ്ടവർക്കഴകെന്നുള്ള കാഞ്ഞിരപ്പഴത്തിനെ
തിന്നവർക്കറിഞ്ഞീടാം സാക്ഷാലതിൻ രസത്തെ
എന്നപോലിക്കാണുന്ന മായാകാര്യങ്ങളേയും
തിന്നുവാനുള്ളതാണെന്നോരുന്നു മൂഢാത്മാക്കൾ 1342

ചോർന്നുപോകാതെ തെല്ലുമേകാന്തനായിരിക്കു
തീർന്നതായ് ഭ്രമിക്കാതെ വേദാന്തമുററുനോക്കൂ
ബുദ്ധിയെക്കുഴക്കീടും പാരിനെക്കടന്നുപോയ്
ച്ചെന്നു സമ്പൂർണ്ണശൂന്യത്തിൻമേലൊടുക്കി നോക്കു

താനഴിഞ്ഞവശേഷിച്ച ധനമഴിഞ്ഞത്ര ദേഹം
താനും തന്നുയിരുമപ്പോൽ വാനും നന്നായഴിഞ്ഞു
മാനസം പിന്നൊടുക്കമാണെങ്കിലും നശിച്ചു
ഞാനും പിന്നീടൊഴിഞ്ഞു തന്നെത്താനറിഞ്ഞല്ലോ

ഇരുളൊളി രണ്ടും മാററിപ്പൊരുളായ് പൊരുന്തിനിൽക്കും
പൊരുളുകളെല്ലാവും പിന്നരുളാലഴിഞ്ഞൊഴിഞ്ഞു
അഖിലവും ശിവപദത്തിൽ നേരേയൊഴിഞ്ഞുമാറു
ന്നുരുളാതെ പിന്നെൻ ചിത്തം കല്ലൊത്തൊരേ നിലയ്ക്കായ്

ഒരുമുഖത്തിന്നകത്തുണർന്നേൻ പരാപരത്തെ
ഒരുമുഖത്തിന്നകത്തുണർന്നേൻ ശിവഗതിയെ
ഒരുമുഖത്തിന്നകത്തുണർന്നേൻ ഉണർവിനെ ഞാൻ
ഒരുമുഖത്തിന്നകത്തു ലോകങ്ങൾ പലതുംകണ്ടേൻ 1346

---

## 12 അതിരററത്

താനെല്ലാപ്പററുതലുമററാൽ പിന്നാരെപ്പററാൻ
താനവനായശേഷമാരെത്താൻ നിനച്ചീടാൻ
കാമനെവെന്ന നേത്രമാരെത്താൻ പിന്നെ നോക്കാൻ
തൂമൊഴിവാചകങ്ങളും താനേയുരയ്ക്കയെന്യേ. 1347

ചൊല്ലിൽ പെടാത്തതിന്നെ ച്ചൊല്ലുന്നു മൂഢാത്മാക്കൾ
കായററതിന്നൊടുക്കം കരകാണുവാനെഴുന്നോ ?
തിരയററ നീരിനൊപ്പം ചിത്തം തെളിഞ്ഞവർക്കു
പുരമില്ല ഭുവനമില്ല വിഷയങ്ങളൊന്നുമില്ല

മനമത്രേ മായയാകും മായയോ മയക്കം താൻ
മനമായ തംന്ന മായ മറെറാന്നു ചൊല്ലാനില്ല
ഇനിയതു മായുന്നില്ല ഫലമില്ല പുലമ്പിയാലും
തന്നെയേ തിരയുന്നുണ്ടു തത്വങ്ങളെക്കാലത്തും

മലമില്ലഴുക്കുമില്ല മാനാഭിമാനമില്ല
കുലമില്ല കൊള്ളാൻ തക്ക ഗുണമൊന്നുപോലുമില്ല
നലമില്ല നന്ദിതന്നെ ജ്ഞാനത്തിൽ കൂടിച്ചേന്നു
ഫലമോഹമില്ലാതൻ പിനുള്ളിൽ പതിഞ്ഞിരുന്നാർ 1350

ആവർത്തിച്ചുള്ള ജൻമ പാശം നമുക്കററായി,
കൈവന്ന ഭീഷ്ടം ഞാനുമീശനുമൊന്നെന്നായി,
ദൈവം തരുന്ന ശക്തിയൊന്നും മേൽ വേണ്ടെന്നായി,
ചെന്തീ പ്രകാശം ചേർന്ന ശിവനെക്കണ്ടെന്നുമായി.

ആരാലും സാധിക്കില്ല യിനിയെന്നെയമട്ടീടാൻ
ചീരേറുമീശൻ വന്നെൻ ചിന്തയിൽ പുക്കാനല്ലോ
നീരാടിയവിടെത്തന്നെ ഞാനുലാത്തിടുവതെന്യേ
വേറെങ്ങും ചേരാതുള്ളോരറിവിനെയറിഞ്ഞേൻ ഞാൻ

ഒന്നു കണ്ടീടു നീയു മുലകിനൊരു ദൈവമുണ്ട്
ഒന്നു കണ്ടീടു ലോകത്തിന്നേക ജീവനുണ്ട്
നന്നു കണ്ടീടു 'നമഃശിവായ' മാം പഴത്തെ
തിന്നുകെ ള്ളുന്നവർക്കു മാധുര്യം വളർന്നിടും

ചന്ദ്രനെപ്പാമ്പിനോടു ചൂടും ജടാധരൻ കീ—
ഴെന്നെ വന്നാണ്ടുകൊണ്ട മണിവിളക്കിൻ പ്രകാശം
അന്തമെന്നാദിയെന്നു മില്ലാതൊരാരും പൊരുൾ
ചിന്തയിൽ കുടിയിരുന്നെൻ ചാഞ്ചല്യം തീർത്തുവച്ചാൻ 1254

അണ്ഡത്തെത്താണ്ടിമേലോട്ടോങ്ങും ബൃഹസ്വരൂപൻ
പിണ്ഡത്തെത്താണ്ടിയണുവിന്നണുവായുമിരിപ്പവൻ
ഭക്തവർഗ്ഗങ്ങൾ തേടിക്കാണുന്ന പാദമുള്ളോൻ
ഭക്തവർഗ്ഗത്തോടൊത്തു നിത്യവും വസിക്കുന്നോൻ

ഇല്ലാതിരിപ്പോനല്ല ഉള്ളോനുമല്ലെന്നീശൻ
കല്ലൊത്തൊരറിവാൽ ഹൃദയഗ്രന്ഥിയെപ്പിളർക്കുന്നോൻ
തൊല്ലകളെല്ലാമുള്ളോൻ നിർമ്മലൻ ഭ്രമമറ്റോൻ
ചൊല്ലാണെഴാപ്രകാശമായെങ്ങും വിളങ്ങുന്നു.

തൻപ്രാഭവത്താൽ ലോകമേഴും ധരിച്ചുനിന്നോൻ
തൻപ്രാഭവത്താലണുവിന്നണുവായുമെന്നുള്ളോൻ
തൻപ്രാഭവത്താലെട്ടു ദിക്കിലും ചേർന്നുള്ളോൻ
തൻപ്രാഭവത്താൽ സപ്തവാരിധിയായും നിൽപ്പു 1357

## 13 സർവവ്യാപി

വ്യാപിച്ചുനിൽക്കും പത്തുദിക്കിലും പരബ്രഹ്മം
വ്യാപിച്ചുനിൽക്കുന്നേഴ പാരിലും നീരിലും കേറം
വ്യാപിച്ചു നിൽക്കുമേതോരറിവിലും നാവിലുംമേൽ
വ്യാപിച്ചുനിൽക്കും പാട്ടിൽ ചിന്തയിൽ പോലുമീശൻ

നിന്നവൻ നാൻമുഖൻ നാരായണനെന്നുമായി
നിന്നവൻ കീഴ്നിലത്തിൽ മേൽനിലത്തിങ്കലും പിൻ
നിന്നവൻ സാഗരങ്ങളേഴുമായ്, ഭക്തൻമാർക്കു
നിന്നവൻ തിന്നുകൊള്ളാൻ മാംകനിപ്പണ്ടമായും

ഏകനായ്നിൽക്കവേ താൻ കോടിക്കണക്കിനുള്ള
ജീവികളായ് പരന്നനേകമാണെന്നും നിൽക്കും
ജ്ഞാനിയല്ലെങ്കിലും താനേതിലും ജ്ഞാനമായും
വ്യാപിക്കുമെൻറ ഹൃത്തിൽ താണിരുന്നീടുമീശൻ

നീരൊടു നിലവും കാററും വായുവുമഗ്നിയായും
കാലവും ദേഹം പിന്നെ ജ്യോതിസ്സും താനെന്നായി
പിഞ്ജകനെന്ന പേരോടീശ്വരൻ പരാപരൻ താ-
നെങ്ങും വ്യാപിച്ചുനിൽക്കുംചൈതന്യവസ്തുനിത്യം 1361

---

# അനുബന്ധം

അമ്മയും പ്രസവിച്ചതിൽ പിന്നെയൽപ്പകാലം
ചുമ്മാതിരിക്കു പുലർന്നീടാതെ കണവനോടു
മാമ്പഴം തിന്നീടൊല്ലേ പുളിവെള്ളം കുടിയ്ക്കൊല്ലേ
മാമ്പലഹാരവും കഴിക്കുകിൽ ഛിദ്രിച്ചീടും 1362

മേഹനോവുണ്ടു ചൊല്ലാനിരുപത്തിയൊന്നു മട്ടി-
ലദ്രവും ചെന്തൂരം പിൻ ചീനിയും ശർക്കരയും
നന്നായ് കടഞ്ഞെടുത്ത വെണ്ണയും ചേർത്തു നന്നായ്
കല്ലില്ല ഭുജിച്ചാലീ മേഹരോഗങ്ങൾ മാറും

മാറിടും ഗുൽമം മഹാദ്രാവകത്താലും പിന്നെ
മാറിടും കുഷ്ടം നല്ല ഗന്ധക ഭസ്മത്താലും
മാറിടും കീരണി പൂനാഗ ഭസ്മത്താലും
മാറിടും മൂലരോഗം താമ്രഭസ്മത്തിനാലും

നല്ലപോൽ ശുദ്ധം ചെയ്ത രസവും തങ്കം പിന്നെ
ചൊല്ലേറും ഗന്ധകവും പിന്നീടതിന്റെ സത്തും
ചെന്തൂരം പോൽ പൊടിച്ചു തിന്നുകിൽ തീരുമല്ലോ
ചന്തമായെല്ലാ രോഗമൂല്യങ്ങളും നിനയ്ക്കു 1365

കോഴിയും മയിലും പോലെ വാതവും നടന്നീടും
ഇഴയുന്നൊരട്ടയെപ്പോൽ പിത്തവും നടക്കുന്നു.
കഫത്തിന്റെ വേഗം താഴെയൊട്ടുരുന്ന പാമ്പിന്റേതാം
ഈ ഫലം സിദ്ധൻമാർക്കു മാത്രം താനറിഞ്ഞീടാം

എൻ ഗുരുനാഥൻ നന്ദിയീശനും ചൊല്ലിത്തന്നാൻ
വാതവു പിത്തകഫവും ചെയ്യും ഫലങ്ങളെല്ലാം
വാതം വരുന്നു കോപവൃത്തിയാൽ എരിച്ചിലും
താനേ വരുന്നു കൈകാൽ സന്ധികളും കഴയുയ്ക്കും

പുണ്ണുനൊന്തീടും പോലെ യുടലെങ്ങും വേദനിക്കും
തിണ്ണ മക്കുടൽ പെരുകും ഭേദിയില്ലാതെയാകും
ഒന്നായ് ചുളുങ്ങും മലദ്വാരം ശരീരം കേട്ടീ-
ടെന്നും തണുത്തു നിൽക്കും വാതങ്ങൾ വന്നുപെട്ടാൽ

മൂന്നിങ്കലൊന്നാം പിത്തം പല പല ചിന്തകൾക്കും
ഊന്നായി നിൽക്കും ശർദിലുണ്ടാകും കൂടെക്കൂടെ
വായിൽ ചുരുക്കുമമ്ലി നീരതും ദേഹം കാന്തും
നീർദോഷമേറും വായിൽ കയ്പും പ്രവൃദ്ധമാവും 1369

മാസങ്ങൾപോകുന്തോറും വളരുന്നു നീണ്ടുനീണ്ടു
മേൽക്കുമേൽ വളരുന്തോറും വികസിക്കും പ്രാണവായു
വൃദ്ധിയായീടും ശിരസ്സിന്നു നൽപ്രകാശവും
അംഗങ്ങൾ ഭംഗിയാവാൻ മാസങ്ങൾ പത്തും വേണം

ദക്ഷിണഹസ്തേ തള്ളവിരലു കീഴോട്ടമച്ചു
സൂക്ഷമമായനാമിക മധ്യാംഗുലിയും താനും
മണിക്കെട്ടിൻ മേൽനിലയ്ക്കും മേൽവച്ചാൽ ശമിച്ചീടും
വാതനാഡികൾ നടുനാഡിയും പിത്തം താനും.

ഒരുകണ്ണിട നേരം വാതം തുടിക്കുമെന്നാൽ
അരക്കണ്ണിട നേരം പിത്തവും തുടിച്ചെന്നാൽ
കാൽക്കണ്ണിട നേരം കഫനാഡിയും തുടിച്ചെന്നാൽ
തർക്കമില്ലുയിരിനു ചെററുമില്ല പകടം 1372

കേട്ടീടുകിന്നും ചാകും ചാകാക്കുറികളേയും
വായ്പ്പുണ്ണു പെട്ടതൻ വായെച്ചിലെത്തുപ്പുന്നേരം
ദൂരത്തു വീണും ചെററും ചിതറാതിരിക്കുമെങ്കിൽ
മാരണമവന്നില്ല പെട്ടെന്നെന്നറിഞ്ഞീടു
എച്ചിലുതുപ്പുന്നേരം ദൂരത്തു വീണിടാതെ
വായിലേ കൂടൊലിച്ചാൽ മൃത്യുവാസന്ന മോർക്കു

മാന്ദ്യമുണ്ടാകു മുണ്ട ചോറൊട്ടു കൂടിയാലും
മാന്ദ്യമുണ്ടാകും കടും മാംസം ഭുജിച്ചെന്നാലും
മാന്ദ്യമുണ്ടാകും മാവിൻ പഴങ്ങളുണ്ടെന്നാലും
മാന്ദ്യമുണ്ടാകു മെരുമപ്പാലശിച്ചെന്നാലും.

മേഹരോഗങ്ങളുണ്ടാം ബാല്യത്തിലേ വധുസം-
യോഗങ്ങളിൽ പെട്ടെന്നാ. ലാഹാരം ജീർണ്ണിക്കാതെ
മാന്ദ്യം പിടിച്ചിരിക്കും വേളയിൽ ക്ഷുത്താൽ ക്ഷീണ-
മേന്തുമ്പോരം പുണർന്നാലുമെന്നും നീയറിഞ്ഞീടു 1376

സന്നിവന്നടുക്കുന്ന കാരണം പറഞ്ഞീടാ-
മെന്നും കുളത്തിൽ പോയ് കുളിച്ചുപിൻനിറച്ചുണ്ടു
ജീർണ്ണമാകതെ വധൂഭോഗത്തെ ച്ചെയ്തുദരം
കാറേററിനിറഞ്ഞിരുന്നാൽ സംഭവിച്ചീടും സന്നി

ദേഹത്തിൽ മൂലരോഗമുണ്ടാവും വിധം ചൊല്ലാം
തീവ്രമാംക്ഷുത്തടക്കി ച്ചൂടോടക്കിയാലും
സുന്ദരിമാർക്കുരം പെട്ടുമലജലമടക്കിയാലും
കുണ്ഡലീസ്ഥാനത്തിന്നുരം കാറേററിയാലും വരും

മൂലരോഗം വന്നുററാലാദ്യം വിശപ്പുപൊങ്ങും
മൂലരോഗം വന്നററാലിന്ദ്രിയക്ഷയം തോന്നും
മൂലരോഗം വന്നററാൽ വയറിന്നിരച്ചിലുണ്ടാം
മൂലരോഗം വന്നുററാൽ ഭേദിയേ മാറിപ്പോവും

സ്ത്രീകരംക്കു ഗർഭത്തിങ്കൽ മലട്ടുപുഴുവിരുന്നു
ബീജമായവിടെയുളള ശുക്ലത്തെ യാഹരിക്കും
ആകയാൽ മലടാകും സ്ത്രീകളും മരുന്നേകി-
യാശ്വസിപ്പിച്ചാൽ പിളളയെപ്പെറും സുഖമായി 1380

കാകോളമാം കഫത്തിലിരപ്പുണ്ടാകുമോർക്കൂ
വേഗം ചുരക്കും വാരിയെല്ലുകരംക്കുണ്ടുദോഷം
ജ്വരവും കിളർന്നീടും കുടി നീരുണ്ടാവും വായിൽ
സ്ഥിരമായിത്തളരും ദേഹം ശോണിതഛർദ്ദിക്കാ നാം

നാസികമാർഗ്ഗമെത്തും കലകരം തൻലക്ഷണം കേരം
ശ്വാസവും പിംഗലയിൽ കൂടിത്താൻ നിരന്തരം
മൂന്നുനാരം ശ്വസിച്ചാലോരാണ്ടിനുരം മരണമുണ്ടാം
രണ്ടു നാളായാൽ രണ്ടുകൊല്ലത്തിനകം ചാവും 1382

പിംഗലതന്നിൽ ശ്വാസമൊരുനാളു നീണ്ടു നിന്നാൽ
സംഗതിയാവും ചാവാൻ മൂന്നുകൊല്ലത്തിനുള്ളിൽ
പിംഗലയിടകല രണ്ടുമേ രണ്ടു മേൽഭോ-
രങ്ങളിലെന്നായ് നിന്നു പത്തുനാരം സഞ്ചരിച്ചാൽ
മൃത്യുവും വരുമാറുമാസത്തിനുള്ളിൽ തന്നെ
ഒത്തപോലീസത്യത്തെത്തന്നുള്ളിലറിഞ്ഞീടൂ.

നാസികാമാർഗ്ഗം വിട്ടു വായിൽ കൂടേ ശ്വസിച്ചാൽ
ശ്വാസവും നിന്നു ചാവും മൂന്നാംദിനത്തിലോർക്കൂ
മലമൂത്രാദികുറഞ്ഞീടിലോ ദുഃഖമാമീ
നിലയിൽ ഭവിക്കും മൃത്യു മൂവഞ്ചു നാളിനുള്ളിൽ
പിന്നുമെൻ ഗുരുനാഥൻ മൃത്യുലക്ഷണം ചൊന്നാൻ
ഒന്നൊന്നൊടൊട്ടി നിൽക്കും ചുണ്ടുകരം പല്ലു നാക്കും
കൃഷ്ണവർണമായ്ത്തീർന്നാൽ ധാതുക്കളും ക്ഷയിച്ചു
നിർണ്ണയം മരിച്ചീടു മാറാം ദിനത്തിലോർക്കൂ

ജീവകല തന്നാലുച്ചമായീടും വാത, പിത്ത–
ശ്ലേഷ്മ നാടികരം മേൽകൈവച്ചിട്ടവ തുടിപ്പതിന്നെ
നല്ലപോലറിഞ്ഞിട്ടു വാതനാടിയെത്തന്നെ
മേൽ നോക്കി നടന്നാകിൽ മൃത്യു വന്നടുത്തീടാ
എങ്കിലും വാതനാടി കുഴമ്പുപോൽ തളർന്നിട്ടു
കീഴ്നോക്കി നടന്നാകിൽ ദുഃഖമില്ലാതെ ചാവും

പിത്തമൊന്നടങ്ങിയാൽ മിണ്ടാതിരിക്കൂ പിന്നെ
വാതപിത്തങ്ങരം രണ്ടും തന്നെ വിട്ടററകന്ന്
ശ്ലേഷ്മമേ വിജൃംഭിച്ച രോഗിയെത്തൊട്ടീടാതെ
സൂക്ഷിച്ചിരുന്നു കൊള്ളൂ തന്നുടൽ സൗഖ്യത്തിന്നായ്
മാഞ്ഞൊരു വാതം വീണ്ടുമിളകിയാൽ മരുന്നേകൂ
നാടികളീവിധത്തിൽ നന്നായറിഞ്ഞുകൊള്ളൂ. 1387

---